# ഗദ്യമാലിക രണ്ടാംഭാഗം.

(വിശിഷ്ടഗദ്യപ്രബന്ധങ്ങൾ)

പ്രസാധകൻ
കൊച്ചി ൧൧-ാം കൂറ്
രാമവർമ്മ കൊച്ചുതമ്പുരാൻ
തിരുമനസ്സിൽനിന്ന്.

സി. എസ്സ്. ഗോപാലപ്പണിക്കർ ബി. എ., പി. കെ. നാരായണപിള്ള ബി. എ., ബി. എൽ., എസ്സ്. പരമേശ്വരയ്യർ എം. എ. ബി. എൽ. എം. ആർ. എ. എസ്സ്., എ. ശങ്കരപ്പിള്ള ബി. എ., കെ. നാരായണമേനോൻ ബി. എ., നന്ത്യാരവീട്ടിൽ പരമേശ്വരൻപിള്ള ബി. എ., കെ. വേലുപ്പിള്ള., കെ. എം. ചെറിയാൻ ബി. എ. എൽ. റ്റി., സി. സുബ്രഹ്മണ്യൻപോററി ബി. എ., ജി. രാമൻമേനോൻ എം. എ., എം. ശേഷഗിരിപ്രഭു എം. എ., കെ. എസ്സ്. രാമൻമേനോൻ.

മുതൽപേർകളാൽ തിരഞ്ഞെടുക്കപ്പെട്ടുണ്ടാക്കിയുള്ളത്.

കൊച്ചി, ൮-ാംകൂർ കേരളവർമ്മ ബി. എ. കൊച്ചുതമ്പുരാൻ
തിരുമനസ്സിലെയും
വിദ്യാവിനോദിനി പത്രാധിപരായിരുന്ന
സി. അച്യുതമേനോൻ ബി. എ. അവർകളുടെയും
മുഖവുരയോടും ആമുഖോപന്യാസത്തോടും കൂടിയത്.

ബി. വി. ബുക്ക്ഡിപ്പോ—തിരുവനന്തപുരം.
പകർപ്പവകാശം രജിസ്റ്റർ ചെയ്തിരിക്കുന്നു.

പ്രകരണാധികൃതൻ:—കളക്കന്നത്ത് രാമൻമേനോൻ
പ്രകരണാധികൃതന്റെ മുദ്രയില്ലാത്ത പ്രതി വ്യാജനിർമ്മിതമാകുന്നു.
വില ഉറുപ്പിക—൧. തപാൽകൂലി പുറമെ.

TO

M. R. RY.

**A. R. RAJARAJA VARMA**

*KOILTHAMPURAN Avl. M. A., M. R. A. S.*

THE TRUE FRIEND & MAINSTAY

OF

**MALAYALAM LITERATURE,**

THE

THE SECOND SERIES

OF

**THE CHOICE SELECTIONS OF PROSE**

IS BY KIND PERMISSION

**DEDICATED**

AS A HUMBLE TOKEN OF

THE LOVE RESPECT AND GRATITUDE

*THE PUBLISHER BEARS TOWARDS HIM.*

# രണ്ടാംപതിപ്പിന്റെ വിജ്ഞാപനം.

സർവ്വകലാശാലക്കാരും തിരുവിതാംകൂർ ഗവൎമ്മെണ്ടും, ഈ ഗ്രന്ഥവും അംഗീകരിച്ചിരിക്കുന്നുവെന്ന് അറിയുന്നതിൽ ഞങ്ങൾക്ക് അനല്പമായ ചാരിതാൎത്ഥ്യമുണ്ട്.

ഈ പതിപ്പിൽ വിദ്യാൎത്ഥികളുടെ ഉപയോഗാൎത്ഥം ചില ഭേദഗതികൾ ചെയ്യപ്പെട്ടിട്ടുണ്ട്. ഞങ്ങളുടെ അപേക്ഷ സസ്നേഹം സ്വീകരിച്ച് ഇതിലെ അച്ചടിത്തെറ്റുകൾ തിരുത്തിത്തന്നിട്ടുള്ള പണ്ഡിതർ മ- രാ- രാ- സി. എൻ. എ. രാമയ്യാശാസ്ത്രി എം. എ. അവർകളോട് ഞങ്ങൾ സവിശേഷം കടപ്പെട്ടിരിക്കുന്നു.

ബി. വി. ബുക്ക് ഡിപ്പോ,
ഫെബ്രുവരി [illegible]

പ്രകാശനാധികൃതൻ.

# വിജ്ഞാപനം.

---

ഗദ്യമാലിക ഗ്രന്ഥാവലിയിൽ ഒന്നാംഭാഗം വിദ്യാവിനോദിനിയെ അപേക്ഷിച്ചിരിക്കുന്നതുപോലെ ഈ രണ്ടാംഭാഗം രസികരഞ്ജിനിയെയാണ് ആശ്രയിച്ചിരിക്കുന്നതു്. ഒന്നാംഭാഗത്തിൻെറ പിന്തുടൎച്ചയായ രണ്ടാംഭാഗത്തിന്റെ ഉദ്ദേശ്യത്തിനും ഗദ്യമാലികാഗ്രന്ഥാവലിയുടെ സാമാന്യോദ്ദേശ്യത്തിനും ഘനത്തിലല്ലാതെ തരത്തിൽ വ്യത്യാസമൊന്നുമില്ല. പാഠ്യപുസ്തകങ്ങളുടെ ക്ഷാമം പ്രസ്തുത ഗ്രന്ഥാവലിയുടെ പുറപ്പാടിനുള്ള കാരണവും ആ ക്ഷാമത്തിൻെറ നിവാരണം അതിൻെറ പരമോദ്ദേശ്യവുമാകുന്നു. ഓരോ ഭാഗങ്ങൾ കൂടുംതോറും ഗ്രന്ഥാവലിക്കു പുഷ്ടിവരുന്ന ക്രമത്തെയനുസരിച്ചു് ഉദ്ദേശ്യവും സഫലമായിത്തീരേണമെന്നാണ് പ്രവൎത്തകന്മാരുടെ ആന്തരമായ അഭിപ്രായം. അതു് അപ്രകാരം തീരുമെന്നുതന്നെയാണ് അവരുടെ വിശ്വാസവും.

സൎവകലാശാലയിൽ നിന്നും തിരുവിതാംകൂർ ബുക്കുകമ്മററിയിൽനിന്നും ഗദ്യമാലിക ഒന്നാംപുസ്തകത്തെ പാഠ്യപുസ്തകമായി സ്വീകരിച്ചിരിക്കുന്നതുതന്നെ മേൽപറഞ്ഞ സംഗതിക്കു തക്കതായ ഒരു ലക്ഷ്യമാകുന്നു. കേരളീയരുടെ സാഹിത്യസാമ്രാജ്യത്തെ പരിപാലിക്കുന്നവരും കൃത്യനിഷ്ഠാപരന്മാരുമായ ബുക്കുകമ്മററിക്കാൎക്കും മററും കേരളഭാഷയും ഗ്രന്ഥകൎത്താക്കന്മാരും പ്രവൎത്തകന്മാരും എന്നെന്നേയ്ക്കും ഒരുപോലെ കടപ്പെട്ടിരിക്കുന്നു.

ഗദ്യമാലിക ഒന്നാംഭാഗമെന്നപോലെ രണ്ടാംഭാഗവും പല പണ്ഡിതശിരോമണികളാലും തിരഞ്ഞെടുക്കപ്പെട്ട ഉപന്യാസങ്ങളെക്കൊണ്ടു നിൎമ്മിച്ചിട്ടുള്ളതാകുന്നു. രഞ്ജിനിയെ കൂലങ്കഷമായി പരിശോധിച്ചു സത്തെടുക്കുന്നതിൽ സി. എസ്. ഗോപാലപ്പണിക്കർ ബി. എ., പി. കെ. നാരായണപിള്ള ബി. എ. ബി. എൽ., എസ്സ്. പരമേശ്വരയ്യർ എം. എ. ബി.എൽ., എം. ആർ. എ. എസ്., എ. ശങ്കരപ്പിള്ള ബി. എ., കെ. നാരായണമേനോൻ ബി. എ., നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ള ബി. എ., കെ. വേലുപ്പിള്ള, ഒ. എം. ചെറിയാൻ ബി. എ. എൽ. ടി., സി. എസ്. സുബ്രഹ്മണ്യൻപോററി ബി. എ., ജി. രാമൻമേനോൻ എം. എ., എം. ശേഷഗിരിപ്രഭു എം. എ., കെ. എസ്. രാമൻമേനോൻ മുതലായവർ പങ്കുകൊണ്ടിട്ടുണ്ടു്. ഇവരെല്ലാവരും രഞ്ജിനിയെ നല്ലവണ്ണം അറിയുന്നവരുമാണ്. ഭാഷാപോഷണതല്പരന്മാരും അതിന്നു തക്ക പ്രാപ്തിയുള്ളവരും ആയ ഈ മഹാന്മാരുടെ ഔദാൎയ്യത്തിന്നു തക്കതായ കൃതജ്ഞത തൂലികയുടെ മുനകൊണ്ടു വെളിപ്പെടുത്തുവാൻ വിചാരിക്കുന്നതു പോലും സാഹസമായിരിക്കും.

ചാർച്ചകൊണ്ടോ വേഴ്ചകൊണ്ടോ എന്തുകൊണ്ടു നോക്കിയാലും മുഖവുരയും ആമുഖോപന്യാസവും എഴുതീട്ടുള്ളവരെക്കുറിച്ചു പറയേണ്ടതു പറവാൻ തുടങ്ങുന്നതിനെക്കാൾ ആത്മപ്രശംസയ്ക്കു് ഒരുമ്പെടുന്നതായിരിക്കും നല്ലതു്.

എന്നാൽ ആമുഖോപന്യാസകർത്താവിന്റെ അഭിപ്രായത്തെക്കുറിച്ചു രണ്ടു വാക്കു പറയാതിരുന്നാൽ വായനക്കാർ മാറിധരിക്കുവാനിടയുണ്ടു്. വിഷയങ്ങൾക്കും ഭാഷാരീതിക്കും നാനാത്വം വരത്തക്കവിധത്തിൽ പല മാസികകളിൽ വിഷയങ്ങൾ തിരഞ്ഞെടുത്തു പ്രസിദ്ധം ചെയ്യേണ്ടതാണെന്നു് ഒരു പക്ഷമുണ്ടെന്നു് ഉപന്യാസകൻ അഭിപ്രായപ്പെട്ടിരിക്കുന്നു. എന്നാൽ അതിയായ നാനാത്വം വരുത്തുവാൻ വേണ്ടി പല മാസികകളിൽനിന്നും വിഷയങ്ങൾ തിരഞ്ഞെടുക്കുന്നതായാൽ ഓരോ മാസികയുടെ കാലത്തു ഭാഷയ്ക്കു വന്നിട്ടുള്ള മാററം യഥാക്രമം അറിവാൻ സാധിക്കയില്ലെന്നും ഈ ന്യൂനതയെ പരിഹരിക്കുവാൻ വേണ്ടിയാണു് പ്രവർത്തകന്മാർ ഓരോരോ മാസികയെ പ്രത്യേകമായി പിടിച്ചു് അതാതിൽ പല ലേഖകന്മാരുടെയും വാചകരീതിയ്ക്കും വിഷയഭേദത്തിനും ആവുന്നേടത്തോളം അവകാശം കൊടുത്തുകൊണ്ടു ഗദ്യമാലികയുടെ ഭാഗങ്ങൾ പ്രസിദ്ധീകരിക്കുവാൻ തുടങ്ങീട്ടുള്ളതെന്നും പറയേണ്ടിയിരിക്കുന്നു. ഈ സൂക്ഷ്മം പ്രവർത്തകന്മാരിൽ നിന്നറിവാൻ ആമുഖോപന്യാസകർത്താവിന്നു് എടവന്നിട്ടില്ലാത്തതുകൊണ്ടായിരിക്കണം "വേണ്ടതിലധികമായ ഏകരീതിത്വം" വന്നിട്ടുണ്ടെന്നു ശങ്കിക്കുവാനിട വന്നിട്ടുള്ളതെന്നും വിശ്വസിക്കേണ്ടിയിരിക്കുന്നു. അല്ലാതെ വാചകരീതികൊണ്ടു ഭേദപ്പെട്ടിട്ടുള്ള അനേകം ലേഖകന്മാർ എഴുതീട്ടുള്ള പല വിഷയങ്ങളും ക്രോഡീകരിച്ചു പ്രസിദ്ധപ്പെടുത്തീട്ടുള്ള ഗദ്യമാലിക ഒന്നും രണ്ടും ഭാഗങ്ങളിൽ വിഷയത്തിന്നും വാചകരീതിക്കും നാനാത്വമില്ലെന്നു് ഒരു കാലത്തും പറയാവുന്നതല്ല. ഈ വിജ്ഞാപനം അവസാനിപ്പിക്കുന്നതിന്നു മുമ്പു് അച്ചടിക്കാര്യത്തിൽ കരടു പത്രം മനസ്സുവെച്ചു നോക്കി തെററു തീർത്തു സഹായിച്ചിട്ടുള്ള വള്ളത്തോൾ നാരായണമേനവന്റെ പേരിലും മററുമുള്ള സഹായികളുടെ പേരിലും എനിക്കുള്ള സന്തോഷം ഇതു മൂലം പ്രദർശിപ്പിച്ചുകൊള്ളുന്നു.

പ്രസാധകൻ.

——(o)——

# ആമുഖോപന്യാസം.

ഞാൻ "വിദ്യാവിനോദിനി" പത്രാധിപരായിരുന്ന കാലത്തു് ആ മാസികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ഉപന്യാസങ്ങളിൽ ചിലതു തിരഞ്ഞെടുത്തു ചേർത്തു നിർമ്മിക്കപ്പെട്ടതായ "ഗദ്യമാലിക" ഒന്നാം പുസ്തകത്തിൽ പന്ത്രണ്ടാംകൂർ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു കല്പിച്ചെഴുതിയിരിക്കുന്ന ആമുഖോപന്യാസത്തിലെ പ്രശംസയ്ക്കു ഞാൻ അർഹനല്ലെന്നും അതു് അവിടത്തെ സൌഹാർദ്ദത്തിന്റേയും സൌശീല്യത്തിന്റേയും സൂചനമാണെന്നേ വിചാരിപ്പാൻ പാടുള്ളൂ എന്നും എനിക്കു നല്ലവണ്ണം അറിയാം. എങ്കിലും അവിടുന്നു വിദ്യാവിനോദിനിയെക്കുറിച്ചു് അങ്ങിനെ ഉൽഘോഷിച്ചിട്ടുള്ള അവസ്ഥയ്ക്കു് അപ്രകാരമുള്ള പ്രശംസയ്ക്കു വാസ്തവത്തിൽ അർഹതയുള്ള അവിടത്തെ 'രസികരഞ്ജിനി'യിൽ നിന്നു തിരഞ്ഞെടുത്ത ചില ഉപന്യാസങ്ങൾ അടങ്ങിയതായ ഈ പുസ്തകത്തിൽ ഞാൻ ആമുഖോപന്യാസം എഴുതുന്നതു് അത്ര ഭംഗിയായിരിക്കയില്ലെന്നും അതു് അന്യോന്യപ്രശംസയ്ക്കു് ഒരു സന്ദർഭമുണ്ടാക്കിയതാണെന്നുള്ള ആക്ഷേപത്തിന്നു് അവകാശമുണ്ടാകുന്നതാണെന്നും ഞാൻ പലപ്പോഴും പറഞ്ഞിട്ടും സമ്മതിക്കാതെ പ്രകടനാധികൃതൻ കെ. ഗോപാലമേനോൻ അവർകൾ, വളരെ നിർബന്ധിച്ചതുകൊണ്ടു ഞാൻ ഇതു് എഴുതുന്നതാണു്.

പ്രശസ്തരീതിയിൽ ഗദ്യപുസ്തകങ്ങൾ എഴുതുന്നതിന്നു വേണ്ട ജ്ഞാനവും വാസനയും ഉള്ളവർ നമ്മുടെ ഇടയിൽ പലരും ഉണ്ടു്. എന്നാൽ അവരിൽ മിക്കവരും മററു ജോലികളുടെ തിരക്കുകൊണ്ടോ ആത്മവിശ്വാസത്തിന്റെ കുറവുകൊണ്ടോ അതിന്നു പുറപ്പെടാത്തതാണെന്നാകുന്നു തോന്നുന്നതു്. 'രസികരഞ്ജിനി'യെപ്പോലെയുള്ള മാസികകളിൽ ജ്ഞാതവ്യവിഷയങ്ങളെപ്പററി ചെറിയ ഉപന്യാസങ്ങൾ എഴുതുന്നതിന്നു മാത്രമെ അവർക്കു് അവസരമോ ധൈര്യമോ ഉണ്ടാകുന്നുള്ളൂ. അങ്ങിനെയുള്ള ഉപന്യാസങ്ങളെ മാസികകളിൽ പലപ്പോഴും വർത്തമാനപ്പത്രങ്ങളിൽ ദുർല്ലഭമായിട്ടും പ്രസിദ്ധപ്പെടുത്തിക്കാണാറുണ്ടു്. അവയെ ശേഖരിച്ചു് ഓരോ പുസ്തകമാക്കി പ്രസിദ്ധപ്പെടുത്തുന്നതു്, അനശ്വരതയ്ക്കു് അർഹതയുള്ള ഉപന്യാസങ്ങൾ നശിച്ചു പോകാതെയിരിപ്പാനും നമ്മുടെ ഭാഷയിൽ ഇപ്പോഴുള്ള ഗദ്യപുസ്തകങ്ങളുടെ ദുർഭിക്ഷതയെ കഴിയുന്നിടത്തോളം പരിഹരിപ്പാനും ഏററവും നല്ലതായ ഒരു മാർഗ്ഗമാകകൊണ്ടു പ്രസാധകന്റേയും അവിടത്തെ സഹായികളുടേയും ഈ ഉദ്യമം വളരെ ശ്ലാഘനീയമാണെന്നു് ഏകകണ്ഠമായി എല്ലാവരും സമ്മതിക്കുന്നതാകുന്നു. ഈ ശ്രമംകൊണ്ടു് അവർ ഉപന്യാസകർത്താക്കന്മാരുടേയും സാധാരണ വായനക്കാരുടേയും കൃതജ്ഞതയ്ക്കു് ഒരുപോലെ പാത്രമായിത്തീർന്നിട്ടുണ്ടു്. രണ്ടിലും

പെട്ട ഒരുവനായ എന്റെ കൃതജ്ഞത അവാഗ്ഗോചരമാണെന്നു മാത്രമേ എനിക്കു പറവാൻ സാധിക്കുന്നുള്ളൂ.

ഗദ്യമാലിക ഒന്നാംപുസ്തകത്തെ തിരുവിതാംകൂറിലും മററും പാഠശാലകളിൽ പഠിപ്പിക്കുന്നതിനുള്ള പുസ്തകങ്ങളിൽ ഒന്നായി നിയമിച്ചിട്ടുണ്ടെന്ന് അറിയുന്നതിൽ എനിക്കു വളരെ ചാരിതാൎത്ഥ്യമുണ്ടെങ്കിലും ആ പുസ്തകത്തിന് അതിനുള്ള യോഗ്യതയുണ്ടോ എന്നുള്ള സംശയംകൊണ്ടു മനസ്സിനു കുറെ ശല്യവും ഉണ്ട്. എന്നാൽ രണ്ടാംപുസ്തകത്തിന്റെ കാൎയ്യത്തിൽ അങ്ങിനെ മനശ്ശല്യത്തിന് ലേശം അവകാശമില്ല. വിഷയങ്ങളുടെ ഗൌരവംകൊണ്ടും നാനാത്വംകൊണ്ടും വാചകരീതിയുടെ ഔൽകൃഷ്ട്യംകൊണ്ടും ഈ പുസ്തകം ഉയൎന്ന ക്ലാസുകളിൽ പഠിപ്പിക്കുന്നതിന് അസാമാന്യയോഗ്യതയുള്ളതാണെന്നു പറയുന്നതിൽ അഭിപ്രായഭേദമുണ്ടാകുമെന്നു തോന്നുന്നില്ല. അതിനും പുറമെ, ജനസാമാന്യത്തിനു പുസ്തകങ്ങൾ വായിക്കുന്നതിൽ അഭിരുചിയും ജ്ഞാതവ്യങ്ങളായ പല വിഷയങ്ങളിൽ ജ്ഞാനവും വൎദ്ധിപ്പിക്കുന്നതിന് ഇതൊരു നല്ല മാൎഗ്ഗമായിത്തീരുമെന്നും നിസ്സംശയം പറയാം.

ഈ പുസ്തകത്തിൽ ചേൎക്കുന്നതിന് ഉപന്യാസങ്ങൾ തിരഞ്ഞെടുത്തിരിക്കുന്നതു വളരെ ആലോചനയോടും വകതിരിവോടും കൂടിയാണെന്നുള്ളതിലേയ്ക്ക് അതിനു സഹായിച്ചിട്ടുള്ളവരുടെ പേരുകൾതന്നെ മതിയായിട്ടുള്ള ലക്ഷ്യങ്ങളാണ്. ഭാഷാസാഹിത്യവിഷയത്തിൽ അവർ എല്ലാവരും ജ്ഞാനംകൊണ്ടും പ്രയോഗംകൊണ്ടും പ്രസിദ്ധി സമ്പാദിച്ചിട്ടുള്ളവരാകകൊണ്ട് അവരുടെ സ്വീകാരം കൊണ്ടുതന്നെ അവകൾ ദോഷരഹിതങ്ങളും ഗുണാശ്രയങ്ങളുമാണെന്നു തെളിയുന്നുണ്ട്. എന്നാൽ ഈ പുസ്തകങ്ങളുടെ കാൎയ്യത്തിൽ ഒരു സംഗതിയെക്കുറിച്ചു മാത്രം അഭിപ്രായഭേദത്തിന് ഇടയുണ്ടെന്നു തോന്നുന്നു. ഒന്നാംപുസ്തകത്തിൽ "വിദ്യാവിനോദിനി"യിൽ നിന്നു മാത്രവും രണ്ടാമത്തേതിൽ "രസികരഞ്ജിനി" യിൽനിന്നു മാത്രവുമാണ് ഉപന്യാസങ്ങൾ എടുത്തിരിക്കുന്നത്. പല മാസികകളിൽനിന്നും വിജ്ഞാനമഞ്ജരി, സന്മാൎഗ്ഗപ്രദീപിക, ബാലഭൂഷണം മുതലായ പുസ്തകങ്ങളിൽനിന്നും ഉപന്യാസങ്ങൾ തിരഞ്ഞെടുത്ത് ഓരോ പുസ്തകത്തിൽ ചേൎത്തിരുന്നാൽ ഇതിലധികം നന്നായിരിക്കുമെന്ന് ഒരഭിപ്രായമുണ്ട്. ഇപ്പോഴത്തെ സമ്പ്രദായത്തിൽ ഈ പുസ്തകങ്ങൾക്ക്, വിശേഷിച്ച് ഒന്നാം പുസ്തകത്തിന് വേണ്ടതിൽ അധികമായ ഏകരീതിത്വം വന്നിട്ടുണ്ട്. വിദ്യാൎത്ഥികളുടെ ഉപയോഗത്തിനുള്ള ഈ മാതിരി പുസ്തകങ്ങളിൽ വിഷയത്തിനും വാചകരീതിക്കും നാനാത്വമുണ്ടായിരിക്കുന്നതാണ് നല്ലതെന്നു ചിലൎക്ക് അഭിപ്രായമുണ്ട്. ഇതുകൊണ്ടു പ്രസാധകന്മാർ സ്വീകരിച്ചിരിക്കുന്ന സമ്പ്രദായം ശരിയായിട്ടില്ലെന്നു അൎത്ഥമില്ല. ഈ കാൎയ്യത്തിൽ അഭിപ്രായഭേദത്തിന് ഇടയുണ്ടെന്നു മാത്രമേ ഞാൻ പറയുന്നുള്ളൂ.

ഒന്നാംപുസ്തകത്തിൽ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു കല്പിച്ചെഴുതിയിരിക്കുന്ന ഉപന്യാസത്തെക്കുറിച്ചു് ഇവിടെ ഒരു വാക്കു പറയുന്നതു് അസന്ദർഭോചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു. സാഹിത്യവിഷയത്തിൽ ഞാൻ അവിടത്തെ വിനീതശിഷ്യനും ഭൃത്യാനുഗാമിയുമാണെന്നു് അവിടേക്കും എനിക്കും നല്ലവണ്ണം അറിയാം. അതുകൊണ്ടു "വിദ്യാവിനോദിനി"യേയും അതിന്റെ പത്രാധിപരേയും കുറിച്ചു് അവിടുന്നു ആദരപൂർവ്വമായി അഭിപ്രായപ്പെട്ടിരിക്കുന്നതു് അവിടത്തെ ശിഷ്യവാത്സല്യത്തിന്റേയും സ്വാഭാവികമായി അവിടേക്കുള്ള പ്രിയവദത്വത്തിന്റേയും ഒരു ദൃഷ്ടാന്തമായിട്ടേ ഞാൻ ഗണിക്കുന്നുള്ളു. അതല്ലാതെ ആ പ്രശംസയ്ക്കു മുഴുവൻ ഞാൻ അർഹനാണെന്നു വിചാരിപ്പാൻ തക്കവണ്ണമുള്ള ദുരഭിമാനം എനിക്കില്ലെന്നാണു് എന്റെ വിശ്വാസം. ഇതുകൊണ്ടു് അവിടുന്നു് അങ്ങിനെ അഭിപ്രായപ്പെട്ടതിനാൽ എനിക്കു ചാരിതാർത്ഥ്യമോ അവിടത്തെ പേരിൽ കൃതജ്ഞതയോ ഇല്ലെന്നു് ആരും ശങ്കിക്കേണ്ട; രണ്ടും ധാരാളമായിട്ടുണ്ടു്.

തൃശ്ശിവപേരൂർ,<br>
൧൦൭൭ ഇടവം ൧൮-നു- } സി. അച്യുതമേനോൻ.

# മുഖവുര

സ്വഭാഷാപോഷണതല്പരന്മാരിൽ അഗ്രഗണ്യന്മാരായ വലിയകോയിത്തമ്പുരാൻ, എ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ മുതലായ മഹാന്മാരുടെ ശ്ലാഘ്യമായും നിരന്തരമായുമുള്ള പരിശ്രമംമൂലം മലയാളഭാഷ ക്രമേണ വൎദ്ധിച്ചുവരുന്നു എന്നിരിക്കിലും, ഗദ്യകൃതികളെ സംബന്ധിച്ചിടത്തോളം അതിന്റെ കഷ്ടസ്ഥിതിക്കു പറയത്തക്ക ഭേദം വന്നു കഴിഞ്ഞിട്ടില്ലെന്നു വ്യസനപൂൎവ്വം പറയേണ്ടിയിരിക്കുന്നു. വൎത്തമാനപത്രങ്ങളും മാസികകളും മററും ധാരാളമുണ്ടെങ്കിലും, ശാസ്ത്രവിഷയങ്ങളേയൊ, നിത്യം നമുക്കു ഉപയോഗമുള്ള മററനേകം വിഷയങ്ങളേയൊ പ്രതിപാദിക്കുന്ന ഗദ്യഗ്രന്ഥങ്ങൾ ഇപ്പോഴും ദുൎല്ലഭം തന്നെ. ഇപ്രകാരം സംഭവിപ്പാനുള്ളതിന്റെ കാരണമെന്തായിരിക്കുമെന്നു നാം നല്ലവണ്ണം ആലോചിച്ചുനോക്കുന്നതായാൽ, നമ്മുടെ ആലസ്യത്തിനോ വ്യസനത്തിനോ തീരെ അടിസ്ഥാനമില്ലെന്നു ബോദ്ധ്യംവരും. സകല ജാതിക്കാരിലും "അലങ്കാരഭ്രമം" മുമ്പും "ഉപയോഗവിചാരം" അതിന്നുശേഷവും സംഭവിക്കുന്നതായിട്ടാണു നാം കണ്ടുവരുന്നതെന്നു "സ്പെൻസർ" അഭിപ്രായപ്പെടുന്നു. ഈ നിയമത്തിന്നു ഗ്രന്ഥമെഴുതുന്ന സംഗതിയിലും യാതൊരു ഭംഗവും വന്നിട്ടില്ലെന്നേ വിചാരിപ്പാനുള്ളൂ. ഒററശ്ലോകങ്ങളായിത്തുടങ്ങി ഒടുവിൽ ഒരു കാവ്യമോ നാടകമോ നിൎമ്മിക്കുവാൻ സാധിച്ചാൽ ഒരു സാമ്രാജ്യം ലഭിച്ചാലത്തെപ്പോലെ സന്തോഷവും കൃതാൎത്ഥതയും ആദികാലത്തെ എഴുത്തുകാരിൽ മിക്കപേൎക്കും ഉണ്ടായിരുന്നു എന്നാണു് എനിക്കു തോന്നുന്നതു്. കവിതാവാസന തൊട്ടുതെളിപ്പാനില്ലാത്ത കൂട്ടർ അപൂൎവ്വസംസ്കൃതപദങ്ങളെ കുത്തിച്ചെലുത്തിയിട്ടുള്ള ഉപന്യാസങ്ങളെക്കൊണ്ടു തങ്ങളുടെ വൈദഗ്ദ്ധ്യത്തെ പ്രകടിപ്പിക്കുന്നു. ഇതെല്ലാം അലങ്കാരഭ്രമത്തിന്റെ ഓരോ പരിണാമമെന്നേ പറവാൻ തരമുള്ളൂ. അതുകൊണ്ടു "ഗദ്യമാലിക"യുടെ ആവിൎഭാവം, അലങ്കാരഭ്രമത്തെ ദൂരീകരിച്ചു് ഉപയോഗവിചാരം മലയാളികളുടെ മനസ്സിൽ പ്രവേശം നേടിയിരിക്കുന്നു എന്നുള്ളതിലേയ്ക്കു് ഒരു മുഖ്യതെളിവാണെന്നു സമ്മതിക്കുന്നപക്ഷം, സ്വഭാഷാഭിമാനികൾക്കു സന്തോഷത്തിനല്ലാതെ സന്താപത്തിന്നു യാതൊരവകാശവുമുണ്ടെന്നു വിചാരിപ്പാൻ പാടില്ല.

ലോകത്തിൽ അസംഖ്യം വിഷയങ്ങളുണ്ടു്. ഇവ ഓരോന്നിന്റെയും ജ്ഞാനംകൊണ്ടു് ഓരോ ഫലവും സിദ്ധിക്കുന്നില്ലെന്നില്ല. ഇങ്ങിനെയിരിക്കുന്ന സ്ഥിതിക്കു് ഏതു വിഷയത്തെക്കുറിച്ചുള്ള ജ്ഞാനത്തിന്നോ ഏററവും പ്രാധാന്യവും ഉൽകൃഷ്ടതയുമുള്ളതായി യോഗ്യരായവർ വിചാരിക്കുന്നു, ആ ജ്ഞാനം ജനങ്ങളുടെ ഇടയിൽ പരത്തുന്നതിന്നു നാം സൎവ്വപ്രകാരേണ

യും യത്നിക്കേണ്ടതാകുന്നു. എന്നാൽ ഈ വിധമുള്ള ജ്ഞാനം ശാസ്ത്രജ്ഞാനമാകുന്നു എന്നു "സ്പെൻസർ" മുതലായ തത്വജ്ഞാനികൾ അനേകം യുക്തികളെക്കൊണ്ടു സാധിച്ചിട്ടുള്ളതുകൊണ്ട് ഈ യുക്തികളെ ഒന്നുകൂടി ഇവിടെ എടുത്തെഴുതാതെതന്നെ ഈ അഭിപ്രായം സർവ്വസമ്മതമാകുമെന്നു വിശ്വസിക്കുന്നു. ശാസ്ത്രജ്ഞാനത്തിന്ന് ഇത്രയും ശ്രേഷ്ഠതയുണ്ടെങ്കിൽ, ശാസ്ത്രതത്വങ്ങളെ ക്രോഡീകരിക്കുന്ന പുസ്തകങ്ങൾക്കാണ് നാം അധികം വിലവെയ്ക്കേണ്ടതു എന്നു പറയേണ്ടതില്ലല്ലോ. സമാസാദി സൌകര്യങ്ങൾകൊണ്ടു പൂർണ്ണമായ സംസ്കൃതത്തിൽ പോലും ചില കാരികകളൊഴികെ പദ്യരീതിയിലെഴുതീട്ടുള്ള ശാസ്ത്രഗ്രന്ഥങ്ങളില്ലെന്നു തന്നെ പറയാം. പിന്നെയുണ്ടോ ഇതരഭാഷകളിൽ, പ്രത്യേകിച്ചും മലയാളത്തിൽ, ഇതു സാദ്ധ്യമായി വരുന്നു? ഈവക തത്വങ്ങളെ പ്രതിപാദിക്കുന്നതിന്നു ഗദ്യമല്ലാതെ പദ്യം യോജിക്കയില്ല. ഇതുകൊണ്ടു ഗദ്യപുസ്തകങ്ങൾ എത്രതന്നെ ആവശ്യമുള്ളവയാണെന്നും "ഗദ്യമാലിക"യുടെ പുറപ്പാട് എത്രത്തോളം ഉചിതമായിരിക്കുന്നു എന്നും എല്ലാവർക്കും സ്പഷ്ടമായറിയാവുന്നതാകയാൽ ഈ സംഗതിയെപ്പററി അധികം വിസ്തരിക്കുന്നില്ല.

ഗദ്യമാലികയുടെ ഒന്നാംഭാഗംപോലെതന്നെ രണ്ടാംഭാഗവും വിലയേറിയ ഉപന്യാസങ്ങളെക്കൊണ്ടു നിറഞ്ഞതാകുന്നു. നാനാപ്രകാരമുള്ള വിഷയങ്ങൾ ഇതിൽ അടങ്ങിയിട്ടുണ്ട്. ഇതിലെ ഓരോ ലേഖനവും അത്യന്തം സുഗമമായിരിക്കുന്നതിനു പുറമെ, സാരള്യം, ഫലിതം മുതലായ വാക്യഗുണങ്ങളെ പലേടത്തും പ്രദർശിപ്പിക്കുന്നു. ഈ ലേഖനങ്ങൾ വായിച്ചുനോക്കുമ്പോൾ, മലയാളത്തിൽ ഒരു "ഗദ്യരീതി"യില്ലെന്നുള്ള ആക്ഷേപത്തിന്നു വല്ല അടിസ്ഥാനവുമുണ്ടോ എന്നുതന്നെ ഞാൻ സംശയിക്കുന്നു. ഈ ആക്ഷേപത്തിന്റെ അർത്ഥം "എല്ലാവരും അനുകരിക്കേണ്ടതായി സാരള്യാദി ഗുണങ്ങളെക്കൊണ്ടു സമ്പൂർണ്ണമായ ഗദ്യരീതിയില്ല" എന്നാണെങ്കിൽ അങ്ങിനത്തെ ഒരു രീതി ഒരു ഭാഷയിലും ഉണ്ടോ എന്ന കാര്യം സന്ദേഹവിഷയമാണ്. ഓരോരുത്തന്റെയും വാചകസമ്പ്രദായത്തിന്ന് ഓരോ വിശേഷമുണ്ടായിരിക്കുന്നതുകൂടാതെ എല്ലാംകൊണ്ടും തികഞ്ഞ വാചകരീതി എന്റെ അറിവിൽ പെട്ടിട്ടില്ല. അതല്ല, വാചകമെഴുതുന്ന കാര്യത്തിൽ ചില നിയമങ്ങൾ ഏർപ്പെടുത്തി അവയ്ക്കു ഭംഗം വരുത്താതെ എഴുതിയിട്ടുള്ള ഒരു ഗദ്യരീതിയെ ചൂണ്ടിക്കാണിപ്പാനില്ലെന്നാകുന്നു ഇതിന്റെ അർത്ഥമെന്നു വരികിൽ, ഈ ആക്ഷേപകന്മാരുടെ കൂട്ടത്തിൽ ഞാനും ചേർന്നുകൊള്ളുന്നു. എന്നാൽ അപൂർവ്വ സംസ്കൃതപദങ്ങളെ കഴിയുന്നതും പ്രയോഗിക്കാതിരിക്കുക, സംസ്കൃതപ്രത്യയങ്ങളെ ത്യജിക്കുക, ലിംഗവചനാദികളെ വേണ്ടീട്ടും വേണ്ടാതെയും ചേർത്തു ദുർവ്യത്യയത്തിന്നു ദോഷം വരുത്താതിരിക്കുക, ചിഹ്നം വേണ്ടമാതിരി ചേർക്കുക, ഇതര മലയാളക്രിയകളിൽ കർമ്മത്തിൽ പ്രയോഗം ചുരുക്കുക മുതലായ ചട്ടങ്ങളിൽ ചിലതിന്ന് ഇതിലെ ചില ലേഖനങ്ങളിൽ ഭംഗം വന്നിട്ടുണ്ടായിരിക്കാമെങ്കിലും ഓരോ ലേഖകന്റെ വാചകസമ്പ്രദായത്തിന്നും സൂക്ഷ്മമായാലോചിച്ചാൽ ഓരോ വിശേഷ

ഇണ്ടം ഉണ്ടെന്ന തന്നെ പറയേണ്ടിവരും. അതുകൊണ്ടു മററുള്ള ഗ്രന്ഥങ്ങൾ എങ്ങിനെയിരുന്നാലും ഈ പുസ്തകം ഏതു പ്രകാരവും ജനങ്ങൾക്ക വളരെ ഉപയോഗമുള്ളതാണെന്നുള്ളതിന്ന യാതൊരു തക്കവുമില്ല. ഇതിലെ രണ്ടു ഭാഗങ്ങളും നല്ലവണ്ണം പഠിക്കുന്നതായാൽ ഒരു മലയാളിക്ക നല്ല വാചകങ്ങളിൽ തന്റെ ഭാഷ എഴുതുവാൻ സാധിക്കുമെന്ന തന്നെയല്ല, ഒരു മാതിരി ലോകവ്യുല്പത്തിയും സിദ്ധിക്കുമെന്നാണ് എന്റെ അഭിപ്രായം. ഈ ലേഖനങ്ങളെല്ലാം വളരെ ശ്രമപ്പെട്ടു തങ്ങളുടെ ജോലിമദ്ധ്യത്തിൽ തിരഞ്ഞെടുത്ത എസ്. പരമേശ്വരയ്യർ എം. ഏ., ബി. എൽ., എം. ആർ. ഏ. എസ്., പി. കെ. നാരായണപിള്ള ബി. ഏ., ബി. എൽ., സി. എസ്. ഗോപാലപ്പണിക്കർ ബി. ഏ., കെ. ശങ്കരപ്പിള്ള ബി. ഏ., നാരായണമേനോൻ ബി. ഏ., നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ള ബി. ഏ., കെ. എം. ചെറിയാൻ ബി. ഏ., എൽ. ററി., സി. സുബ്രഹ്മണ്യൻ പോററി ബി. ഏ., ജി. രാമൻ മേനോൻ എം. ഏ., എം. ശേഷഗിരിപ്രഭു എം. ഏ., കെ. വേലുപ്പിള്ള, കെ. എസ്. രാമൻമേനോൻ മുതലായവരുടെ പ്രവൃത്തിയെ സ്വഭാഷാസ്നേഹമുള്ളവരെല്ലാം അഭിനന്ദിക്കയും ശ്ലാഘിക്കയും ചെയ്യേണ്ടതാണെന്ന പറയേണ്ടതില്ലല്ലോ. വളരെ കഷ്ടനഷ്ടങ്ങളനുഭവിച്ചു മലയാളഭാഷയ്ക്ക് ഏതു വിധത്തിലും പ്രചാരമുണ്ടാക്കേണമെന്നുള്ള ഒരേ ആഗ്രഹത്തോടുകൂടി സർവദാ വത്തിക്കുന്ന നമ്മുടെ പ്രകടനാധികൃതന്റെ ഈ വ്യവസായത്തെക്കുറിച്ചു നമ്മുടെ വിചാരമെന്തായിരിക്കേണമെന്ന പിന്നെ പറയാനുണ്ടോ? ഇതുപോലുള്ള മററു ഗ്രന്ഥങ്ങളേയും നാനാശാസ്ത്രങ്ങളുടെ സംക്ഷേപങ്ങളേയും ഇനിയും പ്രസിദ്ധപ്പെടുത്തുവാൻ ഇനിയുന്നതിന് ഇദ്ദേഹത്തിന്റെ മനസ്സിൽ സന്തോഷവും ഉത്സാഹവും വർദ്ധിക്കുന്നവിധത്തിൽ വിദ്യാഭ്യാസത്തിലും ഭാഷാഭിവൃദ്ധിയിലും താല്പൎയ്യമുള്ള മഹാശയന്മാർ ഇദ്ദേഹത്തെ സഹായിക്കയും ഇദ്ദേഹത്തിന്റെ ഈ ഉദ്യമത്തെ കൊണ്ടാടുകയും ചെയ്യേണ്ടതാണെന്ന പറഞ്ഞു ഞാൻ ഈ മുഖവുര അവസാനിപ്പിക്കുന്നു.

Tripunithura.  
27-5-09

KERALA VARMA  
9th Prince of Cochin.

——(o)——

# സംഗതിവിവരം.

---

## ൫-ാം പ്രകരണം.



## ൬-ാം പ്രകരണം.



——(o)——

# ഗദ്യമാലിക

രണ്ടാംഭാഗം.

## ൧. സൂൎയ്യൻ.

'അസൌ ആദിത്യോ ബ്രഹ്മ.'

'ഈ ആദിത്യൻ ബ്രഹ്മമാകുന്നു' എന്നാണു് മേലെഴുതിയിരിക്കുന്ന ശ്രുതിവാചകത്തിന്റെ അൎത്ഥം. 'ഈ ആദിത്യൻ' എന്നു പറഞ്ഞതുകൊണ്ടു പ്രത്യക്ഷമായി നാം കാണുന്ന സൂൎയ്യമണ്ഡലമെന്നൎത്ഥമെടുക്കരുതു്. "ഈ ആദിത്യൻ" എന്നതിനു് ഈ ആദിത്യനിൽ അധിവസിക്കുന്ന വിരാട്പുരുഷൻ—ജഗദാത്മാ, ജഗദീശ്വരൻ എന്നൎത്ഥം വിവക്ഷിതമാകുന്നു. "ജഗദാത്മാവായി ഈ ആദിത്യനിൽ അധിവസിക്കുന്ന പരമപുരുഷൻതന്നെയാണു് ബ്രഹ്മം" എന്നാണു് മേലെഴുതിയിരിക്കുന്ന മന്ത്രത്തിന്റെ സാരം. നമ്മുടെ ദൃഷ്ടിക്കു ഗോചരമായിരിക്കുന്ന ആദിത്യൻ ബ്രഹ്മത്തിന്റെ പ്രതിനിധിയെന്നപോലെയാണു കല്പിക്കപ്പെട്ടിരിക്കുന്നതു്. അതുകൊണ്ടാണു് "ഈ ആദിത്യൻ ബ്രഹ്മം" എന്നു പറഞ്ഞിരിക്കുന്നതു്. "സ യശ്ചായം പുരുഷേ യശ്ചാസാവാദിത്യേ സ ഏകഃ—മനുഷ്യന്റെ ഹൃദയത്തിൽ വാസംചെയ്യുന്നവനും, ആദിത്യനിൽ അധിവസിക്കുന്നവനും ഒരാൾതന്നെയാകുന്നു" (തൈത്തിരീയോപനിഷത്തു്) എന്ന ശ്രുതിവാക്യവും മേൽപറഞ്ഞ അൎത്ഥത്തെ സൂചിപ്പിക്കുന്നു. 'പുരുഷശ്ചാധിദൈവതം' (ഭ.ഗീ-അ-8-ശ്ലോ-4) എന്നു ഭഗവദ്വാക്യവുമുണ്ടു്. ഇവിടെ * പുരുഷൻ എന്ന പദത്തെ "ആദിത്യാന്തൎഗ്ഗതനായിരിക്കുന്ന ഹിരണ്യഗൎഭൻ, സൎവ്വപ്രാണികളുടെ ഇന്ദ്രിയങ്ങൾക്കനുഗ്രാഹകൻ." എന്നാണു ശങ്കരാചാൎയ്യസ്വാമികൾ വ്യാഖ്യാനിച്ചിരിക്കുന്നതു്. മേൽകാണിച്ച ഒരു മന്ത്രംകൊണ്ടു് അതിനെ ഉച്ചരിച്ചു് ത്രിസന്ധ്യയിലുമനുഷ്ഠിക്കപ്പെടേണ്ട സന്ധ്യാവന്ദനം എത്രത്തോളം മാഹാത്മ്യമുള്ളതാണെന്നൂഹിക്കാവുന്നതാണു്. സന്ധ്യാവന്ദനാനുഷ്ഠാനം ഒരുവനു് ബാഹ്യാഭ്യന്തരശുദ്ധിയെ വരുത്തുന്നു. തന്നിമിത്തം ബ്രഹ്മജ്ഞാനത്തിനു് അവനെ യോഗ്യനാക്കിത്തീൎക്കുന്നു. തദ്വാരാ അവനു മോക്ഷസിദ്ധിയുമുണ്ടാകുന്നു. മഹാപ്രസിദ്ധമായ ഗായത്രീമന്ത്രവും മുൻവിവരിച്ച മന്ത്രാൎത്ഥത്തെത്തന്നെയാണു പ്രകാശിപ്പിക്കുന്നതു്. അതും വളരെ മാഹാത്മ്യത്തോടുകൂടിയതും മഹാഫലത്തെ ഉണ്ടാക്കുന്നതുമാകുന്നു. പരമാത്മാവിനു് ഒരു പ്രതിനിധിയെന്നപോലെ കല്പിക്കപ്പെട്ടിരിക്കുന്നതിനാൽ ആദിത്യൻ ശ്രുതി

* യാതൊന്നിനാൽ സൎവ്വവും പൂൎണ്ണമായിരിക്കുന്നുവോ അതു പുരുഷൻ അല്ലെങ്കിൽ ദേഹത്തിൽ സ്ഥിതിചെയ്യുന്നവൻ പുരുഷൻ.

സ്മൃതികളിൽ പലവിധത്തിലും വർണ്ണിക്കപ്പെട്ടിട്ടുണ്ട്. പലവിധത്തിലും സ്തുതിക്കപ്പെട്ടിട്ടുണ്ട്. ഇങ്ങനെ, ആദിത്യൻ ഹിന്തുക്കളുടെയിടയിൽ ഇത്രയും പൂജ്യനായിരുന്നാലും നമ്മുടെ സ്ഥൂലദൃഷ്ടിക്കു ഗോചരമായ അദ്ദേഹത്തിന്റെ സ്ഥൂലദേഹത്തെ—രശ്മികളോടുകൂടി കാണപ്പെടുന്ന സൂര്യമണ്ഡലത്തെ—പററി വിസ്താരമായ ഒരു വർണ്ണന ഒരു ദിക്കിലും കാണപ്പെടുന്നില്ല. ഇതിനെപ്പററി പാശ്ചാത്യജ്യോതിശ്ശാസ്ത്രജ്ഞന്മാർ പ്രതിപാദിക്കുന്ന തത്വങ്ങളിൽ ചിലതിനെ നമുക്കു ഗ്രഹിക്കുവാൻ ശ്രമിക്കുക.

പ്രഭാതസമയത്തു് നാം പുറത്തിറങ്ങി കിഴക്കോട്ടു നോക്കുമ്പോൾ കാണുന്ന അതിതേജസ്സോടുകൂടി ഉദിച്ചുപൊങ്ങിവരുന്ന സൂര്യൻ, കാഴ്ചയിൽ ഒരു വലിയ പപ്പടത്തോളം മാത്രമേയുള്ളുവെങ്കിലും, പരമാർത്ഥത്തിൽ മഹത്തായിരിക്കുന്ന ഒരു ഗോളമാകുന്നു. സൂര്യബിംബത്തെ ഉദയത്തിലും അസ്തമനത്തിലും മാത്രമേ നമുക്കു നോക്കുവാൻ കഴികയുള്ളു. പിന്നെയുള്ള സമയങ്ങളിൽ സൂര്യൻ അതിപ്രകാശത്തോടുകൂടിയിരിക്കുന്നതിനാൽ നമുക്ക് അതിന്റെ നേരെ നോക്കുവാൻതന്നെ വയ്യ. കരിപിടിപ്പിച്ചിട്ടുള്ള ഒരു ചില്ലിൽകൂടി നോക്കിയാൽ തപ്തമായ അയഃപിണ്ഡംപോലെ ജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരു ഗോളത്തെ കാണാം. ഉദയസമയം സൂര്യബിംബം ദൃശ്യമാകുന്നതിനുമുമ്പ് അതിദീർഘങ്ങളായ അതിന്റെ കിരണങ്ങളാണ് ആദ്യം കാണപ്പെടുന്നതു്.

സദാ ജ്വലിച്ചുകൊണ്ടിരിക്കുന്ന ഈ ഗോളം എന്തൊരു സ്വഭാവത്തോടുകൂടിയതാകുന്നു; എത്രത്തോളം വലിയതാകുന്നു; നാമധിവസിക്കുന്ന ഭൂമിക്കു അതിനുമായി വല്ല സംബന്ധവുമുണ്ടോ? ഉണ്ടെങ്കിൽ അതെന്താകുന്നു? നമ്മളിൽനിന്നു് എത്ര ദൂരത്താണ് സൂര്യൻ; സൂര്യൻ എന്നു പറയുന്നതുതന്നെ എന്തൊരു പദാർത്ഥമാണ്? എന്നിങ്ങനെയുള്ള സംഗതികളെ സാമാന്യമായി വിവരിപ്പാനാരംഭിക്കുന്നു.

സൂര്യൻ എത്ര വലിയതാണെന്നുള്ളതു് ചില ഉദാഹരണങ്ങളെക്കൊണ്ടു മാത്രമേ നമ്മുടെ ബുദ്ധിക്കു വിഷയമാവുകയുള്ളു. നാമധിവസിക്കുന്ന ഭൂമിയുടെ ചുററും ഒരു കയറിട്ടു പിടിപ്പാൻ സാധിക്കുമെങ്കിൽ ആ കയറു് ഇരുപത്തിനാലായിരം നാഴികയിൽ കുറയാതെ നീളമുള്ളതായി കാണാവുന്നതാണ്. അല്ലെങ്കിൽ, ഒരുവൻ ഇരുപതു നാഴികവീതം ഒരു ദിവസം നടന്നു ഭൂമിയെ പ്രദക്ഷിണം വെയ്ക്കുവാനൊരുങ്ങുന്നുവെങ്കിൽ മൂന്നിൽ ചില്വാനം സംവത്സരംകൊണ്ടേ അവന്റെ ശ്രമം സഫലമാവുകയുള്ളു. ഇതിൽനിന്നു ഭൂമിയുടെ വലിപ്പത്തിന്റെ ഏകദേശജ്ഞാനമുണ്ടാകുന്നതാണ്. അങ്ങിനെയിരിക്കുന്ന ഭൂമികളെ പന്ത്രണ്ടു ലക്ഷത്തോളം കൊണ്ടുവന്നു കൂട്ടിച്ചേർത്തുവച്ചാൽ എത്ര വലിപ്പമുണ്ടാകുമോ അത്രയും വലിപ്പമാണ് നമ്മുടെ സൂര്യനുള്ളതെന്നു ശാസ്ത്രജ്ഞന്മാർ കണക്കാക്കിയിരിക്കുന്നു. അഗ്നിദേവൻതന്നെ ഒരു തീവണ്ടി സ്ഥാപിച്ചു സൂര്യഗോളത്തിന്റെ ചുററും റെയിലിട്ടു വണ്ടിയോടിപ്പാൻ ശ്രമിക്കുന്ന പക്ഷത്തിൽ മണിക്കൂറിൽ നൂറു നാഴികവീതം രാവും പകലും യാത്രചെയ്താൽ

അത്യുൽകൃഷ്ടംകൊണ്ടു സൂൎയ്യബിംബത്തിന്മേൽ ഒന്നു ചുററിവരുവാൻ സാധിക്കുന്നതാണു്. ഈ കോലം ബിംബത്തിന്റെ വലിപ്പമാണു്; അതിന്റെ ശിഖരം തന്നെ അനേകായിരം യോജന നീളമുള്ളവയാകുന്നു. സൂൎയ്യനും ഭൂമിയുമായി ഒരു മുഴുത്ത ചെറുനാരങ്ങയും ഒരു കടുകുമണിയുമായിട്ടുള്ള അന്തരമുണ്ടു്. ഈ വലിപ്പംകൊണ്ടുള്ള താരതമ്യമാകുന്നു. ഇനി ഘനംകൊണ്ടുള്ള അന്തരമെത്രയുണ്ടെന്നു നോക്കുക. ഒരു തുലാസ്സിന്റെ ഒരു തട്ടിൽ സൂൎയ്യനേയും മറേറതിൽ മൂന്നുലക്ഷം ഭൂമികളേയുമിട്ടു തൂക്കിനോക്കിയാൽ സൂൎയ്യനിരിക്കുന്ന തട്ടു കുറച്ചു മുൻതൂക്കമായി കാണാവുന്നതാണു്.

സൂൎയ്യന്റെ ഉഷ്ണത്തെപ്പററി ഇനി കുറഞ്ഞൊന്നു പറയാം; പക്ഷെ അതിന്നുമുമ്പായി പ്രകൃതിസംബന്ധമായ ചില തത്വങ്ങളെ പറയുന്നു. എന്തെന്നാൽ ഈ തത്വങ്ങളുടെ പരിജ്ഞാനംകൊണ്ടു മാത്രമെ സൂൎയ്യന്റെ ഉഷ്ണത്തിന്റെ ഏകദേശജ്ഞാനമെങ്കിലുമുണ്ടാവുകയുള്ളു.

ഭൂമിയിൽ കാണപ്പെടുന്ന സകല പദാൎത്ഥങ്ങളും ഉഷ്ണത്തിന്റെ ഗുരുലഘുത്വത്തെ അനുസരിച്ചു കട്ടിയായിരിക്കുന്ന അവസ്ഥ, ദ്രവാവസ്ഥ, വായ്വാകാരമായ അവസ്ഥ എന്നിങ്ങനെ മൂന്നുവിധത്തിൽ പരിണമിക്കുന്നു. ഒരു വസ്തുവിൽ അത്യുഷ്ണമുണ്ടെങ്കിൽ അതു വായ്വാകാരമായ അവസ്ഥയെ പ്രാപിക്കുന്നു. ഉഷ്ണം അതിലും കുറച്ചു കുറഞ്ഞാൽ ആ വസ്തു ദ്രവാവസ്ഥയെ പ്രാപിക്കുന്നു. കുറെ കൂടെ കുറഞ്ഞാൽ അതു കട്ടിയായ അവസ്ഥയേയും പ്രാപിക്കുന്നു; എന്നാൽ, ഓരോ വസ്തുക്കളുടെ കാഠിന്യത്തിന്റെ അവസ്ഥക്കു തക്ക ശക്തിയോടുകൂടിയ ഉഷ്ണത്തിന്റെ ഏററക്കുറച്ചൽകൊണ്ടു മാത്രമെ അതാതവസ്ഥയെ പ്രാപിക്കയുള്ളു. ഈ സംഗതിയെ ചില ദൃഷ്ടാന്തങ്ങളെക്കൊണ്ടു വ്യക്തമാക്കാം. രസം എന്ന പദാൎത്ഥം ദ്രവാവസ്ഥയിലാണു സാധാരണ കാണപ്പെടുന്നതു്. വളരെ കുറച്ചുമാത്രം ചൂടുകൊണ്ടു് അതു വായ്വാകാരത്തെ പ്രാപിക്കുന്നു. വെള്ളവും ദ്രവാവസ്ഥയിലാണു സാധാരണ കാണപ്പെടുന്നതു്. അതിനെ തിളപ്പിക്കുവാൻ ഉപയോഗിക്കുന്ന ചൂടു രസത്തെ വായ്വാകാരമാക്കുന്നതിന്നു വേണ്ടുന്ന ഉഷ്ണത്തെക്കാൾ വളരെ വളരെ അധികമായിരിക്കേണ്ടതാകുന്നു. അതിലും വളരെ അധികം ഉഷ്ണമുണ്ടായാൽ മാത്രമെ അതു വായ്വാകാരമായി പരിണമിക്കയുള്ളു. അപ്പോൾ അതു നാം ശ്വസിക്കുന്ന വായുവിനെപ്പോലെ, അദൃശ്യമായി ഭവിക്കുന്നു. വായ്വാകാരത്തെ പ്രാപിച്ചിരിക്കുന്ന ജലം, അല്ലെങ്കിൽ നീരാവി, വളരെ ശക്തിയുള്ളതാകുന്നു. തീവണ്ടിയുടെ യന്ത്രം, നെയ്ത്തുയന്ത്രം, അച്ചടിയന്ത്രം എന്നിങ്ങനെയുള്ള നാനാവിധ ആധുനിക യന്ത്രപ്പണികൾ ആവിശക്തിയാൽ പ്രേരിതങ്ങളായിട്ടാണു പലപ്രകാരത്തിലുമുള്ള വ്യാപാരങ്ങളെ ചെയ്യുന്നതു്. ജലത്തെ ദ്രാവാവസ്ഥയിൽനിന്നു കട്ടിയാക്കണമെങ്കിൽ അതിൽനിന്നു വളരെ ഉഷ്ണത്തെ എടുത്തുകളയേണ്ടതാകുന്നു. അപ്പോൾ ആ കട്ടിയായ വെള്ളം അല്ലെങ്കിൽ മഞ്ഞുകട്ട, നമ്മുടെ സ്പൎശത്തിന്നു വളരെ തണുപ്പുള്ളതായിത്തീരുന്നു.

ലോഹങ്ങൾ സാധാരണയായി കട്ടിയായ അവസ്ഥയിലാണു കാണപ്പെടുന്നതു്. അവതന്നെ ഓരോന്നു് ഓരോവിധശക്തിയോടുകൂടിയ ഉഷ്ണം

കൊണ്ടു് ഉരുകി ദ്രവാവസ്ഥയെ പ്രാപിക്കുന്നു. അവ വായ്വാകാരമായി നാമുകൾ കണ്ടറിവുമില്ല. എങ്കിലും അതിശക്തിയോടുകൂടിയ അഗ്നിയെ ഉണ്ടാക്കാമെങ്കിൽ എല്ലാ ലോഹങ്ങളും ഉരുകുന്നതിനുപുറമെ വായ്വാകാരത്തെത്തന്നെ പ്രാപിക്കുന്നതിന്നു സംശയമില്ല. കൊല്ലൻെറ ഉലത്തീയ്യ് സാധാരണ അഗ്നിയെക്കാൾ വളരെ അധികം ശക്തിയുള്ളതാകുന്നു. എങ്കിലും അതിൽ ഇരുമ്പു് ഉരുകി ദ്രവാവസ്ഥയെ മാത്രമെ പ്രാപിക്കുന്നുള്ളു. അതിലും വളരെ അധികം ശക്തിയുള്ള തീയുണ്ടാക്കിയാലെ ഇരുമ്പു വായ്വാകാരത്തെ പ്രാപിക്കുകയുള്ളു. പ്ലാററിനം എന്നൊരു ജാതി ലോഹമുണ്ടു്. അതിനെ ഉലയിൽവെച്ചു് എത്രതന്നെ ഊതിയാലും ചുട്ടുപഴുക്കുന്നതല്ലാതെ ലേശംപോലും ഉരുകുകയില്ല. അങ്ങിനെയുള്ള ലോഹം സൂൎയ്യസന്നിധിയിൽ ഉരുകുമെന്നു മാത്രമല്ലാ അതു വായ്കാരമായിത്തീരുന്നു എന്നുമാണു് ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. ഇങ്ങിനെ ചില സംഗതികളെക്കൊണ്ടല്ലാതെ സൂൎയ്യൻെറ ഉഷ്ണത്തിൻെറ ഒരു സ്വരൂപജ്ഞാനമുണ്ടാക്കുവാൻ വളരെ പ്രയാസമാകുന്നു. സൂൎയ്യൻെറ ഉഷ്ണം ഇത്ര ഡിഗ്രിയുണ്ടെന്നു് അളന്നു നോക്കണമെങ്കിൽ നമ്മുടെ ഇടയിൽ ഇപ്പോഴുള്ള "തെൎമ്മാമീററർ" കൊണ്ടു് അളക്കുവാൻ സാധിക്കുന്നതല്ല. അസംഖ്യം ആയിരം ഡിഗ്രി അളക്കത്തക്ക ഒരു യന്ത്രത്തെ പുതിയതായി സൃഷ്ടിച്ചാൽ എങ്ങിനെയാണെന്നു് അറിഞ്ഞുകൂടില്ല.

ഭൂമിയിൽനിന്നു സൂൎയ്യനിലേയ്ക്കു തൊള്ളായിരത്തിമുപ്പത്തേഴുലക്ഷം നാഴിക ദൂരമുണ്ടു്. ഈ ദൂരത്തിൻെറ സ്വരൂപജ്ഞാനലേശം പോലും നമുക്കുണ്ടാകുന്നതല്ല. എന്തെന്നാൽ, രാവും പകലും ഇടവിടാതെ ഒന്നു്, രണ്ടു്, മൂന്നു എന്നിങ്ങനെ വേഗമെണ്ണുന്നുവെന്നു വിചാരിക്കുക. എന്നാൽ പത്തുലക്ഷം എണ്ണിക്കഴിയണമെങ്കിൽ മൂന്നു ദിവസം വേണ്ടിവരും. അപ്പോൾ സൂൎയ്യനിലേയ്ക്കുള്ള ദൂരം ഇത്ര മൈൽസ് എന്ന സംഖ്യയെ എണ്ണിത്തീരുന്നതിന്നു തന്നെ (ഒരുവൻ ഊണും ഉറക്കവുമൊഴിച്ചു് മെനക്കെട്ടിരുന്നു രാവും പകലും എണ്ണുന്നതായാൽ) ഒമ്പതുമാസത്തോളം വേണ്ടിവരും. എണ്ണി എത്തിച്ചാൽ തന്നെ ഒമ്പതു മാസം വേണ്ടിവരുന്നതായ ഒരു സംഖ്യയോളം നാഴിക ദൂരത്തെ എങ്ങിനെയാണു നാം വിചാരിക്കുന്നതു്.

ഗോളാകാരമായി കാണപ്പെടുന്ന അതിതേജസ്സോടുകൂടിയ ഈ സൂൎയ്യബിംബം എന്തെല്ലാം പദാൎത്ഥങ്ങളെക്കൊണ്ടാണു നിൎമ്മിക്കപ്പെട്ടിട്ടുള്ളതെന്നറിവാനായി ഇയ്യിടയിൽ ഒരു യന്ത്രം കണ്ടുപിടിച്ചിട്ടുണ്ടു്. ആ യന്ത്രത്തിൽ (Spectroscope—സ്പെക്ട്രോസ്കോപ്പ്) സൂൎയ്യരശ്മികൾ പതിച്ചാൽ നാനാവിധ വൎണ്ണരേഖകൾ (അതിൽ) കാണപ്പെടുന്നു. ഇന്നിന്ന പദാൎത്ഥങ്ങൾ ഉരുകിജ്വലിച്ചു് അതാതിൽ നിന്നു പുറപ്പെടുന്ന രശ്മികൾ ആ യന്ത്രത്തിൽ പതിച്ചുവെങ്കിൽ, അതാതിന്നനുരൂപമായ പ്രത്യേക വൎണ്ണരേഖകൾ അതിൽ കാണപ്പെടുന്നുവെന്നു ശാസ്ത്രജ്ഞന്മാർ പരീക്ഷാമൂലം അറിഞ്ഞുവെച്ചിട്ടുണ്ടു്. അതിനെ അനുസരിച്ചു സൂൎയ്യരശ്മികളെ പരിശോധിച്ചപ്പോൾ ഭൂമിയിൽ കാ

ണപ്പെടുന്ന മിക്ക ധാതുക്കളും സൂൎയ്യനിൽ ഉണ്ടെന്നും അവയിൽ അത്യുഷ്ണം നിമിത്തം ചിലതു ദ്രവാവസ്ഥയെയും, ചിലതു വായ്വാകാരത്തെയും പ്രാപിച്ചു ജ്വലിച്ചു വിളങ്ങിക്കൊണ്ടിരിക്കുന്നുവെന്നും, ജ്യോതിശ്ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിക്കുന്നു. അതിന്നും പുറമെ, ഭൂമിയിൽ കാണപ്പെടുന്ന മിക്ക ധാതുക്കളും, ഇവിടെ ഇല്ലാത്തതായ വേറെ അനേകം ധാതുക്കളും കൂടിച്ചേൎന്നു് ഒരു മഹത്തായ ഗോളാകാരമായി അതി തീക്ഷ്ണമായ പ്രഭയോടുകൂടി ജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരവസ്ഥയാണു് നമ്മുടെ ദൃഷ്ടിക്കു ഗോചരമായിരിക്കുന്ന ഈ സൂൎയ്യബിംബമെന്നും അവർ കണ്ടുപിടിച്ചിരിക്കുന്നു. നാമിക്കാണുന്നതു മുഴുവൻ സൂൎയ്യബിംബത്തിൽ ചേൎന്നതല്ല. അതിപ്രകാശത്തോടുകൂടിയ ബിംബത്തിന്നു ചുറ്റും ചില വായുക്കളുണ്ടു്. അവയെ സ്പഷ്ടമായി കാണണമെങ്കിൽ ബിംബം മുഴുവൻ മൂടുന്നതായ ഒരു സൂൎയ്യഗ്രഹണം വരണം; അപ്പോൾ മാത്രമെ ആ വായുക്കളെ നല്ലവണ്ണം വേർതിരിച്ചു കാണ്മാൻ സാധിക്കുകയുള്ളു. ഗ്രഹണകാലത്തു ബിംബം മുഴുവൻ മൂടിക്കഴിഞ്ഞാൽ അതിന്നു ചുറ്റും പലവിധ വൎണ്ണങ്ങളോടുകൂടി ഒരു തേജസ്സിനെ കാണുന്നതു് ആ വായുക്കൾ നിമിത്തമാകുന്നു.

നമുക്കു നിത്യപരിചയമുള്ള അഹോരാത്രം, പക്ഷം, മാസം, ഋതുക്കൾ എന്നിവയെല്ലാം പ്രത്യക്ഷദൃഷ്ടിയിൽ സൂൎയ്യന്റെ ഗതിവിശേഷംകൊണ്ടാണു് ഉണ്ടാകുന്നതെന്നു തോന്നുന്നുവെങ്കിലും പരമാൎത്ഥത്തിൽ അവ ഭൂമിയുടെ ഗതികൊണ്ടാണെന്നുള്ള ജ്യോതിശ്ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായത്തെ ഇപ്പോൾ കുറച്ചു പഠിപ്പുള്ള എല്ലാവരും സ്വീകരിച്ചിരിക്കുന്നു. അങ്ങിനെയാണെങ്കിലും, സൂൎയ്യൻ യാതൊരു ചലനവും കൂടാതെ ആകാശത്തിൽ സ്ഥിതിചെയ്യുന്നുവെന്നു് ശാസ്ത്രജ്ഞന്മാരഭിപ്രായപ്പെടുന്നില്ല. എന്നാൽ ഭൂമി സൂൎയ്യന്റെ ആകൎഷണശക്തിയിൽ അകപ്പെട്ടിരിക്കുന്നതിനാലും അതിന്റെ ശക്തി സൂൎയ്യനെ അപേക്ഷിച്ചാകയാലും സൂൎയ്യന്റെ ഗതി ഇന്നപ്രകാരമാണെന്നു ശാസ്ത്രീയമായ ചില യുക്തികളെക്കൊണ്ടു് അനുമാനിപ്പാൻ മാത്രമെ പാടുള്ളു.

നമുക്കു് ഏറ്റവുമടുത്ത സ്വപ്രകാശത്തോടുകൂടിയ വസ്തു സൂൎയ്യനാകുന്നു. ബുധൻ, വ്യാഴം, ശുക്രൻ എന്നിങ്ങനെയുള്ള ഗ്രഹങ്ങളിൽ കാണപ്പെടുന്ന പ്രകാശം സൂൎയ്യനിൽ നിന്നാകുന്നു. സൂൎയ്യരശ്മികൾ ഭൂമിയിലെന്നപോലെ അവയിലും പതിച്ചു് പിന്നെ അവയിൽ നിന്നു പ്രതിഫലിക്കുമ്പോൾ അവ പ്രകാശവസ്തുക്കളാണെന്നു് നമുക്കു തോന്നുന്നു. ആ വക ഗ്രഹങ്ങളിൽ ഒന്നിൽ ഇരുന്നുകൊണ്ടു് ഒരുവൻ ഭൂമിയെ നോക്കുന്നതായാൽ ഭൂമിയും പ്രകാശത്തോടുകൂടിയതാണെന്നു് അവന്നു തോന്നുന്നതാണു്. അതിനുള്ള കാരണവും മേൽ പറഞ്ഞതു തന്നെയാണു്. വ്യാഴം മുതലായ ഗ്രഹങ്ങളും സൂൎയ്യന്റെ ആകൎഷണശക്തിയിൽ പെട്ടിരിക്കുന്നു. അതിനാൽ അവയുടെ ശക്തിയും സൂൎയ്യനെ അപേക്ഷിച്ചു തന്നെയിരിക്കുന്നു.

സൂൎയ്യരശ്മികൾ ഭൂമിയിൽ പതിച്ചു ഭൂമിയുടെ ശീതോഷ്ണങ്ങളെ ഏതവസ്ഥയിലാക്കിത്തീൎത്തിട്ടില്ലായിരുന്നുവെങ്കിൽ ഭൂമിയിൽ കാണപ്പെടുന്ന ച

രാചരാത്മകമായ ചേതനവസ്തുക്കൾ യാതൊന്നും ഉണ്ടാവാനായിട്ടും തരമില്ല. സൂര്യരശ്മികൾ ജലത്തെ ഭൂമിയിൽ നിന്നാകർഷിച്ചു വർഷകാലത്തിൽ നമുക്കു വൃഷ്ടിയെത്തരുന്നു. സൂര്യരശ്മികൾ ഔഷധിവർഗ്ഗങ്ങളിൽ പ്രവേശിച്ച് അവയെക്കൊണ്ടു ഭൂമിയിലുള്ള ജലത്തെയും ധാതുക്കളെയും ആകർഷിപ്പിച്ച് അവയെ പുഷ്ടിയായി വളർത്തുന്നു. ജലജന്താദികളും ശൈവാലസാമാന്യസത്തെ ചെയ്യുന്നുണ്ട്. സൂര്യരശ്മിയില്ലെങ്കിൽ അവയ്ക്കൊന്നും സാധിക്കുന്നതല്ല. സൂര്യരശ്മികൾ പ്രാണികളുടെ ജഠരാഗ്നിയായി പരിണമിച്ച് അവർ ഭക്ഷിക്കുന്ന അന്നത്തെ വേണ്ടുംവണ്ണം ദഹിപ്പിച്ച് അവയുടെ ദേഹത്തെ പോഷിപ്പിക്കുന്നു. പ്രാണനായി പരിണമിച്ചു ജീവികളെ പലവിധത്തിൽ ചേഷ്ടിപ്പിക്കുകയും ചെയ്യുന്നു. നാം കുടിക്കുന്ന വെള്ളം ഈ അവസ്ഥയിലിരിക്കുന്നതു് സൂര്യരശ്മി നിമിത്തമാകുന്നു. നാം ശ്വസിക്കുന്ന വായു ഈ അവസ്ഥയിലിരിക്കുന്നതു് സൂര്യരശ്മിയുടെ സഹായംകൊണ്ടാകുന്നു. നാം ഭക്ഷിക്കുന്ന അന്നം ഈ അവസ്ഥയിലാകുന്നതു് സൂര്യരശ്മികൊണ്ടാകുന്നു. നാം കത്തിക്കുന്ന വിറകു സൂര്യരശ്മികൾ സംഗ്രഹിക്കപ്പെട്ടതാകുന്നു. നമ്മുടെ ദേഹം തന്നെ സൂര്യരശ്മികൾ സംഗ്രഹിക്കപ്പെട്ടതാകുന്നുവെന്ന് മുൻ പറഞ്ഞ സംഗതികളിൽനിന്ന് സിദ്ധമാകുന്നുണ്ട്. എന്തിനധികം പറയുന്നു. സൂര്യരശ്മികളില്ലെങ്കിൽ ലോകത്തിൽ ജീവൻ എന്ന വ്യവഹാരം തന്നെ ഉണ്ടാകുന്നതല്ല. ഇതാണ് പാശ്ചാത്യ പണ്ഡിതന്മാരുടെ അഭിപ്രായം. നമ്മുടെ ശ്രുതിസ്മൃതികളിലും ഈ അഭിപ്രായംതന്നെ പ്രതിപാദിക്കപ്പെടുന്നു. 'ആദിത്യനിൽ നിന്ന് വൃഷ്ടി, വൃഷ്ടിയിൽനിന്നു അന്നം, അന്നത്തിൽനിന്നു പ്രജ' എന്ന സ്മൃതിവാക്യംതന്നെ ഒരു ഉദാഹരണമാകുന്നു.

ഇങ്ങനെ സകല പ്രാണികൾക്കുമാധാരം സൂര്യനാണെന്നു സിദ്ധമായതിനാൽ സൂക്ഷ്മദർശികളായിരിക്കുന്ന നമ്മുടെ പൂർവന്മാർ സൂര്യനെ ജഗദാധാരവും, ജഗദീശ്വരനുമായിരിക്കുന്ന ആ പരമപുരുഷന്റെ പ്രതിനിധിയായി കല്പിച്ച് അദ്ദേഹത്തെ ഗായത്ര്യാദി മന്ത്രങ്ങളെക്കൊണ്ട് ആരാധന ചെയ്യുന്നതു യുക്തംതന്നെ.

കെ. എം.

---

## ൨. സ്വയംപ്രകാശമുള്ള ചില ജന്തുക്കൾ.

രാത്രികാലങ്ങളിൽ ചിലപ്പോൾ വൃക്ഷങ്ങളുടെയും മററും നിഴൽനിമിത്തം ഇരുട്ടുകെട്ടിക്കിടക്കുന്ന ഇടവഴികളിൽകൂടി സഞ്ചരിക്കുമ്പോൾ ഓരോ ചെറിയ ദീപങ്ങൾ വഹിച്ച് നാലുപുറവും പറന്നുനടന്നുകൊണ്ട് നമ്മൾക്കു വഴികാണിച്ചുതരികയും, അവിടവിടെ തലപൊക്കി നിൽക്കുന്ന പുൽക്കൊടികളുടെയും മററും അഗ്രഭാഗങ്ങളിൽ പററിപ്പിടിച്ചുനിന്നുകൊണ്ട് ചില മുനിസിപ്പാലിററികളുടെ സ്തംഭദീപങ്ങൾപോലെ ജ്വലിക്കുകയും, വെളിമ്പകളിൽ

നിൽക്കുന്ന ഇല്ലിപ്പട്ടിലുകളെ അനവധി നക്ഷത്രമാലകൾകൊണ്ടലങ്കരിക്കകയും ചെയ്യുന്ന മിന്നാമിനുങ്ങുകളാണല്ലോ ഈ ലേഖനത്തിന്റെ തലവാചകം വായിച്ചാൽ മുമ്പിൽ നമ്മുടെ ഓർമ്മയിൽ വരുന്നതു്. വീടുകളുടെ ചുമരുകളിലും ഉത്തരങ്ങളിലും ചിലപ്പോൾ നനഞ്ഞ തീപ്പെട്ടിക്കോലുരച്ചപോലെ ഇരുട്ടത്തു് അരിച്ചുനടക്കുന്ന, "തേരട്ടാലൊട്ടി" എന്നുപറയുന്ന ചെവിപ്പാമ്പിനെയും സാമാന്യം വായനക്കാർ ഓർമ്മിക്കാതിരിക്കയില്ല. ഈ രണ്ടുവക ജന്തുക്കൾക്കും പുറമെ സ്വയംപ്രകാശമുള്ള വേറൊരുതരം ജന്തുക്കളെക്കൂടി വളരെപ്പേർ കണ്ടിരിക്കും. പക്ഷേ അവരിൽ നൂറിൽ തൊണ്ണൂറൊമ്പതുപേരും ആ ജന്തുക്കളുടെ പ്രകാശം മാത്രം കണ്ടിട്ടുള്ളതല്ലാതെ ആ ജന്തുക്കളെ കാൺകയോ ആ പ്രകാശത്തിനുള്ള കാരണം ചില ജന്തുക്കളാണെന്നെങ്കിലും ധരിച്ചിരിക്കുകയോ ചെയ്തിട്ടുണ്ടോ എന്ന സംശയമാണു്. രാത്രി കായലിൽ വഞ്ചി വലിച്ചുപോകുമ്പോൾ പങ്കായംകൊണ്ടു വെള്ളം ഇളകി മറിയുന്ന ഭാഗങ്ങളിൽ നക്ഷത്രങ്ങളെ നല്ലവണ്ണം പൊടിച്ചുകലക്കിയപോലെ സാധാരണ കാണുന്ന പ്രകാശത്തിനു കാരണമായ നാക്ടിലൂക്ക (Natiluca) എന്ന പേർ പറയുന്ന ഒരുതരം അണുപ്രായങ്ങളായ ജന്തുക്കളെപ്പറ്റിയാണു് ഒടുവിൽ പ്രസ്താവിച്ചതു്. രാത്രികാലത്തു പ്രകാശമുള്ള കായൽവെള്ളം അല്പം എടുത്തു് ഏതെങ്കിലും അനങ്ങാതിരുത്തി വലുതാക്കി കാണിക്കുന്ന ഒരു സൂക്ഷ്മക്കണ്ണാടിയിൽക്കൂടി നോക്കിയാൽ വെളുത്ത ഒരുമണി സൂചിയുടെ തലയുടെ വലിപ്പത്തിലും ആകൃതിയിലും ഉള്ള അനേകായിരം ജന്തുക്കൾ ഓരോ ചെറിയ വാലിന്റെ സഹായത്തോടുകൂടി തവളക്കുഞ്ഞുങ്ങളെപ്പോലെ അങ്ങുമിങ്ങും പിടിച്ചു് നീന്തിനടക്കുന്നതായി കാണാവുന്നതാകുന്നു. ഇവ നാക്ടിലൂക്ക എന്നു പറഞ്ഞ ജന്തുക്കളാകുന്നു. മേൽ പ്രസ്താവിച്ച ജന്തുക്കളെ കൂടാതെ കരയിലും കടലിലും പാർക്കുന്നവയായി മത്സ്യം, കൂണു്, കാതിരിപ്പ്രാണി, ഞണ്ടു്, പുഴു മുതലായ വർഗ്ഗങ്ങളിൽപെടുന്ന അനേകതരം സ്വയംപ്രകാശമുള്ള ജന്തുക്കളുണ്ടു്. ഈ ജന്തുക്കളുടെ വെളിച്ചം പുറപ്പെടുവിക്കുന്ന അവയവങ്ങൾക്കും, വെളിച്ചങ്ങളുടെ ശക്തിക്കും വർണ്ണങ്ങൾക്കും മററും തമ്മിൽ തമ്മിൽ വളരെ വ്യത്യാസങ്ങളുണ്ടു്. നാക്ടിലൂക്ക, കാതിരിപ്പ്രാണി എന്നീ ജന്തുക്കൾക്കു വെളിച്ചം പുറപ്പെടുവിക്കാൻ പ്രത്യേകാവയവങ്ങൾ ഇല്ല. അവയുടെ പ്രകാശം അവയുടെ ശരീരത്തിന്റെ പുറമെയുള്ള എല്ലാ ഭാഗങ്ങളിൽ നിന്നും ഒരുപോലെ പുറപ്പെടുന്നു. എന്നാൽ കാതിരിപ്പ്രാണിവർഗ്ഗത്തിൽ തന്നെ പെടുന്ന വേറെ ഒരുതരം ജന്തുക്കൾക്കു ശരീരത്തിന്റെ മററു ഭാഗങ്ങളെക്കാൾ അധികം പ്രകാശിക്കുന്നതായ ചില പ്രത്യേക അവയവങ്ങളുള്ളതായും കാണുന്നുണ്ടു്. സമുദ്രത്തിന്റെ അടിയിൽ പാറകളിലും മററും പററിപ്പിടിച്ചു് തൂവലിന്റെ ആകൃതിയിലുള്ള അനേകം ബാഹുക്കളെ ശാഖോപശാഖകളായി നീട്ടി സമീപത്തുകൂടി സഞ്ചരിക്കുന്ന വല്ല ചെറു പ്രാണികളേയും പിടിച്ചു തിന്നുകൊണ്ടു് ചെടികളുടെ സമ്പ്രദായത്തിൽ വളരുന്ന "കടൽതൂവൽ" (Sea pen) എന്ന ഒരു ജലജന്തുവിശേഷത്തിന്റെ പ്രകാശം അതി

ൻറ ശാഖോപശാഖകളിൽ വെള്ളികെട്ടൻ പാമ്പിൻെറ കെട്ടുകൾപോലെ പത്തിപത്തിയായി കാണാവുന്നതാണ്. നമ്മുടെ മിന്നാമിനുങ്ങുകളുടെ വെളിച്ചം അവയുടെ അടിവയററിൽ ഇടത്തും വലത്തുമുള്ള രണ്ടു പ്രത്യേക അവയവങ്ങളിൽ നിന്നാണു ജനിക്കുന്നതു് എന്ന് അതിനെ പിടിച്ചു നോക്കീട്ടുള്ളവർ അറിഞ്ഞിരിക്കും. എന്നാൽ അമേരിക്കയിൽ മെക്സിക്കോ എന്ന ദിക്കിലെ ഒരു തരം മിന്നാമിനുങ്ങുകൾക്കു മേൽപ്രകാരം നാലു അവയവങ്ങൾ ഉണ്ടത്രെ. ആ മിന്നാമിനുങ്ങുകൾക്ക് നമ്മുടെ മിന്നാമിനുങ്ങുകളെക്കാൾ ഇരട്ടി പ്രകാശമുണ്ട്. അതുകൊണ്ട് അമേരിക്കയിൽ ചില പ്രദേശങ്ങളിലെ ദരിദ്രന്മാർ രാത്രി വെളിച്ചത്തിനു മിന്നാമിനുങ്ങുകളെ പിടിച്ച് കുപ്പികളിലിട്ടുവച്ച് വിളക്കിനു പകരം ഉപയോഗിക്കുന്നുണ്ട്. കക്കുവാൻവേണ്ടി വല്ല ഗൃഹത്തിൻെറയും മുറിയ്ക്കുള്ളിൽ കടന്നതിൻെറ ശേഷം ആ മുറിയുടെ സ്വഭാവവും അതിലുള്ള സാമാനങ്ങളുടെ വിവരവും അറിവാൻവേണ്ടി ചില കള്ളന്മാർ മിന്നാമിനുങ്ങുകളെ പിടിച്ച് ശേഖരിച്ചു കൊണ്ടുപോയി പറക്കുവാൻ വിടാറുണ്ടെന്നും മററും ചില കഥകൾ വളരെ ആളുകൾ കേട്ടിട്ടുണ്ടായിരിക്കണം. യൂറോപ്പിലുള്ള വേറൊരു തരം മിന്നാമിനുങ്ങിന്, അതിൻെറ മുഖത്തിൽനിന്നു കീഴ്പോട്ട് ഒരു തുമ്പിക്കൈ പോലെ തൂങ്ങി നില്ക്കുന്ന ഒരു അവയവത്തിൻെറ അറ്റത്താണ് വെളിച്ചം. ആ പ്രാണി പറക്കുന്നതു കണ്ടാൽ ഒരു റാന്തൽവിളക്കു തൂക്കിപ്പിടിച്ചു പറക്കുകയാണെന്നു തോന്നും. അതുനിമിത്തം അതിനു "റാന്തലീച്ച" (Lautern fly) എന്ന് ആ പ്രദേശത്തുകാർ പേർ പറയുന്നു. ഈ ദിക്കിലുള്ള മിന്നാമിനുങ്ങുകളുടെ ഒരു വെളിച്ചം ഒരു പച്ചവർണ്ണമാണല്ലോ. എന്നാൽ ഇററലിരാജ്യത്തു കാണുന്ന ഒരുതരം മിന്നാമിനുങ്ങുകളുടെ വെളിച്ചം നീലവർണ്ണവും, റാന്തലീച്ചയുടെ വെളിച്ചം ഊതവർണ്ണവുമാണ്. ഈ ജന്തുക്കളുടെ വെളിച്ചത്തിനു ദേശവ്യത്യാസങ്ങളനുസരിച്ച് അല്പമായ വർണ്ണവ്യത്യാസങ്ങൾ വേറെ പ്രകാരത്തിലും കണ്ടുവരുന്നുണ്ട്.

ശരീരത്തിൻെറ ഉടലിനും അനേകഖണ്ഡങ്ങളായി പേർതിരിഞ്ഞു കാണുന്നതു് വർഗ്ഗസാമാന്യലക്ഷണമായി പ്രാണിശാസ്ത്രപണ്ഡിതന്മാർ വിചാരിക്കുന്ന ഒരു ജന്തുവർഗ്ഗത്തിൽ പെട്ടതാണ് ചെവിപ്പാമ്പ്. ഈ ജന്തുവർഗ്ഗത്തിൽ തന്നെ അവർ ചേർത്തു തരംതിരിച്ചിട്ടുള്ളവയാണ് പഴുതാര, തേരട്ട മുതലായ ചില ജന്തുക്കൾ. ചെവിപ്പാമ്പിനും അതിനെപ്പോലെ തന്നെ അതിൻെറ വർഗ്ഗത്തിൽപെട്ട മററു സപ്രകാശമുള്ള ജന്തുക്കൾക്കും അവയുടെ ഓരോ പള്ളയിലും ശരീരവും കാലുകളും കൂടിച്ചേരുന്ന സന്ധികളിലായി ഓരോ അവയവങ്ങളുള്ളതിൽ നിന്നാണ് പ്രകാശം ജനിക്കുന്നതു്. ഈ വർഗ്ഗത്തിൽ സാമാന്യം വലിപ്പമുള്ള ചില ജന്തുക്കൾ രാത്രികാലങ്ങളിൽ സഞ്ചരിക്കുന്നതു കണ്ടാൽ എല്ലാ മുറികളിലും വിളക്കു കൊളുത്തിവച്ച് രാത്രി ഓടുന്ന ഒരു തീവണ്ടിയുടെ സാമ്യം ആർക്കും തോന്നിപ്പോകും. കക്കയുടെ വർഗ്ഗത്തിൽപെട്ടതും രാത്രികാലങ്ങളിൽ നക്ഷത്രങ്ങളെപ്പോലെ സമുദ്രത്തിൻെറ ഉപരിഭാഗങ്ങളിൽ കൂട്ടംകൂട്ടമായി അനേക ചതുരശ്രനാഴിക സ്ഥലപ്പരപ്പിൽ ഇറങ്ങി സഞ്ചരിക്കുന്നതും ആയ ഒരുതരം ജന്തുക്കളെ ഉഷ്ണമേഖലയിൽപെട്ട സമുദ്രഭാഗ

ങ്ങളിൽ വളരെ പ്രാവശ്യം താൻ കണ്ടിട്ടുള്ളതായും ആ വക അവസരങ്ങളിൽ ഈ ജന്തുക്കളുടെ വെളിച്ചത്താൽ കപ്പലിന്റെ തട്ടിലിരുന്നുംകൊണ്ടു് പുസ്തകങ്ങളും വർത്തമാനക്കടലാസുകളും പ്രയാസം കൂടാതെ തനിക്ക വായിപ്പാൻ കഴിഞ്ഞിട്ടുള്ളതായും സർ വിവിലി തോംസൺ (Sir Vivylle Thomson) എന്ന വിദ്വാൻ താൻ പ്രസിദ്ധപ്പെടുത്തിട്ടുള്ള 'സമുദ്രഗർഭപ്രദേശങ്ങൾ' (Depth of the sea) എന്ന പുസ്തകത്തിൽ പ്രസ്താവിച്ചു കാണുന്നു.

കടൽജന്തുക്കളിൽവെച്ചു് സമുദ്രത്തിൽ കാൽനാഴികയിലധികം ആഴത്തിന്നടിയിൽ സഹവാസമുള്ളവയായ ജന്തുക്കളിലാണ് സ്വയംപ്രകാശം നാനാപ്രകാരത്തിൽ കാണുന്നതു്. സമുദ്രത്തിൽ കാൽ നാഴികയിലധികം ആഴമുള്ള പ്രദേശങ്ങളിൽ സൂൎയ്യരശ്മി ഒട്ടുംതന്നെ പ്രവേശിക്കാത്തതുകൊണ്ടു് എല്ലാസമയത്തും കൂരിരുട്ടു പിടിച്ചുകിടക്കുന്ന ആ വക പ്രദേശങ്ങളിലാണല്ലൊ ഈ വക ദീപങ്ങളുടെ പ്രയോജനവും അധികം ഉള്ളതു്. ആ വക പ്രദേശങ്ങളിലെ ജന്തുക്കളിൽ ദേഹമാസകലം പ്രകാശമുള്ളവയും, പ്രത്യേക അവയവങ്ങൾക്കു മാത്രം പ്രകാശമുള്ളവയും നിരന്തരമായി പ്രകാശം പുറപ്പെടുവിച്ചുകൊണ്ടിരിക്കുന്നവയും, ആവശ്യമുള്ളപ്പോൾ മാത്രം പ്രകാശം കാണിക്കുന്നവയും, വർണ്ണം മാറി മാറി പ്രകാശിക്കുന്നവയും ആയി അനവധി ജന്തുക്കളെ കണ്ടുപിടിച്ചിട്ടുണ്ടു്. സമുദ്രത്തിന്റെ അടിയിൽ ചെന്നു് ഈ വക ജന്തുക്കളുടെ കാഴ്ച കണ്ടു് ആനന്ദിപ്പാൻ ആൎക്കാണു മോഹം തോന്നാതിരിക്കുന്നതു്? പൌൎണ്ണമിയിലെ ചന്ദ്രബിംബത്തെ ഉടച്ചെടുത്തു് മത്സ്യാകൃതിയിൽ വാൎത്തുവിട്ടിട്ടുള്ളവയും, ശരീരത്തിന്റെ ചില ഭാഗങ്ങളിൽ വ്യാഴശുക്രന്മാരെ പിടിച്ചുവെച്ചിട്ടുള്ളവയും രണ്ടുപാൎശ്വങ്ങളിലും വരിവരിയായി നക്ഷത്രങ്ങൾ പതിച്ചിട്ടുള്ളവയും, ചോപ്പു്, പച്ച, നീലം മുതലായി പലനിറത്തിലുള്ള മത്താപ്പുകൾ ഇടയ്ക്കിടയ്ക്കു കത്തിക്കുന്നവയും അങ്ങോട്ടുമിങ്ങോട്ടും വെളിച്ചം വീശിക്കൊണ്ടുപോകുന്ന ചവിട്ടുവണ്ടിയുടെ വട്ടക്കണ്ണൻ വിളക്ക തലയിൽ വഹിക്കുന്നവയും ആയ അനവധി സൃഷ്ടിവിശേഷങ്ങൾ കൂട്ടംകൂട്ടമായും ഒററയൊററയായും അവിടവിടെ സഞ്ചരിച്ചുകൊണ്ടു്, അപ്രകാരമല്ലെങ്കിൽ എന്നെന്നും ഗാഢാന്ധകാരത്തിങ്കൽ മുങ്ങിക്കിടപ്പാൻ സംഗതിയുള്ള ആ പ്രദേശങ്ങൾക്കു ലോകത്തിൽ മററു യാതൊരു പ്രദേശത്തിന്നുമില്ലാത്തതായ ഒരു വിശേഷശോഭയെ ഉണ്ടാക്കുന്നതക്കവണ്ണം വ്യവസ്ഥകൾ ഏൎപ്പെടുത്തിട്ടുള്ള ഈശ്വരന്റെ മാഹാത്മ്യം ഓൎത്താൽ ആൎക്കാണു വിസ്മയം തോന്നാത്തതു്?

സി. എസ്സ്. ഗോപാലപ്പണിക്കർ ബി. ഏ.

—(o)—

## ൩. മാമാങ്കം

(അല്ലെങ്കിൽ മലയാളത്തിലെ മാമാകം)

മലയാളത്തിൽ ടിപ്പുസ്സുൽത്താന്റെ ആക്രമണത്തിന്നുമുമ്പുവരെ "തിരുനാവാ" മണപ്പുറത്തുവെച്ചു ചിങ്ങവ്യാഴകാലങ്ങളിൽ "മാമാങ്കം" അല്ലെങ്കിൽ "മാമകം" എന്നൊരു മഹോത്സവം ആഘോഷിച്ചിരുന്നുവെന്നുള്ള സംഗതി സുപ്രസിദ്ധമാണല്ലൊ. "മാമാങ്കം" എന്ന പദത്തെ ശരിയായിപ്പറയുമ്പോൾ "മാഘമകം" എന്നാണു പറയേണ്ടതു്. (മാഘമാസത്തിലെ മകം നാളായതു്, മകരത്തിലെ കറുത്തവാവു കഴിഞ്ഞു കുംഭത്തിലെ കറുത്തവാവിനു കണ്ടുവരുന്ന മകം) ഈ സാധാരണ വെളുത്തവാവു സംബന്ധിച്ചു മാത്രമേ വരികയുള്ളു. അതുകൊണ്ടു മാമാങ്കം പ്രായേണ കുംഭമാസത്തിലായിരിക്കും. അഥവാ ചിങ്ങവ്യാഴത്തിലുള്ള മഹത്തായ മാഘമാസത്തിനെ "മാമാകം" എന്നു പറയുന്നു.

ഈ സമിതിക്ക മാമാങ്കകാലം, വർഷകാലംകഴിഞ്ഞു്, ഭാരതപ്പുഴയിലെ കലക്കവും കഴിഞ്ഞു്, മണൽത്തിട്ടകളും തെളിഞ്ഞു്, മകരത്തിലെ മരംകോച്ചുന്ന മഞ്ഞിന്റെ ശക്തി ശമിച്ചു കൊയ്ത്തുകഴിഞ്ഞിട്ടു് അറകളും നിറഞ്ഞു്, സ്വതേതന്നെ പ്രകൃതിദേവി തെളിഞ്ഞിട്ടുള്ള മലയാളത്തിലെങ്ങും ചക്ക, മാങ്ങ മുതലായ ഫലസമൃദ്ധികളും നിറഞ്ഞു്, പകൽ അനതിതീവ്രങ്ങളായ സൂര്യകിരണങ്ങളാൽ പ്രകാശമാനങ്ങളായ ദിഗ്ഭാഗങ്ങളോടുകൂടിയും, ഭാരതപ്പുഴയിലെ സ്ഫടികനിർമ്മലങ്ങളായ തിരമാലകളിൽ തട്ടി സശബ്ദമായി വീശുന്ന മന്ദമാരുതനാൽ പരമാനന്ദപ്രദമായും, പ്രദോഷം മുതൽ പ്രഭാതംവരെ ക്രമേണ പ്രശോഭിതനായ ചന്ദ്രന്റെ "കൌമുദി" വിലാസങ്ങളാൽ പകലെപ്പോലെതന്നെ പുറവുമുള്ള പദാർത്ഥങ്ങളുടെ "തത്വബോധിനി"കളായി സകലജന "മനോരമ"കളായ രാത്രികളോടുകൂടിയും ഇരിക്കുന്ന ഒരു കാലമാകയാൽ മലയാളത്തിൽ ഈ വിധമുള്ള ഒരു മഹോത്സവം ആഘോഷിക്കുന്നതിന്നു സർവ്വപ്രകാരത്തിലും ഇതിലധികം നന്നായിട്ടു് ഒരുകാലം തെരഞ്ഞെടുപ്പാനസാദ്ധ്യമാണെന്നു് ഇന്നുള്ളവർക്കും സമ്മതമായിരിക്കകൊണ്ടു് എതൽപ്രവർത്തകന്മാരായ പൂർവ്വന്മാർ ഈ വക വിഷയങ്ങളിൽ ചെയ്തിരുന്ന ദീർഘാലോചനകളുടെയും അവരുടെ ഔചിത്യജ്ഞതയോടും രസികത്വത്തോടും കൂടിയുള്ള മനോധർമ്മത്തിന്റെയും, വൈചിത്ര്യവും മഹത്വവും എത്രമാത്രമുണ്ടായിരുന്നു എന്നു് നല്ലവണ്ണം അനുമാനിക്കാവുന്നതാകുന്നു.

ഇങ്ങനെയുള്ള ഒരു മഹോത്സവാഘോഷത്തിന്റെ ഉത്ഭവവും അതിന്റെ ചടങ്ങുകളും എന്തെല്ലാമായിരുന്നു എന്നുള്ള ഇക്കൂടി പ്രസ്താവയോഗ്യമാണല്ലൊ.

ഇപ്പോൾ അമേരിക്കയിലും മറ്റും ഉള്ള മാതിരി പൂർവ്വകാലങ്ങളിൽ മലയാളത്തിലും ഒരുവിധം ജനസമുദായരാജ്യഭരണം നടപ്പുണ്ടായിരുന്നു. കേര

ശാസ്ത്രപണ്ഡിതന്മാരായിരുന്നു എന്നും, അദ്ദേഹം തന്റെ ശാസ്ത്രസിദ്ധാന്തങ്ങളിൽ ചിലതിനെ അനുഭവപ്പെടുത്തുവാനായി ഒരു വാദപരീക്ഷയിൽ മാമാങ്കത്തിൽ എഴുന്നെള്ളിച്ചിരുന്ന ആനയുടെ പൊന്നിൻചങ്ങല ആരും അറിയാതെ മോഷ്ടിച്ചു എന്നും ഒരു ഐതിഹ്യമുണ്ട്.

മാമാങ്കം തുടങ്ങിയാൽ അവസാനിക്കുന്നതിന്നുമുമ്പിൽ മലയാളത്തിൽ ഓരോ വിഷയത്തിൽ യോഗ്യന്മാരായിട്ടുള്ളവരെല്ലാം യഥാസൌകൎയ്യം അവിടെ ചെന്നുചേരേണ്ടതാണെന്ന് അന്നുള്ള മഹാന്മാർ പ്രത്യേകം നിർബന്ധമുണ്ടായിരുന്നു. അവരിൽ ചിലരുടെ ആഗമനം അവശ്യം ഒഴിച്ചുകൂടാത്തതായിരിക്കത്തക്കവണ്ണം ചിലർക്ക് ചില പ്രത്യേകാധികാരങ്ങളും ചുമത്തിയിരുന്നു. ഈ കൂട്ടത്തിൽ കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരുടെയും പൂഞ്ഞാററിൽ തമ്പുരാക്കന്മാരുടേയും മററും വംശമൂലമായ "അയിരൂർ ചാക്കര" സ്വരൂപത്തിൽ നിന്ന് "മാടം കേറി"യതിന്നു ശേഷമെ മാമാങ്കത്തിന്നായി മണപ്പുറത്തു കെട്ടിയുണ്ടാക്കുന്ന ഭോജനശാലയിൽ ബ്രാഹ്മണർ ഭക്ഷിപ്പാൻ പാടുള്ളൂ (മാടം എന്നാൽ രാജാക്കന്മാർക്ക് എഴുന്നെള്ളിയിരിപ്പാനുള്ള മഞ്ചം) എന്നൊരേൎപ്പാടുണ്ടത്രെ. ഇതുകൊണ്ട് അവർക്ക് പണ്ടേയുള്ള വംശശുദ്ധിയും സദാചാരനിഷ്ഠയും ഉണ്ടായിരുന്നു എന്നൂഹിക്കാം. എങ്കിലും കൊടുങ്ങല്ലൂർ രാജാക്കന്മാരെ തങ്ങളുടെ പിതൃസ്ഥാനം നിമിത്തം സവിശേഷം ബഹുമാനിച്ചുവരുന്ന കോഴിക്കോട്ടു രാജാക്കന്മാർ മാമാങ്കത്തിൽ പ്രാധാന്യം ലഭിച്ചതിന്നുശേഷമല്ലയൊ ഈ ഏൎപ്പാടുണ്ടായതെന്നു ശങ്കിക്കാനവകാശമില്ലെന്നില്ല.

മേൽപറഞ്ഞ പ്രകാരം മാമാങ്കത്തിൽവെച്ച് വളരെക്കാലം അനേകം പെരുമാക്കന്മാരുടെ അവരോധം നടന്നു വരികയും, അതിനിടയ്ക്ക് ബ്രാഹ്മണരുടെ സ്വാതന്ത്ര്യാധികാരങ്ങളും ക്രമേണ ക്ഷയിച്ചും പെരുമാക്കന്മാരുടെ രാജാധികാരവും പ്രബലശക്തിയും മലയാളത്തിൽ ഒന്നുമാതിരി ശാശ്വതമായി വേരുറച്ചും നിലനിന്നുപോരികയും ചെയ്തു എന്നുമല്ല, പെരുമാക്കന്മാരുടെ കീഴിൽ കേരളം പല ഖണ്ഡങ്ങളായി പിരികയും അവിടവിടെ ഓരോ ഉപരാജാക്കന്മാർ ഭരണകർത്താക്കന്മാരായിത്തീരുകയും ചെയ്തതിനാൽ അവസാനത്തിൽ പെരുമാക്കന്മാർ കേവലം കേരളചക്രവർത്തിപദത്തെ പ്രാപിക്കുകയും ചെയ്തു.

ഇങ്ങനെയിരിക്കുന്ന കാലത്തിൽ പെരുമാക്കന്മാരുടെ ഒടുവിലെ ആളായ "ഭാസ്കരരവിവർമ്മ"നെന്ന പെരുമാളാൽ തന്റെ അവസാനകാലത്തിൽ കൊടുങ്ങല്ലൂർ "മഹോദയപട്ടണത്തിൽ" ഇന്നും അതിമാനുഷന്മാരായ ആ മഹാത്മാക്കളുടെ പൂർവചരിത്രത്തെ സാക്ഷീകരിച്ചു നില്ക്കുന്ന "തൃക്കുലശേഖരപുരം" എന്ന തന്റെ പരദേവതാക്ഷേത്രത്തിന്റെ കിഴക്കവശത്തുള്ള "ഉപകമംഗലം" എന്ന ക്ഷേത്രത്തിൽ വെച്ച് തന്റെ സാമന്തരാജാക്കന്മാരിൽ ഓരോരുത്തൎക്കും പൂർണ്ണാധികാരത്തോടുകൂടി കേരളരാജ്യത്തെ ഓരോ ഖണ്ഡമായി തിരിച്ച് അതിരു നിശ്ചയിച്ച് ഉദകപൂർവ്വം ദാനം ചെയ്യപ്പെട്ടതിൽ മേല്പടി

"തിരുനാവാ" എന്ന സ്ഥലം "വെള്ളാട്ടര" രാജാവിന്ന് അധീനമാവുകയും അതിന്നുശേഷം പെരുമാക്കന്മാരുടെ അവരോധം അവസാനിക്കയാൽ മാമാങ്കത്തിൽ പെരുമാക്കന്മാർ വാണിരുന്ന സ്ഥലത്തു രാജപദവിയോടുകൂടി വെള്ളാട്ടര രാജാവ് പ്രവേശിച്ചുവരികയും ചെയ്തുവന്നു.

മാമാങ്കത്തിൽ പെരുമാക്കന്മാർ സ്ഥാനാരോഹണം ചെയ്തു നിൽക്കുന്നതിന്നു "നിലപാടുനിൽക്കുക" എന്നും ആ സ്ഥലത്തിന്ന് "നിലപാട്ടുതറ" എന്നും ഇന്നും പറഞ്ഞുവരുന്നതും അവിടം വളരെ വിശേഷമായ ഒരു സ്ഥലമാണെന്നു കാഴ്ചയിൽ പ്രത്യക്ഷമാകുന്നതുമാണ്. നിലപാടു നിൽക്കുന്നതിന്നു മുമ്പായി ആർക്കെങ്കിലും വല്ല സങ്കടവുമുണ്ടെങ്കിൽ ആയത് അപ്പോൾ തന്നെ തീർക്കുകയോ അല്ലാത്തപക്ഷം ഇന്ന സമയത്തിന്നകം തീർത്തുകൊള്ളാമെന്നു പ്രതിജ്ഞ ചെയ്കയോ ചെയ്തതിന്നുശേഷമേ നിലപാടേൽക്കാൻ പാടുള്ളൂ എന്നൊരു ഉൽകൃഷ്ടമായ വീരവ്രതവും കൂടിയുണ്ട്. ഇതിന്ന് "അഭീഷ്ടദാനം" എന്നു പേരാകുന്നു.

ഇങ്ങനെ മാമാങ്കം വെള്ളാട്ടര രാജാവിന്റെ ആധ്യക്ഷത്തിൽ കഴിഞ്ഞുവന്നിരുന്നതിനിടയ്ക്ക് ഒരിക്കൽ കോഴിക്കോട്ടുനിന്ന് മാമാങ്കത്തിൽ കച്ചവടത്തിന്നു പോയി മടങ്ങിവന്ന തന്റെ പ്രത്യേക സേവകന്മാരായ ചില മാപ്പിളമാരോട് സാമൂതിരിപ്പാട് "മാമാങ്കം നന്നായോ? വിശേഷം എന്തെല്ലാമായിരുന്നു?" എന്നു കല്പിച്ചു ചോദിച്ചതിന്ന് "മാമാങ്കം നന്നായി, എങ്കിലും അടിയങ്ങൾക്ക് സുഖമായില്ല" എന്ന് അവർ ഉത്തരം പറഞ്ഞു. "അതെന്താ? കച്ചവടത്തിൽ ലാഭമുണ്ടായില്ലെന്നുണ്ടോ?" "അതല്ല, ഇതുവരെ മലയാളത്തിൽ ഏകാധിപത്യം വഹിച്ചിരുന്ന മഹാന്മാർ നിലപാടു നിന്നിരുന്ന സ്ഥലത്ത് അതിന്നു തക്ക യോഗ്യതയില്ലാത്ത ഒരാൾ പ്രവേശിച്ചു കണ്ടതിനാലാണ്." "അതിനെന്താണു നിവൃത്തി? ഇപ്പോൾ അങ്ങിനെയുള്ള ഒരാൾ ഇല്ലല്ലോ." "നിവൃത്തിയുണ്ട്; അങ്ങിനെ ഒരാളും ഉണ്ട്." "അങ്ങിനെ പറയുന്നതല്ലാതെ സാധിപ്പാൻ തരമില്ലല്ലോ." "അങ്ങിനെ പറയുന്നതല്ല. അനുവാദമുണ്ടെങ്കിൽ ഇനിയത്തെ മാമാങ്കത്തിന് അടിയങ്ങൾ അതു സാധിപ്പിച്ചുകൊള്ളാം." "എന്നാൽ ശ്രമിച്ചോളൂ. വിരോധമില്ല" എന്നു സാമൂതിരിപ്പാടും കല്പിച്ചു.

അതിന്നുശേഷം പിന്നത്തെ മാമാങ്കത്തിന്നുമുമ്പിൽ മാപ്പിളമാർ വെള്ളാട്ടുരാജാവിനെ ചെന്നുകണ്ട് വളരെ ശ്ലാഘിച്ചുകൂട്ടത്തിൽ "മാമാങ്കത്തിൽ നിലപാടുനില്പാൻ അവിടേയ്ക്കല്ലാതെ മറ്റൊരു രാജാവിന്നും ഭാഗ്യമുണ്ടായില്ലല്ലൊ; അതുതന്നെ അവിടത്തെ മഹത്വത്തെ പ്രത്യക്ഷപ്പെടുത്തുന്നുണ്ട്" എന്നു പറഞ്ഞു. അതുകേട്ടു രാജാവ് "അത് എനിക്കു സംഗതിവശാൽ സിദ്ധിച്ചതല്ലേ? അതൊന്നു മഹത്വസാക്ഷ്യമാകുന്നതല്ലല്ലോ." "അതല്ല; അങ്ങിനെ അവിടേയ്ക്കു സംശയമുണ്ടെങ്കിൽ അടുത്ത മാമാങ്കത്തിന്ന് ഒരു വീരപരീക്ഷ നിശ്ചയിക്കുക." "അങ്ങിനെതന്നെ; ഏതുപ്രകാരം വേണമെന്നു നിശ്ചയിക്കണം." "എന്നാലവിടുന്ന് നിലപാടു നില്ക്കുമ്പോൾ അവിടത്തെ സൈന്യങ്ങൾ മുമ്പിൽ രണ്ടു

വരിയായി ആയുധപാണികളായി നേരെ നില്ക്കുക. അപ്പോൾ സാമൂതിരിപ്പാട്ടി ലെയോ മററു വല്ല രാജാക്കന്മാരുടെയോ ഭാഗത്തിൽനിന്ന് ആരെങ്കിലും ഒ രാൾ ഒററയ്ക്കു കടന്നു വന്ന് ഇവിടത്തെ സൈന്യങ്ങളെ ജയിച്ചു നിലപാടു നില്പാനുള്ള സ്ഥലത്തു പ്രവേശിക്കുന്നതായാൽ നിലപാടു നില്പാനുള്ള അധി കാരം അങ്ങോട്ടും, അതുപോലെതന്നെ അവിടുന്നു നില്ക്കുമ്പോൾ ഇവിടത്തെ ആരെങ്കിലും ജയിച്ചുവെങ്കിൽ ആ സ്ഥാനം ഇങ്ങോട്ടും വിട്ടുകൊടുക്കത്തക്കവണ്ണം ഒരു നിശ്ചയം ചെയ്യുക. എന്നാൽ ഇതിൽവെച്ച് ആൾക്കാരുടെ യോഗ്യത എന്ന റിയാമല്ലൊ" എന്നു പറഞ്ഞു.

രാജാവ് അങ്ങിനെ സമ്മതിക്കയും ചെയ്തു. പിന്നത്തെ മാമാങ്ക ത്തിന് അപ്രകാരം പരീക്ഷിച്ചതിൽ ആയുധാഭ്യാസത്തിൽ അതിസമർത്ഥ ന്മാരായ വെള്ളാട്ടര രാജാവിന്റെ സൈന്യത്തെയെല്ലാം സാമൂതിരിപ്പാട്ടിലെ ചേകവന്മാരിൽ ഒരുവൻ തോല്പിച്ചതിനാൽ ആ വഴിക്കു നിലപാടു നില്ക്കുന്നുള്ള അവകാശം സാമൂതിരിപ്പാട്ടിലേയ്ക്കു സിദ്ധിക്കയും ചെയ്തു. അതിൽപിന്നെ പല തവണയും സാമൂതിരിപ്പാട്ടിലെയും വെള്ളാട്ടര രാജാവിന്റെയും സൈ ന്യങ്ങൾ തമ്മിൽ ഈ നിലപാടുനില്പിനെപ്പററി മഹാ ഭയങ്കരമായ പലേ യു ദ്ധവും ഉണ്ടായിട്ടുള്ളതായി കേൾവിയുണ്ട്. എങ്കിലും അതിലെല്ലാം സാമൂതി രിപ്പാടുതന്നെ ജയിച്ചു. കേറിയ സ്ഥാനത്തുനിന്നും ഇറങ്ങാതെതന്നെ മാമാങ്കം അവസാനിച്ചു എന്നാണ് ഐതിഹ്യം.

എന്നാൽ അന്നു മലയാളത്തിലുള്ള മററു രാജാക്കന്മാൎക്കും ഈ സ്ഥാ നലബ്ധിക്കു സ്വാഭാവികമായി ആഗ്രഹം ജനിപ്പാനവകാശമുണ്ടായിരിക്കാ മെങ്കിലും അന്ന് കൊച്ചി, തിരുവിതാംകൂർ മുതലായ തെക്കുള്ള രാജാക്കന്മാ ൎക്കും ഇന്നുള്ള പ്രാബല്യം സിദ്ധിച്ചിട്ടുണ്ടായിരുന്നില്ല. അതിനാൽ സാമൂതിരി പ്പാട്ടിനെ ജയിക്കാൻ തക്ക ശക്തിയുള്ള രാജാക്കന്മാർ ചുരുക്കമായിരുന്നതു കൊണ്ട് മററുള്ളവരാരും ഈ കാൎയ്യത്തിൽ പ്രവേശിക്കാതിരുന്നതാണെന്ന് ഊ ഹിപ്പാൻ മതിയായ കാരണം ഉണ്ട്.

ഇങ്ങനെ സാമൂതിരിപ്പാടായിട്ടും വളരെക്കാലം മാമാങ്കം നടത്തിവ രുന്നതിനിടയ്ക്ക് ഒരിക്കൽ മലയാളത്തിൽ അതിന്നുമുമ്പൊരിക്കലും കേട്ടു കേൾവിപോലും ഉണ്ടായിട്ടില്ലാത്ത പ്രകാരം ഒരു ദിവസം അഞ്ചാറുനാഴിക പ കലെ മഴയും കാറും ഇടിയും മിന്നലും കാററും ഒന്നുംകൂടാതെതന്നെ യദൃച്ഛയാ ഭാരതപ്പുഴയിൽ ഒരു വെള്ളപ്പൊക്കമുണ്ടായി. കുംഭമാസക്കാലത്ത് മലയാള ത്തിലെ ഒരു നദിയിൽ ജലപ്രവാഹമുണ്ടാകുന്ന കാൎയ്യം ആരെങ്കിലും സ്വപ്നേ പി സംശയിക്കുന്നതാണോ? എന്തിനു പറയുന്നു, വെള്ളം പൊങ്ങിയെന്നല്ല അതിവിശാലമായ മണപ്പുറത്തു നിറഞ്ഞുകെട്ടിയിരുന്ന അസംഖ്യം കുടിലുക ളിലുണ്ടായിരുന്ന അനേകായിരം ഉരുപ്പടികളുടെ കച്ചവടസാമാനങ്ങളും, കച്ച വടക്കാരുടെയും കാഴ്ചക്കാരുടെയും പാർപ്പിടങ്ങളും അവയിലുണ്ടായിരുന്ന കിണ്ണം, കിടാരം, കലങ്ങൾ മുതലായ പൊന്ന്, വെള്ളി, വെങ്കലപാത്രങ്ങളും മററുമെല്ലാപ്പേർപ്പെട്ടതും കണ്ടിപ്പാടില്ലാതെയൊലിച്ച് പൊന്നാനി അഴിയിൽചെന്നു

സമുദ്രപതനം ചെയ്കയും, മനുഷ്യരെല്ലാം ഒരുവിധം നീന്തിത്തുടിച്ച്, വെള്ളം കുടിച്ച്, ചത്തും, ചാകാതെയും, കരയിൽ കയറി രക്ഷപ്പെടുകയും ചെയ്തു.

ഈ അപൂർവ്വസംഭവം നടന്ന സമയം അവിടെ കൂടിയിരുന്ന പല മഹാന്മാരുംകൂടി ഈ സംഗതി പിൽക്കാലത്തെ ജനങ്ങളുടെ അറിവിന്നായി ഏതെങ്കിലും പ്രകാരത്തിൽ നിലനിർത്തണമെന്നു നിശ്ചയിച്ചു.

എന്നാൽ പണ്ടത്തെക്കാലത്ത് ഹിന്ദുക്കറം എന്തെങ്കിലും ഒരു വിശേഷസംഗതിയുണ്ടായാൽ അതിനെക്കുറിച്ച് ഒരു ചരിത്രമെഴുതുകയെന്ന സമ്പ്രദായം ഇല്ലാ ചുരുക്കമായിരുന്നു എങ്കിലും ആ സംഗതിയുടെ ഒരു ചുരുക്കം സൂചിപ്പിക്കുന്നതും, അതുണ്ടായ ദിവസത്തെപ്പോലും കൃത്യമായി കാണിക്കുന്നതും ആയി അന്നത്തെ കലിദിനസംഖ്യയ്ക്കു് ഒരു നാമകരണം ചെയ്യുന്നതു സാധാരണ പതിവായിരുന്നു. ഇങ്ങനെ ചുരുങ്ങിയ അക്ഷരങ്ങൾകൊണ്ടു സംഗതിയെ സൂചിപ്പിക്കുകയും പരൽപേർപ്രകാരം സംഖ്യ ശരിയാക്കുകയും ചെയ്യുന്നതിന്നുവേണ്ടി കലി മുതലായവയുടെ നാമകരണം ചെയ്യുന്നതിന്നു പണ്ടുള്ള യോഗ്യന്മാർക്കു പലർക്കും വളരെ പാടവമുണ്ടായിരുന്നു എന്നുള്ളത് നമുക്കു പ്രത്യേകം സ്മരണീയമാണ്.

ഈവക വിഷയങ്ങളിൽ പ്രത്യേകം കേൾവിപ്പെട്ട ഒരാളായിരുന്നു നമ്മുടെ മേല്പത്തൂർ നാരായണഭട്ടതിരിപ്പാട്.

മലയാളത്തിലെ വിദ്യാകലാനിപുണന്മാരായ പണ്ഡിതന്മാരെല്ലാം മാമാങ്കത്തിൽ വന്നുചേർന്നിരുന്നു എന്നു മുൻ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. അങ്ങിനെ വന്നുചേരുന്ന വിദ്വാന്മാർ അവരവരുടെ ഓരോ സദസ്സുകളായി തിരിഞ്ഞ് അതിൽവെച്ച് താന്താങ്ങളുടെ വൈദുഷ്യത്തെയും അഭ്യാസത്തെയും പ്രകാശിപ്പിപ്പാനായി ശാസ്ത്രവാദങ്ങളും, സമസ്യകളും മുതലായ സാഹിത്യസംഗീത പരീക്ഷകൾ നടത്തുകയും, അതിൽവെച്ച് അവരവരുടെ താരതമ്യത്തെ ക്ലിപ്തപ്പെടുത്തി അവസ്ഥാനുസാരം സമ്മാനങ്ങൾ നൽകുകയും ചെയ്യുമായിരുന്നതിനാൽ അക്കാലത്ത് വിദ്യാഭിവൃദ്ധിക്കുംകൂടി മാമാങ്കം ഒരു മുഖ്യ പ്രേരകമായിരുന്നു.

ഈ കൂട്ടത്തിൽ അന്നുള്ള വിദ്വാന്മാരിൽ ഏററവും ഉയർന്ന ഒരു സ്ഥാനം സിദ്ധിച്ചിരുന്ന ഭട്ടതിരിപ്പാടും മേല്പറഞ്ഞ സംഭവം നടന്ന സമയം അവിടെ ഉണ്ടായിരുന്നു. അവരെല്ലാവരുംകൂടി ആലോചിച്ചതിൽ അന്നത്തെ കലിദിനസംഖ്യയായ [illegible] എന്നതിന് ഒരു പേരിട്ടു പ്രസിദ്ധപ്പെടുത്തേണ്ടതാവശ്യമാണെന്നു തീർച്ചയാക്കി പലരും ഓരോ പേരുകളിട്ടു തുടങ്ങി. അതിനിടയ്ക്കു ഭട്ടതിരി "നദീപുഷ്ടിരസഹ്യാനം" എന്നൊരു പേരിട്ടു. അതു കേട്ടപ്പോൾ വേറൊരു നമ്പൂരി "പട്ടേരിയുടെ അവസ്ഥയ്ക്കു" ഇങ്ങനെ ക്രമത്തിലൊരു പേരിട്ടതുകൊണ്ടു വിശേഷമായില്ല. ഈ അവസ്ഥയ്ക്കു ചേർന്ന അർത്ഥത്തിൽത്തന്നെ ഈ സംഖ്യയ്ക്കു വിപരീതമായി ഒരു പേരിട്ടി

ഇട്ടാൽ ഞാൻ സമ്മതിക്കാം"മെന്നു പറഞ്ഞു. അപ്പോൾ ഭട്ടതിരി "നാഗ്യസാരം പയോജനി" എന്നു വിപരീതമായി ഒരു പേരുകൂടി ഉണ്ടാക്കി. ഇതുകേട്ടപ്പോൾ വേറൊരു ജ്യേഷ്ഠൻ "ഹെയ്! ഇതു രണ്ടുംകൂടി ഒരു ശ്ലോകാർദ്ധംപോലെയിരിക്കുന്നു. എന്നാൽ ഭട്ടേരി! ഈ സംഖ്യയുടെ പേരായിട്ടുതന്നെ ഇതൊരു ശ്ലോകമാക്കരുതേ" എന്നായി. അപ്പോൾ മറ്റൊരു മാറ്റ്യാൻ "എന്നാൽ അതും ഒരു പാദം ക്രമസംഖ്യയെയും, മറ്റേതു വിപരീതസംഖ്യയെയും കാണിക്കുന്ന രണ്ടു പേരുകളായിരിക്കണം; അർത്ഥവും പ്രകൃതത്തിന്നു യോജിച്ചതായിരിക്കേണമെന്നു പറയേണമല്ലോ" എന്നായി. അപ്പോൾ ഭട്ടതിരി "നിജാൽ കടീരാൽ സായാരെനാ നഷ്ടാത്മാഃ പ്രത്യയുർജ്ജനാഃ" എന്നിങ്ങനെ രണ്ടു പേരുകളെക്കൊണ്ടുതന്നെ അവർ രണ്ടുപേരുടെയും ഇഷ്ടപ്രകാരം ശ്ലോകവും പൂരിപ്പിച്ചു.

ഈ കലിദിനസംഖ്യകൊണ്ടു നോക്കിയാൽ "നാരായണീയ" നിർമ്മാണശേഷം ഇരുപത്തുനാലുകൊല്ലം കഴിഞ്ഞിട്ടാണ് ഈ സംഭവം നടന്നതെന്നു കാണാം. നാരായണീയകൃതി ഭട്ടതിരിയുടെ ചെറുപ്പത്തിലാണെന്നു പ്രസിദ്ധമാണല്ലോ. അതുകൊണ്ട് ഈ പേരുകൾ ഭട്ടതിരിയുടെ തന്നെയാണെന്നു വിശ്വസിക്കുവാൻ ന്യായവിരോധവുമില്ല.

മാമാങ്കം ഇതിന്നുശേഷം പിന്നെയും വളരെക്കാലം നിലനിന്നുപോന്നു. ഒടുവിൽ മലയാളത്തിലെ പൂർവൈശ്വര്യസമൃദ്ധിക്ക് ഒരു ധൂമകേതുവായിത്തീർന്ന ടിപ്പുസുൽത്താന്റെ ആഗമനത്തോടുകൂടി കൊല്ലം ൯൬൦-ന്ന് അടുത്ത ഒരു കാലത്തിൽ അവസാനിച്ചുപോയെന്നാണ് വിശ്വാസ്യമായ കേൾവിയുള്ളത്.

എന്തായാലും പ്രകൃതികാര്യങ്ങൾക്കെല്ലാം കാലാന്തരത്തിൽ കണ്ടുവരുന്നതുപോലെയുള്ള പരിണാമഭേദം തന്നെയായിരിക്കാം ഈ വിഷയത്തിലും സംഭവിച്ചത്. എന്നാലും ഇന്നുള്ള മലയാളികളുടെ ഭാഗ്യദോഷം കൊണ്ടാണെന്നു മാത്രമേ ഞാൻ വിശ്വസിക്കുന്നുള്ളൂ.

കുന്നെഴുത്ത് പരമേശ്വരമേനോൻ.



# ൪. ധ്രുവദീപ്തി

ഭാരതഖണ്ഡത്തിന്റെ തെക്കുപടിഞ്ഞാറെ മൂലയിൽ കാലം കഴിച്ചുകൂട്ടുന്ന കേരളീയക്ക് അവരവരുടെ വാസസ്ഥലത്തിന്നകത്തുള്ള വിശേഷങ്ങളെങ്കിലും നടന്നുകണ്ടു സന്തോഷിക്കുവാൻ സാധിക്കുന്നില്ല. പിന്നെയുണ്ടോ അതിന്നപ്പുറമുള്ള കാഴ്ചകൾ അനുഭവിച്ചു രസിക്കാൻ സംഗതിയാകുന്നു? പരിഷ്കാരം വർദ്ധിച്ചിട്ടുണ്ടാകുന്ന കൃത്രിമഭോഗികൾ അന്യദിക്കുകളിലുള്ളതുപോലെ തന്നെ ഒരുകാലത്തല്ലെങ്കിൽ മറ്റൊരു കാലത്ത്

നമ്മുടെ നാട്ടിലും ഉണ്ടായെയ്ക്കാം. എന്നാൽ അതിമാനുഷശക്തിയാൽ പ്രയു ക്തങ്ങളായും അത്യാശ്ചര്യകരങ്ങളായുമുള്ള ചില കാഴ്ചകളുണ്ട്. അവയവ ഒരു കാലത്തും ദേശം പകർന്നു കാണുവാൻ സാധിക്കുമെന്നു വിചാരിച്ചുകൂടാ. ശീമ യിലുള്ളതുപോലെ നമ്മുടെ പുഴകളുടെ അടിയിൽകൂടിയും തീവണ്ടി ഓടുന്ന കാലം വന്നേയ്ക്കാം. സിസിലി രാജ്യത്തുള്ള അഗ്നിപർവ്വതം മദ്ധ്യകേരളത്തിൽ വന്നു പൊങ്ങുമെന്ന കാര്യം അസാദ്ധ്യം തന്നെ. ഇമ്മാതിരി അത്ഭുതകാഴ്ച കൾ ഓരോ ദേശങ്ങൾക്കു പ്രത്യേകമായിട്ടുള്ളവയും അവിടെ ചെന്നു കണ്ടനുഭ വിക്കുവാൻ തരമില്ലാത്തപക്ഷം കേട്ടറിഞ്ഞുകൊള്ളേണ്ടവയും ആകുന്നു. ആ കൂട്ട ത്തിൽ ഒന്നാണു പ്രകൃതലേഖനത്തിനു വിഷയമായിത്തീർന്നിട്ടുള്ള "ധ്രുവദീപ്തി".

ഭൂഗോളത്തിന്റെ ഉത്തരദക്ഷിണധ്രുവങ്ങളിലും അയൽരാജ്യങ്ങളിലും ഉ ള്ള വായുമണ്ഡലത്തിൽ സാധാരണ കണ്ടുവരുന്ന ഒരുമാതിരി പ്രഭാപൂരത്തി നാകുന്നു ധ്രുവദീപ്തി എന്നു പറയുന്നത്. അവസ്ഥാന്തരംപോലെ ഈ പ്രകാ ശത്തിന് പല പേരുകളും പറയുന്നുണ്ട്. ദക്ഷിണഗോളാർദ്ധത്തിലെ ദക്ഷി ണദേശങ്ങളിലെക്കാൾ ഉത്തരഗോളാർദ്ധത്തിലെ ഉത്തരദേശങ്ങളിൽ ഈ പ്ര ഭയ്ക്ക് ദൃഢതയും തീക്ഷ്ണതയും കൂടുന്നതുകൊണ്ട് "ഉത്തരദീപ്തി" എന്നും ചില സമയങ്ങളിൽ അതു കൊടിക്കൂറയുടെ ആകൃതിയിൽ കാണപ്പെടുന്നതുകൊണ്ട് "ദീപ്തിപതാക" എന്നും അതിനെ വിളിച്ചു വരാറുണ്ട്. ഈ ദീപ്തിവിശേഷ ത്തിന്റെ ആകൃതി പല വിധത്തിലും ഉണ്ട്. ചില സമയങ്ങളിൽ അതിപ്ര കാശത്തോടുകൂടിയ അനേകായിരം ഉൽക്കകൾ ഏകോപിച്ച് അർദ്ധചന്ദ്രാ കാരേണ ചക്രവാളത്തിൽ വന്നു വീഴുന്നപോലെയും, ചിലപ്പോൾ അത്യുന്നത ങ്ങളിൽ നിന്നു പുറപ്പെടുന്ന അരങ്ങളുടെ മാതിരിയിൽ ഭ്രമണകേന്ദ്രത്തിങ്കൽ നിന്നു ലക്ഷോപലക്ഷം വാണങ്ങൾ കൊളുത്തിവിട്ടാലത്തെപ്പോലെയും, ചില കാ ലത്ത് ഉൽക്കകളും വാണങ്ങളും ഇടതൂർന്നു കലർന്നപോലെയും, അപൂർവം ചിലപ്പോൾ മേഘത്തിൽനിന്നു ചിന്നിച്ചിതറുന്ന രശ്മികളോടുകൂടിയ സർപ്പ ത്തിന്റെ ആകൃതിയിൽ വളഞ്ഞുപുളഞ്ഞും മററു പലപ്രകാരത്തിലും ദംഷ്ട്രത യേണ കാണാവുന്നതാണ്. അതിന്റെ നിറം സാധാരണ അരുണോദയവെ ളിച്ചത്തോടു തുല്യമാകുന്നു. എന്നാൽ അതിനും സമയഭേദം പോലെ അല്പാല്പം വ്യത്യാസം കാണുന്നുണ്ട്. ധ്രുവദീപ്തി പ്രകാശിച്ചു തുടങ്ങുമ്പോൾ ആകാശത്തി ന്റെ വടക്കുഭാഗത്തുള്ള ഒരു നേരിയ മേഘമൂലയിൽനിന്നു പുറപ്പെടുന്നവ പോലെയാണു തോന്നുക. മേഘത്തിന്റെ മേലതിന് അല്പം വെളുത്തും കീഴതിനു കനത്തും കറുത്തും ഇരിക്കും. ഉപരിഭാഗത്തിൽ കൂടിയാണ് രശ്മിക്കൂ ട്ടങ്ങൾ പൊട്ടിപ്പുറപ്പെടുന്നത്. രശ്മികൾക്ക് ഒരു വിറയലും ചിലപ്പോൾ അടുത്തുള്ള വായുമണ്ഡലത്തിൽ പട്ടുശീലകൾ തമ്മിൽ ഉരസുമ്പോൾ ഉ ണ്ടാകുന്ന ശബ്ദംപോലെയുള്ള ശബ്ദവും ഉണ്ടായിരിക്കും. സാധാരണ ആ റേഴുനാഴിക രാച്ചെല്ലുമ്പോൾ പ്രകാശിക്കുവാൻ തുടങ്ങി ഒന്നു രണ്ടു യാമങ്ങ ളോ ചിലപ്പോൾ രാവുമുഴുവനോ ഈ ദീപ്തി നിലനില്ക്കാറുണ്ട്. ശരൽ ക്കാലത്തും ഹേമന്തഋതുവിന്റെ ആദിയിലും ഇതു കൂടക്കൂടെ ഉണ്ടായി ക്കൊണ്ടിരിക്കും. ഇതു ഭൂമിയിൽ നിന്നു ൫൦ മുതൽ ൪൦ നാഴിക ഉയരത്തി

ലാണു കാണുന്നതു്. ¶മുഖ്യമായിട്ടു് ഉത്തരഗോളാർദ്ധത്തിന്റെ ഉത്തരാക്ഷങ്ങളിലും §അപൂർവ്വമായിട്ടു ദക്ഷിണഗോളാർദ്ധത്തിന്റെ ദക്ഷിണാക്ഷങ്ങളിലും. അല്ലാതെ ക്രാന്തിവലയത്തിൽ * ധ്രുവദീപ്തി കാണുന്നതല്ല. സ്വീഡൻ, നോർവെ, റഷ്യാ എന്നീ രാജ്യങ്ങളിൽ ഉത്തരാബ്ധി തീരത്തിൽ ഈ കാഴ്ച അതിവിശേഷമായിരിക്കും. ഒരു ധ്രുവദീപ്തി ഒരേ സമയത്തു തന്നെ റഷ്യാരാജ്യത്തിന്റെ പഴയ തലസ്ഥാനമായ മാസ്കോ പട്ടണത്തിലും റോമായിലും സ്പെയിനിലെ കാഡിസ് പട്ടണത്തിലും കണ്ടിട്ടുണ്ടത്രെ. ഉത്തരാബ്ധി സമീപത്തിൽ അനേക യോജന വിസ്താരമുള്ള ഒരു ഭൂമിയിൽ നിന്നു നോക്കുമ്പോൾ കാണുന്ന പ്രഭാപൂരം എത്രമാത്രം കൌതുകത്തെയും ആശ്ചര്യത്തെയും തോന്നിക്കുന്നതല്ല്? ആറുമാസം മുഴുവൻ സൂര്യരശ്മി തട്ടാത്ത രാജ്യങ്ങളിൽ ഈ പ്രകാശത്തിന്റെ സഹായമില്ലെങ്കിൽ എങ്ങിനെയാണു് കഴിഞ്ഞുകൂടുന്നതു്?

അയനമാസങ്ങളിൽ ധ്രുവദീപ്തി അപ്രത്യക്ഷമാണെന്നും വിഷുവകാലങ്ങളിൽ സുലഭമാണെന്നും പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ പതിനൊന്നുകൊല്ലം കൂടുമ്പോഴാണു് ഇതിന്റെ സംഖ്യ ഏററവും വർദ്ധിച്ചുകാണുന്നതു്. ഈ പതിനൊന്നുകൊല്ലത്തിനിടയ്ക്കു പൂർവാർദ്ധത്തിൽ ക്രമത്തിനു ക്ഷയവും ഉത്തരാർദ്ധത്തിൽ വർദ്ധനയും അഥവാ സൂര്യങ്കലുള്ള പുള്ളികളുടെ വർദ്ധനയ്ക്കും ഇതുതന്നെയാണു് കാലം. അതിനും പുറമെ അറുപതിലു വർഷം കൂടുമ്പോൾ ധ്രുവദീപ്തിയുടെ സംഖ്യ അസാമാന്യമായി വർദ്ധിക്കുകയും ഭൂമിയുടെ അയസ്കാന്ത ഗുണത്തിനു ക്ഷോഭം സംഭവിക്കുകയും ചെയ്യുന്നുണ്ടു്. ഒരു കൊല്ലത്തിൽ ഇരുനൂറു ദിവസത്തിനിടയ്ക്കു നൂററിയമ്പതു തവണ ധ്രുവദീപ്തിയുണ്ടായിട്ടുണ്ടത്രെ.

യൂറോപ്പുഖണ്ഡത്തിന്റെ വടക്കെ അററത്തുള്ള ലാപ്ലൻഡ് എന്ന രാജ്യത്തിലെ ബോസിക്കോഫ് എന്ന നഗരത്തിൽ ആയിരത്തിപ്പതിനാലാമാണ്ടു ധനുമകരം കാലത്തിലുണ്ടായ ഒരു ധ്രുവദീപ്തിയെപ്പററി ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു. വൈകുന്നേരം നാലുമണി കഴിഞ്ഞു് ആറുമണിക്കു മുമ്പു് ബോസിക്കോഫിന്റെ വടക്കെഭാഗത്തു കണ്ടുവരാറുള്ള ധൂമിക § യുടെ നിറം പകന്നു് ആദ്യം ക്രമമില്ലാതിരുന്ന പ്രഭ ക്ഷണത്തിൽ ഒരു വില്ലിന്റെ ആകൃതിയായിത്തീർന്നു. വില്ലിന്റെ വളവു ഭൂമിക്കു് അഭിമുഖവും നിറം മങ്ങിയ മഞ്ഞയും അതിന്റെ സ്ഥിതി, മദ്ധ്യാഹ്നരേഖയിൽ നിന്നു് അല്പം ഇടത്തോട്ടു മാറി അയസ്കാന്തരേഖയോടു (കാന്തസൂചി നില്ക്കുന്ന രേഖ) സമാന്തരമായ രേഖയിലും ആയിരുന്നു. പ്രഭയ്ക്കു് ആകൃതി ലഭിച്ചതോടുകൂടി വൃത്തഖണ്ഡത്തിന്റെ ഇടയ്ക്കിടെ വഴിവഴിയായി മഞ്ഞരശ്മികളോടു് ഇടകലർന്ന രേഖാമാത്രങ്ങളായ നിഴ

---

¶ ദക്ഷിണധ്രുവസമീപത്തിൽ ഒന്നു രണ്ടു നാഴിക അടുത്തും കണ്ടിട്ടുണ്ടു്.

§ Latitude.

* Tropics.

|| Higher Latitudes.

§ Fog.

ഖകരം വീഴുകയും ഈ മനോജ്ഞ രശ്മികളും നിഴലും കൂടി ധ്രുവദേശത്തിൽ വന്നു യോജിച്ച് മയൂരങ്ങളുടെ വിശറി നിവർത്തിയാലത്തെ രൂപത്തിലാകയും ചെയ്യും. ആ നിലയിൽ രശ്മികൾ അതിതീക്ഷ്ണമായ ചലനത്തോടുകൂടി തുടരെത്തുടരെ ചക്രവാളത്തിൽ നിന്നു മേല്പോട്ടു വലിക്കയും ഉടനെ ചോട്ടിൽതന്നെ വന്നുകൂടുകയും ചെയ്തുകൊണ്ട് കുറെനേരം നിന്നു. അതിന്റെശേഷം ആ പ്രഭാവിശേഷം വിശറിയുടെ ആകൃതിയിൽതന്നെ ആകാശമദ്ധ്യത്തിലേയ്ക്കു ക്രമേണ ഉയൎന്നു. ഉയരുംതോറും ശുഭ്രവർണ്ണം തെളിയുകയും വർദ്ധിക്കുകയും ചെയ്തിരുന്നു. കുറെ ചെന്നപ്പോൾ മട്ടൊക്കെ മാറി രാജകിരീടാകൃതിയിൽ ആകാശത്തു കിടന്നു തിളങ്ങുവാൻ തുടങ്ങി. രശ്മികളുടെ നിറവും പകർന്നു. ഒരു നിമിഷത്തിന്നിടയിൽ അനേകവിധം വർണ്ണങ്ങൾ മാറിമാറിവരുന്നു. ലക്ഷം നക്ഷത്രങ്ങൾ ഒരുമിച്ചു പതിച്ചാലുണ്ടാകുന്ന പ്രകാശത്തിലൊട്ടും കുറവല്ല അപ്പോഴത്തെ രശ്മികൾക്കുണ്ടാകുന്ന പ്രകാശം. കാഴ്ച അല്പനേരം മാത്രമെ നിലനിന്നുള്ളൂ. അപ്പോഴേയ്ക്കും പറന്നുകിടന്നിരുന്ന കിരണങ്ങൾ ഒക്കെ അടുത്തുകൂടി കാറ്റുകൊണ്ടാടുന്ന കൊടിക്കൂറയുടെ മാതിരി ആടിക്കൊണ്ട് അതിവേഗത്തിൽ മേല്പോട്ടു പറന്നു. ഈ ദീപ്തിപതാകയുടെ വാലു ചുവന്നും നടു പച്ചച്ചും ബാക്കി ഒക്കെ കടുത്ത മഞ്ഞയും ആയിരുന്നു. തലയ്ക്കുമീതെ എത്തുന്നതിന്നു മുമ്പായി അതിന്റെ വലിപ്പം ചുരുങ്ങി നിറങ്ങൾ മാഞ്ഞ് പ്രകാശം കുറഞ്ഞു ഒടുവിൽ തീരെ കാണാതാവുകയും ചെയ്തു. ഈ ജഗന്മോഹനമായ ദീപ്തിവിശേഷത്തിനുള്ള കാരണത്തെക്കുറിച്ച് പലരും പലവിധത്തിലാണ് അഭിപ്രായപ്പെടുന്നത്. എന്നാൽ ഇതേവരെ പലരും പലപ്രകാരത്തിൽ ചെയ്ത പരീക്ഷകളിൽനിന്നു വിദ്യുച്ഛക്തിയാണ് ഇതിന്റെ മൂലമെന്നു മുക്കാലും തീർച്ചപ്പെടുന്നുണ്ട്. വിദ്യുച്ഛക്തി രണ്ടുവിധമുണ്ട്. ധനശക്തിയെന്നും ക്ഷയശക്തിയെന്നും; ഇതു രണ്ടുംകൂടി യോജിക്കുമ്പോഴാണ് ഇടി, മിന്നൽ ഇവയുണ്ടാകുന്നത്. ചില മേഘങ്ങൾ ധനശക്തിയോടുകൂടിയതും ചിലതു ക്ഷയശക്തിയോടുകൂടിയതും ആയിരിക്കും. ഈ മേഘങ്ങൾ അന്യോന്യം അടുത്തു വരുമ്പോൾ അവയിലുള്ള വിരുദ്ധശക്തികൾക്കു തമ്മിൽ യോജിക്കുവാനുള്ള വാസനയുള്ളതുകൊണ്ട് അവ തമ്മിൽ ചേൎന്നു പ്രകാശിക്കുകയും ചെയ്യുന്നു. ഇതുപോലെതന്നെ ഭൂമിയിലുള്ള ക്ഷയവിദ്യുച്ഛക്തി വായുമണ്ഡലത്തിലുള്ള ധനവിദ്യുച്ഛക്തിയോടു യോജിക്കുമ്പോഴാകുന്നു ധ്രുവദീപ്തിയുണ്ടാകുന്നത് എന്നാണു വെളിപ്പെടുന്നത്. ഭൂമിയോടുകൂടി തിരിയുന്ന വായുമണ്ഡലത്തിന്റെ ഗതിയെ അനുസരിച്ചു ധ്രുവദീപ്തി സഞ്ചരിക്കുന്നതുകൊണ്ടും കാന്തം സൂചിയിന്മേൽ വിദ്യുച്ഛക്തി പ്രവൎത്തിക്കുന്നതുപോലെ ധ്രുവദീപ്തിയും പ്രവൎത്തിക്കുന്നതുകൊണ്ടും ഈ ഊഹം അടിസ്ഥാനമില്ലാത്തതല്ല. എന്നാൽ മേഘങ്ങളിലെ വിരുദ്ധ വിദ്യുച്ഛക്തികൾ തമ്മിൽ യോജിക്കുമ്പോൾ അന്തരത്തിങ്കലുള്ള വായുവിന്നു ക്ഷോഭംതട്ടി പുറപ്പെടുന്ന ഇടിനാദം ഈ സംഗതിയിൽ ഉണ്ടാവാത്തതിന്നുള്ള സമാധാനം കണ്ടുപിടിച്ചു കഴിഞ്ഞിട്ടില്ല. സൂര്യനിലുള്ള ഒരു പ്രത്യേക ശക്തികൊണ്ടു ഭൂമിയുടെ അയസ്കാന്തത്തിന്നു ക്ഷോഭം സംഭവിക്കുമ്പോൾ ഭൂമിയിൽ ക്ഷയവിദ്യുച്ഛക്തിയുണ്ടാകുമെന്നും, ആ ശക്തി വായുമണ്ഡലത്തിൽ ലീനമായി കിടക്കുന്ന സംയുക്ത

വിദ്യുച്ഛക്തിയിൽനിന്ന ഘനവിദ്യുച്ഛക്തിയെ വേർപെടുത്തുമെന്നും, അപ്രകാരം ധ്രുവദീപ്തിക്കു ഹേതുഭൂതങ്ങളായ വിശേഷവിദ്യുച്ഛക്തികൾ ജനിക്കുന്നു എന്നും ഒരു വിദ്വാൻ പറയുന്നു. ഈ മതം സ്വീകരിക്കുവാൻ ആലോചിച്ചിട്ടുവേണമെന്നു മററു ചിലരും പറയുന്നുണ്ട്. എങ്ങിനെ എങ്കിലും ലോസ്സ്ട്ട് എന്നൊരു ശാസ്ത്രജ്ഞൻ ഒരു കുന്നിന്റെ മുകളിൽ ധ്രുവദീപ്തി ഉണ്ടാക്കുവാൻ ശ്രമിച്ചിട്ട് ഏതാണ്ടും ഫലിച്ചു എന്നു കേട്ടിട്ടുണ്ട്. പക്ഷെ നിറം മാത്രം വന്നില്ല.

ആർ. വി.



# ൩. ധൎമ്മപുത്രർ

ശ്രീമഹാഭാരതത്തിലെ കഥാനായകൻ ധൎമ്മപുത്രരാണല്ലൊ. അദ്ദേഹത്തെക്കുറിച്ചു പ്രസ്താവിക്കാം. പാണ്ഡുമഹാരാജാവിന്റെ സ്വൎഗ്ഗാരോഹണത്തിന്നു ശേഷം ശതശൃംഗപൎവ്വതത്തിൽനിന്നു ഹസ്തിനപുരത്തിലെത്തിയതിൽപിന്നെ തന്റെ വലിയച്ഛനായ ധൃതരാഷ്ട്രരെ അച്ഛനെപ്പോലെയാണ് അദ്ദേഹം വിചാരിച്ചിരുന്നത്. ധൃതരാഷ്ട്രർ തന്റെ മക്കളോടൊന്നിച്ച് പാണ്ഡുപുത്രന്മാരായ ധൎമ്മപുത്രാദികളെയും കൃപാചാൎയ്യരുടെ അടുക്കൽ വിദ്യാഭ്യാസം ചെയ്യിപ്പിച്ചു. അക്കാലത്ത് ഒരനദ്ധ്യായത്തിൽ ഈ കുട്ടികൾ കളിച്ചുകൊണ്ടിരിക്കുമ്പോൾ കളിസാമാനം കിണററിൽ വീണുപോയി. അതെടുപ്പാൻ വയ്യാതെയിരിക്കുന്ന സമയം ഒരു ബ്രാഹ്മണൻ ഭാൎയ്യയോടും പുത്രനോടുംകൂടി അവിടെച്ചെന്നു. "മൂന്നുദിവസമായിട്ടു ഭക്ഷണംകിട്ടാതെ വിശന്നു കിടന്നലയുന്ന ഞങ്ങൾക്കു ഭക്ഷണം തരാമെങ്കിൽ നിങ്ങളുടെ കളിസാധനം എടുത്തുതരാം" മെന്ന് ആ ബ്രാഹ്മണൻ പറഞ്ഞപ്പോൾ അനുകമ്പയോടുകൂടി ഭക്ഷണം തരാമെന്ന് ഏററുപറയുവാൻ ധൎമ്മപുത്രർ മാത്രമെ ഉണ്ടായുള്ളു. പാഞ്ചാലരാജ്യത്തുനിന്ന് ഇച്ഛാഭംഗത്തോടുകൂടി വരുന്ന ദ്രോണാചാൎയ്യരായ ആ ബ്രാഹ്മണന്റെ നേരെ ധൎമ്മപുത്രർ കാണിച്ച ഔദാൎയ്യവും ദയയും പിന്നീട് കുരുപാണ്ഡവന്മാരുടെ ഉൽക്കർഷത്തിന്നും പ്രസിദ്ധിക്കും കാരണമായിത്തീൎന്നു. കുരുകുലാചാൎയ്യനായിത്തീൎന്ന ദ്രോണാചാൎയ്യരുടെ അടുക്കൽ ഇവരുടെ ആയുധവിദ്യാഭ്യാസം കഴിഞ്ഞതിന്നു ശേഷം ധൃതരാഷ്ട്രൎക്കു ക്രമേണ തന്റെ പുത്രന്മാരിൽ പ്രതിപത്തി അധികമായി തോന്നിത്തുടങ്ങി. എന്നാൽ മററുള്ളവൎക്കെല്ലാം ധൎമ്മപുത്രരിലായിരുന്നു അധികം പ്രീതി. അതിന്നു കാരണം അദ്ദേഹത്തിന്റെ ദാക്ഷിണ്യാദിഗുണങ്ങളാണ്. നാട്ടുകാൎക്കുള്ള പ്രതിപത്തി കുറയുന്നതിന്നുവേണ്ടി വാസ്തവത്തിൽ രാജ്യാവകാശിയായ ധൎമ്മപുത്രരെ ഉപായത്തിൽ വാരണാവതത്തിലേയ്ക്കു മാററിത്താമസിപ്പിക്കുവാൻ ധൃതരാഷ്ട്രർ ആലോചിച്ചു. തനിക്കു രാജ്യലാഭത്തിന്നു പ്രതിബന്ധകവും പക്ഷെ ജീവഹാനിക്കു

കൂടി നിമിത്തവുമായ ഈ സ്ഥലംമാററം ഉത്തമഭക്തികൊണ്ടും സാധനശക്തികൊണ്ടും ധൎമ്മപുത്രർ നിസ്സംശയം സമ്മതിച്ചു. ഈ പ്രവൃത്തി തന്നെ പ്രജകൾക്ക് അദ്ദേഹത്തിന്റെ പേരിലുള്ള പ്രതിപത്തിക്കു കാരണമായി. വാരണാവതത്തിൽവെച്ച് വനവിഷമതികളെക്കൊണ്ട് പാണ്ഡവന്മാരെ നശിപ്പിക്കുവാൻ ചെയ്തതായ ദുര്യോധനാദികളുടെ ചതിപ്രയോഗം ഈശ്വരന്മാരുടെ പ്രസാദംകൊണ്ടും യാത്രപുറപ്പെട്ടപ്പോൾ വിദുരർ "യവനഭാഷ"യിൽ വിളിച്ചുപറഞ്ഞിട്ടുള്ള സൂചനമൂലം ധൎമ്മപുത്രർ ചെയ്ത മുൻകരുതലുകൊണ്ടും നിഷ്ഫലമായിത്തീൎന്നുവെങ്കിലും അദ്ദേഹത്തിനു കുറച്ചുകാലം അനുജന്മാരോടും അമ്മയോടുംകൂടി പ്രച്ഛന്നസഞ്ചാരം ചെയ്യേണ്ടിവന്നു. ഭീമസേനന്റെ ഹിഡിംബവധം, ഘടോൽക്കചോല്പാദനം, ബകവധം ഇവയും അൎജ്ജുനന്റെ ഗന്ധൎവ്വവിജയം, ലക്ഷ്യഭേദനം ഇവയും ഈ പ്രച്ഛന്നസഞ്ചാരത്തിന്റെ ഫലമാണ്. പാഞ്ചാലീസ്വയംവരത്തിനു ശേഷമാണ് പാണ്ഡവന്മാർ മരിച്ചിട്ടില്ലെന്നു ജനങ്ങൾക്കറിയാറായത്.

ജ്യേഷ്ഠാനുജന്മാരഞ്ചുപേരും പാഞ്ചാലിയെ വിവാഹംചെയ്തതു് എത്രത്തോളം ന്യായമായിരിക്കുമെന്നാലോചിക്കുക. "ഒരു യൂപത്തിൽ രണ്ടോ മൂന്നോ രജ്ജു കെട്ടാവുന്നതാണെങ്കിലും ഒരു രജ്ജു പല യൂപത്തിന്മേൽകൂടി കെട്ടുന്നതിനു വിധിച്ചിട്ടില്ല" എന്നുള്ള അന്യാപദേശമായ വേദവാക്യംകൊണ്ടും സ്മൃതികളെക്കൊണ്ടും ഒരു സ്ത്രീക്ക് അനേകം ഭൎത്താക്കന്മാരുണ്ടാകുന്നതു് നിഷിദ്ധമാണല്ലോ. അങ്ങിനെയിരിയ്ക്കെ, ധൎമ്മപ്രവൎത്തകനായ ധൎമ്മപുത്രർ നാലനുജന്മാരോടുകൂടി പാഞ്ചാലിയെ വേട്ടതു് വേദത്തിനും ധൎമ്മശാസ്ത്രങ്ങൾക്കും ലോകമൎയ്യാദയ്ക്കും വിരോധമല്ല എന്നാണെങ്കിൽ ഇതിനു വൈദികമായിട്ടും ലൌകികമായിട്ടും സമാധാനമുണ്ട്. "പ്രചേതസ്സുകൾ പത്തുപേരുംകൂടി ഒരു കന്യകയെ വിവാഹം ചെയ്തിട്ടുള്ളതുപോലെ നിങ്ങളൈവരുംകൂടി പാഞ്ചാലിയെ വിവാഹംചെയ്വിൻ; അതു് സദാചാരഭംഗമാകാതിരിക്കയില്ല" എന്നു വേദവ്യാസൻ ധൎമ്മപുത്രരോട് വഴിക്കുവെച്ചുപദേശിച്ചിട്ടുണ്ട്. പാണിഗ്രഹണസമയത്തിങ്കൽ സംശയഗ്രസ്തനായ ദ്രുപദരാജാവിനോടും നാളായണീചരിതം അല്ലെങ്കിൽ പഞ്ചേന്ദ്രോപാഖ്യാനംകഥ പറഞ്ഞിട്ട് ആ ദേവേന്ദ്രന്മാരാണ് പാണ്ഡവന്മാരെന്നും അവരുടെ ശക്തിയാണു പാഞ്ചാലിയെന്നും വ്യാസൻ രാജാവിനെ പ്രത്യക്ഷത്തിലനുഭവപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഇതിനും പുറമെ ഭാൎഗ്ഗവകൎമ്മശാലയിലിരുന്ന കുന്തീദേവിയോട് "ഇന്നു ഞങ്ങൾക്കൊരു ഭിക്ഷ കിട്ടീട്ടുണ്ട്" എന്നു പാഞ്ചാലിയെ ഉദ്ദേശിച്ചു ധൎമ്മപുത്രർ പറഞ്ഞപ്പോൾ "അഞ്ചാളുംകൂടി അനുഭവിപ്പിൻ" എന്നു "ഭിക്ഷ" കാണാതെ മറുപടി പറഞ്ഞതിനു ശേഷം പാഞ്ചാലിയെക്കണ്ടപ്പോൾ "ഇതുവരെ അസത്യം പറയാത്ത എന്റെ വാക്ക് മിത്ഥ്യയാകുമല്ലോ" എന്നു വ്യസനിക്കുന്ന അമ്മയുടെ വാക്കിനെ സത്യമാക്കുവാൻ വേണ്ടിയാകുന്നു ധൎമ്മപുത്രാദികളിപ്രകാരം ചെയ്തതെന്ന് ലൌകികമായിട്ടും ഒരു തരം സമാധാനമുണ്ട്. ഈ വാക്യം തെററിക്കരുതെന്നുള്ളതിന് അച്ഛന്റെ കല്പനപ്രകാരം അമ്മയുടെ തലവെട്ടിയ പരശുരാ

മൻ ദൃഷ്ടാന്തമാണല്ലൊ. "ഗുരോർഗ്ഗുരുതമം മാതാ മാതുർഗ്ഗുരുതമം പിതാ ദൈവം ജ്യേഷ്ഠോ ഗുരുസ്സ്മൃതാ ഗുരുരേവ തസ്യേന കശ്ചന" ഇത്യാദി പ്രമാണവശാൽ ഗുരുത്വംകൊണ്ട് അഗ്രജനെക്കഴിഞ്ഞാൽ അമ്മയാണു വലുതെന്നും ഈ വാക്യം തെററിക്കയെന്നതാണല്ലൊ സാധിക്കുന്നത്. അതുകൊണ്ടു ധർമ്മപുത്രരുടെ ഈ പ്രവൃത്തി അദ്ദേഹത്തിന്റെ ധർമ്മനിഷ്ഠയെ ഒന്നുകൂടി ബലപ്പെടുത്തുകയാണ ചെയ്യുന്നത്. മാതുലപുത്രനായ ശ്രീകൃഷ്ണന്റെ സഹായത്തോടുകൂടി സകല രാജാക്കന്മാരെയും ഇണക്കീട്ടും പിണക്കീട്ടും കീഴടക്കി രാജസൂയയാഗം ചെയ്തിരിക്കുന്ന ഈ മഹാപുരുഷന്റെ മഹാഭാഗ്യം പ്രസിദ്ധമാണല്ലൊ.

ചതിയന്മാരാണെന്ന് അറിഞ്ഞുകൊണ്ട് ദുര്യോധനാദികളോട് ഇദ്ദേഹം ചൂതുപൊരുതിയതെന്തുകൊണ്ടാണ്? "നാടും നഗരവും വീടും കുടികളും" കളിച്ചുകളഞ്ഞു; പിന്നെ അനുജന്മാരെയും തന്നെയും പാഞ്ചാലിയെയും പണയംവെച്ചതു മര്യാദകേടും മൌഢ്യവുമല്ലേ? ദുശ്ശാസനൻ രാജസഭയിൽ വെച്ചു ഭാര്യയുടെ വസ്ത്രാക്ഷേപം ചെയ്യുന്നതു കണ്ടുംകൊണ്ടു മിണ്ടാതിരുന്നതു പൌരുഷത്തിനു തക്കതാണോ? എന്നു ചോദിക്കുകയാണെങ്കിൽ സമാധാനം പറയാം. "ആഹൂതോ ന നിവർത്തേയ ദ്യൂതായ ച രണായ ച"* എന്നു രാജസൂയത്തിൽവെച്ചു ചെയ്ത ശപഥംനിമിത്തം ചൂതിനോ പോരിനോ വിളിച്ചാൽ ധർമ്മപുത്രർ പോകാതിരിപ്പാൻ നിവൃത്തിയില്ല. ഇടയ്ക്കുവെച്ച് പിൻവലിക്കുന്നതോ സത്യത്തിനും വീരധർമ്മത്തിനും ചേരാത്തതാണല്ലൊ. അതുകൊണ്ട് തന്റെ സകല മുതലുകളും അനുജന്മാരെയും തന്നെയും പണം വെയ്ക്കേണ്ടിവന്നതാണ്. ജയാപജയങ്ങൾ ഈശ്വരാധീനമാണല്ലൊ. എന്നാൽ പാഞ്ചാലിയെ പണയംവെച്ച കാര്യത്തിൽ ഭ്രാതൃമര്യാദയ്ക്കു സാപത്ന്യ ചൂണ്ടിക്കാണിച്ചു പണയം വെയ്ക്കുന്നതു യുക്തമല്ലെന്നും വിശേഷിച്ച് പണയസമയത്തിന് മുമ്പായിട്ട് അടിമയായ ധർമ്മപുത്രർക്ക് പൂർവ്വസ്വത്തായ പാഞ്ചാലിയിലുള്ള അവകാശം നശിച്ചതുകൊണ്ട് പണയം വെയ്പാനുള്ളധികാരമില്ലെന്നും ഒരു ഭാഗക്കാരും സർവ്വസ്വത്തുക്കളെയും പണയം വെച്ചപ്പോൾതന്നെ പാഞ്ചാലി അതിലുൾപ്പെട്ടുപോയിട്ടുണ്ടെന്നും അഥവാ അതില്ലെങ്കിൽ തന്നെ ഭാര്യ ഭർത്താവിന് എപ്പോഴും അടിമയായതുകൊണ്ടു ധർമ്മപുത്രർക്കു പാഞ്ചാലിയെ പണയംവെയ്പാനുള്ളധികാരമുണ്ടെന്നു മറുഭാഗക്കാരും വാദിക്കുന്നതായ ഈ വിഷയത്തിൽ ഭീഷ്മദ്രോണാദികൾക്കുപോലും ഖണ്ഡിച്ചു ചെയ്യാൻ സാധിക്കാത്തതാണ്. അതു് എങ്ങിനെയെങ്കിലും ഇരിക്കട്ടെ. ധർമ്മപുത്രരെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്റെ പ്രവൃത്തി അനീതമാവാൻ തരമില്ല. എന്തെന്നാൽ താൻ അടിമയായിരിക്കുന്ന അവസ്ഥയ്ക്ക് യജമാനൻ കല്പിക്കുന്നപ്രകാരം ചെയ്യാതിരിപ്പാൻ നിവൃത്തിയുള്ളതല്ലല്ലൊ. അസ്വതന്ത്രനാകയാൽ പാഞ്ചാലിയുടെ വസ്ത്രാക്ഷേപവും കണ്ടുനിന്നു സഹിക്കുകയല്ലേ തരമുള്ളു. "ധർമ്മസ്യ ഗഹനാ ഗതിഃ" എന്നാണല്ലൊ.

---

* ചൂതും യുദ്ധവും ആരെങ്കിലും വിളിച്ചാൽ പോകുക വീരധർമ്മമായിട്ട് രാജാക്കന്മാർ ആചരിച്ചു വരുന്നു.

ചൂതുകളിയിൽ തോററു് കാട്ടുകേറിയ ഉടൻ ഭീമസേനൻ കൗരവവംശം നശിപ്പിപ്പാനെന്നു പുറപ്പെടണമെന്നും മററും ചൊടിച്ചു പറഞ്ഞു ചാടിപ്പുറപ്പെട്ടപ്പോഴും ദുര്യോധനാദികളുടെ അജയ്യതയെ സയുക്തികമായി പറഞ്ഞു ബോദ്ധ്യപ്പെടുത്തി ശമിപ്പിച്ചു് ഒതുക്കിനിറുത്തിയതിൽ ധർമ്മപുത്രരുടെ ക്ഷമയും, സത്യനിഷ്ഠയും, ധർമ്മബുദ്ധിയും, നീതിനൈപുണ്യവും, വാഗ്മിത്വവും വേണ്ടുവോളം വെളിപ്പെടുന്നതാണ്. വനവാസകാലത്തു് പതിനെണ്ണായിരം ബ്രാഹ്മണർക്ക് അക്ഷയപാത്രംകൊണ്ടു ഭക്ഷണം കൊടുത്തുപോന്നതിൽ അദ്ദേഹത്തിന്റെ ദേവബ്രാഹ്മണഭക്തിയും, ഈശ്വരഭക്തിയും, വാത്സല്യവും, ഔദാര്യവും അത്യാപൽക്കാലത്തുപയോഗിച്ചതാകയാൽ ഇരട്ടത്തിരി വിളക്കുപോലെ അധികം പ്രകാശിക്കുന്നു. വനവാസത്തിൽ സർവ്വ തത്വജ്ഞന്മാരായ അനേകം മഹർഷിമാരുടെ സംസർഗ്ഗത്തിന്നിടയാകയാൽ അദ്ദേഹത്തിന്ന വൈദികമായും ലൌകികമായുമുള്ള അറിവു് ഉരുക്കിവാർത്ത കാഞ്ചനം പോലെ അധികം ശുദ്ധിയും മാററും കൂടിയതായ്ത്തീർന്നിട്ടുണ്ടു്.

വനവാസത്തിലേക്കാൾ അജ്ഞാതവാസത്തിലാണ് അദ്ദേഹത്തിന്റെ സഹനശക്തി അധികം വെളിപ്പെട്ടിട്ടുള്ളതു്.

പാഞ്ചാലിയുടെ വസ്ത്രാക്ഷേപം കണ്ടു മിണ്ടാതിരുന്നതിനേക്കാളും കീചകന്റെ ചവിട്ടും കുത്തും ഇടിയും ഏററു വശംകെട്ടു വിരാടസഭയിൽ ചെന്നു് ആവലാതി പറയുന്ന പാഞ്ചാലിയുടെ സ്ഥിതികണ്ടു സഹിച്ചതാണ് അധികം അത്ഭുതം.

ഭാരതയുദ്ധത്തിന്ന വേണ്ടുന്ന സകല സന്നാഹങ്ങളും ഒരുക്കിയതിന്നുശേഷം ദുര്യോധനാദികളോടു വളരെ താഴ്ന്നനിലയിലും സന്ധിക്കു സമ്മതിച്ചുകൊണ്ടു ഭഗവാനെ ദൂതിനയച്ചതിൽ അദ്ദേഹത്തിന്റെ വംശസ്നേഹവും, പ്രജാവാത്സല്യവും, ലോകക്ഷേമേച്ഛയും ഏററവും തെളിയുന്നു. യുദ്ധത്തിന്ന് ഇരുകക്ഷിക്കാരും വ്യൂഹമുറപ്പിച്ചു്, നിരന്നുനില്ക്കുന്നതിന്റെ മദ്ധ്യത്തിൽവെച്ചു് ആയുധാദികളില്ലാതെ ഭീഷ്മദ്രോണാദിഗുരുജനങ്ങളോടു യുദ്ധത്തിന്നനുവാദവും ജയത്തിന്നനുഗ്രഹവും വാങ്ങിച്ചതിൽ അദ്ദേഹം കാണിച്ചിട്ടുള്ള നിഷ്കപടമായ ഗുരുഭക്തി ഏററവും പ്രശംസിക്കത്തക്കതുതന്നെ.

യുദ്ധത്തിൽ ധർമ്മപുത്രർ ജയം കിട്ടിയെങ്കിലും യുദ്ധമര്യാദവിട്ടു് ചില അക്രമങ്ങളും ചെയ്തിട്ടുണ്ടെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. ഗുരുനാഥനും ബ്രാഹ്മണശ്രേഷ്ഠനുമായ ദ്രോണാചാര്യരോടു് അശ്വത്ഥാമാവിനെക്കൊന്നുവെന്നു ശുദ്ധം പൊളിപറഞ്ഞു വില്ലുവെപ്പിച്ചു് അദ്ദേഹത്തിനെ കൊല്ലപ്പെടുത്തിയതു് കപടമാനുഷനായ ശ്രീകൃഷ്ണന്റെ നിർബന്ധപ്രകാരമാണെങ്കിലും ധർമ്മപുത്രർക്ക് എന്നെന്നേയ്ക്കും പശ്ചാത്താപത്തിന്ന കാരണമായും പ്രത്യക്ഷത്തിൽ ഭൂസ്പർശമില്ലാത്ത തന്റെ തേര് താണുപോകയാൽ അധഃപതനത്തിന്ന നിമിത്തമായും ഒഴിച്ചാലൊഴിയാത്തതായും ഉള്ള ഒരു വലിയ അധർമ്മമാണെന്നു പറയാതെ കഴിയില്ല. അധർമ്മം ചെയ്തിട്ടു ശത്രുജയം സാധിക്ക

എന്നായിവരുന്ന ധർമ്മസങ്കടത്തിൽ അധർമ്മവും ന്യായമാണെന്നുള്ള ദേവലോകനടപടി മാത്രമേ ഇവിടെ ശരണമായിക്കാണുന്നുള്ളൂ. ഇതുതന്നെയാണ് ധർമ്മാധർമ്മസ്വരൂപിയായ ഭഗവാൻ ശ്രീകൃഷ്ണന്റെ വിധി.

എന്നാൽ ഇതുകൊണ്ടൊന്നും ധർമ്മപുത്രർക്ക് മനസ്സമാധാനം വന്നില്ലെന്നു മാത്രമല്ല, മറ്റൊരു വലിയ പശ്ചാത്താപത്തിന്നു കൂടി ഇടയായി. യുദ്ധം അവസാനിച്ചതിന്റെ ശേഷം, പരേതന്മാരായ ബന്ധുക്കളുടെ ശേഷക്രിയ ചെയ്യാനാരംഭിച്ചപ്പോൾ, "ആദ്യം ഉദകക്രിയ ചെയ്യേണ്ടതു കർണ്ണനുവേണ്ടിയാണെ"ന്നും, "ആ മഹാപുരുഷൻ കുന്തീദേവിയുടെ പ്രഥമപുത്രനാണെ"ന്നും അമ്മതന്നെ പറഞ്ഞറിവാനിടവന്നതോടുകൂടി, "വാസ്തവത്തിൽ പാണ്ഡുമഹാരാജാവിന്റെ രാജ്യത്തിന്നു അനന്തരാവകാശി" എന്നുള്ള വിചാരത്തിന്മേൽ "ഇതേവരെ പ്രവർത്തിച്ചതുമുഴുവൻ തെറ്റാണെ"ന്നുള്ള ദൃഢവിശ്വാസം ആ മഹാധാർമ്മികന്റെ മനസ്സിൽ കടന്നുകൂടി.

"പാണ്ഡുമഹാരാജാവിന്ന് ഔരസപുത്രനില്ലാത്ത സ്ഥിതിക്ക ക്ഷേത്രജന്മാരായ പുത്രന്മാരിൽവെച്ചു താൻ ജ്യേഷ്ഠനാകയാൽ അദ്ദേഹത്തിന്റെ രാജ്യത്തിന്നു ന്യായമായ അവകാശം തനിക്കാണ്" എന്നായിരുന്നു ധർമ്മവിജയിയായ ധർമ്മപുത്രർക്ക് അന്നേവരെ ഉണ്ടായിരുന്ന വിചാരം. കുന്തീസുതന്മാരിൽ ജ്യേഷ്ഠൻ കർണ്ണനാണെന്നുള്ള ഗൂഢതത്ത്വം അറിഞ്ഞപ്പോൾ, നേരായിട്ടു തനിക്കവകാശമില്ലാത്ത രാജ്യത്തെ അടിസ്ഥാനമാക്കിക്കൊണ്ടു നടത്തിയ നടപടിയൊക്കെ തെറ്റിപ്പോയി എന്നു തോന്നിയതിൽ അവശേഷം അത്ഭുതപ്പെടുവാനില്ല.

"സ്വധർമ്മത്തെ രക്ഷിപ്പാൻവേണ്ടി ചില അധർമ്മങ്ങൾ ചെയ്താലും ദോഷമില്ല" എന്നുള്ള രാജധർമ്മതത്ത്വത്തെ ശ്രീകൃഷ്ണഭഗവാൻ വ്യാഖ്യാനിച്ചു ചില ദൃഷ്ടാന്തങ്ങളും കാണിച്ചു എങ്കിലും അതൊന്നും തനിക്ക പറ്റുന്നതല്ല. തന്റെ സ്വധർമ്മം ജ്യേഷ്ഠനായ കർണ്ണന്റെ ആജ്ഞയിൻകീഴിൽ നടക്കുക മാത്രമാണ് എന്നിരിക്കെ അതിധാർമ്മിഷ്ഠനും, മഹാ ദാനശീലനും, ഗംഭീരാശയനും, "അർജ്ജുനനെ ഒഴികെ മററു നാലു പാണ്ഡവന്മാരേയും എന്തുവന്നാലും ഞാൻ കൊല്ലുകയില്ല" എന്ന് അമ്മയോട് വാഗ്ദാനം ചെയ്തിട്ടുള്ള ഭ്രാതൃവത്സലനും കരുണാനിധിയും, ആദിത്യപുത്രനും, തന്റെ അടുത്ത അഗ്രജനുമായ ആ കർണ്ണനെ അനുജനായ അർജ്ജുനനെക്കൊണ്ടു നിർബന്ധപൂർവം വീരമര്യാദയ്ക്കു വിരുദ്ധമായവിധം വധിപ്പിച്ചതോർക്കുമ്പോൾ ഉള്ള പശ്ചാത്താപം ധർമ്മപുത്രരുടെ മനസ്സിൽ നിന്നെങ്ങിനെ മാഞ്ഞുപോകും? അതിന്നും പുറമെ, ഗുരുനാഥനായ ദ്രോണാചാര്യരെ അസത്യം പറഞ്ഞു വില്ലുവെയ്പിച്ചു കൊല്ലിച്ചതും, പിതാമഹനും തങ്ങളുടെ മേൽ അതിവാത്സല്യമുള്ളവനും കല്പവൃക്ഷസമനുമായ ഭീഷ്മരെ (അദ്ദേഹത്തോട് അനുവാദം വാങ്ങീട്ടാണെങ്കിലും) ശരശയനത്തിൽ കിടത്തി അതിഘോരമായ ഇഹലോകനരകം അനുഭവിപ്പിക്കുന്നതും ധർമ്മപുത്രർക്ക് പശ്ചാത്താപവിഷവൃക്ഷത്തിന്റെ വലിയ ശാഖകളായിരുന്നു. സ്വന്തം

കുരുകുലം മുടിച്ചതും, ബന്ധുക്കളും മററുമായ അനേകം രാജാക്കന്മാരുടെ വംശം നശിപ്പിച്ചതും, നാനാ രാജ്യവാസികളായ വളരെ വളരെ വീരപുരുഷന്മാരെ ധ്വംസനം ചെയ്തതും, ഇവരെയൊക്കെ ആശ്രയിച്ചിരുന്ന അനാഥകളായ അസംഖ്യം സ്ത്രീകളെ "കണ്ണീരും കയ്യുമായി" ആക്കിത്തീർത്ത് അലയിപ്പിച്ചതും, പടച്ചിലവു നിമിത്തം പരക്കെ നാട്ടിൽ ദാരിദ്ര്യം വർദ്ധിപ്പിച്ചതും മററും തന്റെ ഭരണത്തിൻെറ ധർമ്മവിരോധങ്ങളായ അവലോചനകൾകൊണ്ടു താൻ തന്നെ വരുത്തിക്കൂട്ടിയ മഹാപാപങ്ങളാണെന്ന് വിചാരിച്ചു വിചാരിച്ചു വിഷാദിച്ചു ദുഃഖസമുദ്രത്തിൽ മുങ്ങിയതല്ലാതെ ധർമ്മപുത്രർ ഈ വിജയംകൊണ്ടു ലേശമെങ്കിലും സന്തോഷിക്കുകയല്ല ഉണ്ടായത്. എന്തിനധികം പറയുന്നു? താൻ മഹാരാജാധിരാജനായി വാണുകൊണ്ട് രാജസൂയയാഗം മുതലായ പലവിധം പുണ്യകർമ്മങ്ങൾ ചെയ്തിട്ടുള്ളവ പോലും തനിക്കു വിപരീതങ്ങളാകയാൽ വികർമ്മങ്ങളായതേയുള്ളൂ എന്ന് അദ്ദേഹത്തിനു തോന്നിപ്പോയി.

അനുജന്മാരും മററുള്ള ആപ്തജനങ്ങളും സാക്ഷാൽ ശ്രീകൃഷ്ണഭഗവാൻ തന്നെയും പലവിധം സമാധാനം പറഞ്ഞാശ്വസിപ്പിച്ചിട്ടും അദ്ദേഹത്തിൻെറ മനഃക്ലേശത്തിനു ലേശംപോലും ശമനംവന്നില്ല. ഇതാണ് ധർമ്മപ്രതിപത്തി എന്നു പറയുന്നത്. എന്നാൽ ഇവരെല്ലാവരുടെയും നിർബ്ബന്ധംകൊണ്ടും വലിയച്ഛനായ ധൃതരാഷ്ട്രരുടെ കല്പനകൊണ്ടും കാട്ടിൽപോയി തപസ്സുചെയ്യണമെന്നുവെച്ച് ഹസ്തിനപുരത്തിൽ രാജ്യഭാരം കയ്യേററു വാഴുവാൻ കഷ്ടിച്ചു സമ്മതിച്ചു. രാജ്യം കയ്യേററ ഉടൻതന്നെ ധർമ്മവിഷയത്തിലുള്ള പല സംശയങ്ങളും തീർപ്പാൻവേണ്ടി ശ്രീകൃഷ്ണഭഗവാനെ മുമ്പിലാക്കിക്കൊണ്ട് അനുജന്മാരോടും മററുള്ള ബന്ധുക്കളോടും കൂടി പുറപ്പെട്ടു യുദ്ധഭൂമിയിൽ ശരശയനത്തിന്മേൽ കിടക്കുന്ന ഭീഷ്മരുടെ അടുക്കൽ ചെന്നു. ഈ അവസരത്തിൽ ധർമ്മശാസ്ത്രതത്വജ്ഞന്മാരായ അസംഖ്യം മഹർഷിശ്രേഷ്ഠന്മാരും അവിടെ ചെന്നുകൂടിയിരുന്നു. ഈ സജ്ജനസദസ്സിൽ വെച്ച് സർവ്വജ്ഞനായ ഭഗവാൻെറ അനുവാദത്തോടും കൂടി ശരശയനാധിശായിയായ ഭീഷ്മർ ധർമ്മപുത്രരുടെ സകല സംശയങ്ങൾക്കും സമാധാനം പറഞ്ഞുകൊടുത്തു. മഹാഭാരതത്തിലെ ഒരു വലിയ ഭാഗമായ ശാന്തിപർവ്വം മുഴുവൻ ഈ ഒരു വിപുലമായ വിഷയത്തെപ്പററിയുള്ള ഭീഷ്മയുധിഷ്ഠിരസംവാദമാണെന്നുതന്നെ പറയാം. ഇതിൽ പ്രകൃതാനുപ്രകൃതമായിട്ട് മററനേകം ശാസ്ത്രങ്ങളുടെ തത്വങ്ങളും പ്രസ്താവിച്ചിട്ടുണ്ട്.

ദാനധർമ്മാൻ രാജധർമ്മാൻ
മോക്ഷധർമ്മാൻ വിഭാഗശഃ,
സ്ത്രീധർമ്മാൻ ഭഗവദ്ധർമ്മാൻ
സമാസവ്യാസയോഗതഃ.

എന്നു പറഞ്ഞപ്രകാരം അനേകവിധത്തിലുള്ള ധർമ്മവ്യവഹാരങ്ങളും വിസ്തരിച്ചു ദൃഷ്ടാന്തങ്ങളോടുകൂടി പറഞ്ഞു ഭീഷ്മർ അനുഭവപ്പെടുത്തിക്കൊടുത്തു. സർവ്വമുനിജനശ്ലാഘിതങ്ങളായ ആ ഭീഷ്മോപദേശങ്ങളെക്കൊണ്ട് ധർമ്മപുത്ര

ന്റെ അറിവിന്നു വളരെ പരിശുദ്ധി വന്നു. മുമ്പുണ്ടായിരുന്ന മനഃക്ലേശവും ഒരുവിധം നീങ്ങി.

എന്നാൽ ശ്രീകൃഷ്ണഭഗവാൻ യുദ്ധം കഴിഞ്ഞു മടങ്ങിപ്പോരുമ്പോൾ കർണ്ണനെ വിളിച്ചു തേരിൽ കേററിയിട്ടു ചില ഗൂഢസംഭാഷണങ്ങൾ നടത്തിയതിൽ ആ മഹാപുരുഷൻ ഭഗവാനോടു പറഞ്ഞിട്ടുള്ള തത്വങ്ങൾ ഭഗവാൻ ധർമ്മപുത്രരെ അറിയിച്ചിരുന്നുവെങ്കിൽ, "ജ്യേഷ്ഠനായ കർണ്ണന്റെ ആന്തരമായ അനുവാദപ്രകാരമാണ് താൻ രാജ്യം ഭരിക്കുന്നതു്" എന്നും, ഭൂഭാരം ശമിപ്പിപ്പാനുള്ള ഒരു ദിവ്യാവതാരപുരുഷനാണ് "സൂര്യാംശഭൂതനായ കർണ്ണൻ" എന്നും മററും ധർമ്മപ്രതിഷ്ഠാപകനായ അദ്ദേഹത്തിന് അറിയുവാനും തന്മൂലം മനഃക്ലേശം തീരെ നശിപ്പാനും ഇടയാകുമായിരുന്നു. പക്ഷെ പശ്ചാത്താപത്തോടുകൂടി ചെയ്യുന്ന പ്രായശ്ചിത്തങ്ങൾക്കേ ഫലമുള്ളൂ എന്നു വിചാരിച്ചിട്ടോ എന്തു കരുതീട്ടോ ആവോ ഭഗവാൻ ആ കഥയൊന്നും പുറത്തുപറയാതെ മറച്ചു വെച്ചതേയുള്ളൂ.

എന്തെങ്കിലും സർവ്വപാപപ്രശമനമായ ഒരു മഹാപ്രായശ്ചിത്തം ചെയ്യേണമെന്നാലോചിച്ചു ധർമ്മപുത്രർ വേദവ്യാസമഹർഷിയോടു പ്രായശ്ചിത്തം വിധിച്ചു വേണ്ടവിധം ചെയ്യിച്ചു തരുവാനപേക്ഷിച്ചു. മഹർഷി, അശ്വമേധയാഗം ചെയ്യേണമെന്നാണു വിധിച്ചതു്. "പടച്ചിലവുകൊണ്ടും മററും നാടടച്ചു ദാരിദ്ര്യം പിടിച്ചിരിക്കുന്ന ഈ കാലത്തു വളരെ ദ്രവ്യം ചിലവുള്ള ഈ ക്രിയ എങ്ങനെ നടത്തേണ്ടു? രാജഭണ്ഡാരങ്ങൾ മുഴുവനും ശൂന്യംപിടിച്ചിരിക്കുന്നു. ഇപ്പോഴത്തെ നില നോക്കുമ്പോൾ ഇതിലേക്കു വേണ്ടുന്ന ദ്രവ്യം നാട്ടുകാരിൽ നിന്നു പിരിച്ചെടുക്കുന്നതു് വലിയ കഷ്ടമായി തീരുമല്ലോ" എന്നു വിചാരിച്ചു ധർമ്മപുത്രർ വളരെ വിഷാദിച്ചു നില്പായി.

"ദ്രവ്യദൌർല്ലഭ്യംകൊണ്ടു വിഷാദിക്കുകയാണെങ്കിൽ അതു വേണ്ട; ദ്രവ്യത്തിന്നു വഴിയുണ്ടു്. പണ്ടു മരുത്തമഹാരാജാവു യാഗംചെയ്ത കാലത്തു് അസംഖ്യം ദ്രവ്യം ബ്രാഹ്മണർക്കു ദാനം ചെയ്തതിൽ ബ്രാഹ്മണർ അവരവർക്കു വേണ്ടുവോളം വാരിക്കോരിക്കൊണ്ടുപോയിട്ടും ഒടുങ്ങാത്ത വളരെ ദ്രവ്യം ഹിമവൽപാർശ്വത്തിലുള്ള ആ യാഗസ്ഥാനത്തു് ഇന്നും കുന്നുപോലെ കിടക്കുന്നു. അതു കൊണ്ടുവന്നാൽ മതി. നൂറശ്വമേധം ചെയ്യുവാനും അതുകൊണ്ടു സാധിക്കും" എന്നു വേദവ്യാസമഹർഷി പറഞ്ഞു. എങ്കിലും ആ ദ്രവ്യം ബ്രാഹ്മണസ്വമാണെന്നുള്ള വിചാരംകൊണ്ടു ധർമ്മപുത്രർക്കു മനസ്സു വന്നില്ല. "ആ ദ്രവ്യം ബ്രാഹ്മണർ ഉപേക്ഷിച്ചു പോയതാകയാൽ അവരുടെ സ്വത്തല്ലാതെയായി" എന്നും "കേവലം നിധിപോലെ കിടക്കുന്നതാകയാൽ രാജാവിന്നാണ് അതിന്മേലുള്ള അവകാശം" എന്നും വീണ്ടും മഹർഷി പറഞ്ഞപ്പോഴെ സമ്മതമായുള്ളൂ. പിന്നെ ഹിമവൽപാർശ്വത്തിൽ കിടക്കുന്ന ആ ധനനിക്ഷേപമെല്ലാം കൊണ്ടുവന്നിട്ടു മുറയ്ക്കു് അശ്വമേധയാഗത്തിന്നാരംഭിക്കയുംചെയ്തു.

അർജ്ജുനനെ രക്ഷകനാക്കി കല്പിച്ചിട്ട "മേദ്ധ്യാശ്വവിസർജ്ജനം" ചെയ്തതും, പല രാജാക്കന്മാരും അശ്വത്തിനെപ്പിടിച്ചു കെട്ടിയതും, അർജ്ജുനൻ യുദ്ധംചെയ്തു വിടുവിച്ചതും, അർജ്ജുനപുത്രനായ പാണ്ഡ്യരാജാവു ബഭ്രുവാഹനൻ ഈ അശ്വം നിമിത്തമുണ്ടായ യുദ്ധത്തിൽ അർജ്ജുനനെ കൊന്നതും പിന്നെ ഭഗവാന്റെ സഹായത്തോടുകൂടി വീണ്ടും ജീവിപ്പിച്ചതും, ഇവിടെ വിസ്തരിച്ചിട്ടാവശ്യമില്ലല്ലോ.

അശ്വവിസർജ്ജനം കഴിഞ്ഞാൽ ആ അശ്വം ഭൂപ്രദക്ഷിണം കഴിച്ചു തിരിയെ എത്തുന്നതിനുള്ള കാലം ഒരു സംവത്സരമാണ്. ആ ഒരു സംവത്സരകാലം ധർമ്മപുത്രർ 'അസിധാരാവ്രതം' അനുഷ്ഠിച്ചുകൊണ്ടിരുന്നു. ഈ അസിധാരാവ്രതം എത്രതന്നെ ധീരന്മാരായ പുരുഷകേസരികൾക്കും അസാദ്ധ്യമായിട്ടുള്ളതാണെന്ന് അറിഞ്ഞിട്ടുള്ളവരാരും സമ്മതിക്കാതിരിക്കയില്ല. ഈ അതിദുസ്സാദ്ധ്യമായ അസിധാരാവ്രതം ഒരു സംവത്സരം മുഴുവൻ അനുഷ്ഠിച്ചതിൽ ധർമ്മപുത്രരുടെ ധൈര്യം, ഇന്ദ്രിയനിഗ്രഹം, ധർമ്മത്തിങ്കലുള്ള ശ്രദ്ധ ഇവയെല്ലാം നല്ലവണ്ണം വെളിപ്പെടുന്നുണ്ടെന്നു പറയേണ്ടതില്ലല്ലോ.

അശ്വം തിരിച്ചുവന്നതിന്റെ ശേഷം വിധിവണ്ണം യാഗംകഴിച്ചു. ഈ വലിയ പുണ്യകർമ്മത്തിൽ സകല ദിവ്യലോകവാസികൾക്കെന്നു മാത്രമല്ല ആബ്രാഹ്മചണ്ഡാലമുള്ള മനുഷ്യവർഗ്ഗത്തിനും പുറമെ, മറ്റുള്ള സമസ്ത ജീവജാലങ്ങൾക്കും തൃപ്തി വരുത്തി എന്നുമാത്രം ചുരുക്കിപ്പറയുവാനെ ഇവിടെ നിർവ്വാഹമുള്ളു.

ധർമ്മപുത്രരുടെ രാജ്യഭാരം മുപ്പത്താറു സംവത്സരകാലമാണുണ്ടായിട്ടുള്ളത്. ആ കാലത്ത് അവരവരുടെ വർണ്ണാശ്രമധർമ്മങ്ങൾ വിധിപോലെ അനുഷ്ഠിക്കാത്തതുകൊണ്ട് അദ്ദേഹത്തിന്റെ പ്രജകളിൽ ആരുംതന്നെ ഉണ്ടായിരുന്നില്ല. പ്രജാരക്ഷണതല്പരനായി സകലജനങ്ങളുടേയും യോഗക്ഷേമം അന്വേഷിക്കുന്നതിൽ സദാ ജാഗരൂകനായിരിക്കുന്ന ഇങ്ങനെയുള്ള മഹാരാജാവു പ്രത്യേകിച്ചു ദൃഷ്ടിവെയ്ക്കുന്നുണ്ടെന്നുവരുമ്പോളാരാനും മര്യാദവിട്ടു നടക്കുമോ? പിന്നെ സ്വധർമ്മാനുഷ്ഠാനത്തിന്നു പ്രതിബന്ധങ്ങളായ ദാരിദ്ര്യം, രോഗം മുതലായവയുടെ ബാധയും ധർമ്മപുത്രരുടെ രാജ്യഭരണകാലത്ത് നാട്ടുകാരുടെ ഇടയിൽ ഉണ്ടായിരുന്നില്ല. ഇങ്ങനെ അദ്ദേഹം രാജ്യംഭരിച്ചുവരുന്നതിന്റെ ഇടയിൽ ഒരിക്കൽ ഭീമസേനൻ തരത്തിൽ പ്രയോഗിച്ച മുള്ളുവാക്കു കേട്ടു നിർവ്വേദംപൂണ്ട ധൃതരാഷ്ട്രർ വിഷയവിരക്തനായി ചമഞ്ഞതിനാൽ കുന്തീദേവി, ഗാന്ധാരി, സഞ്ജയൻ, വിദുരർ ഇവരോടൊന്നിച്ച് അദ്ദേഹം കാട്ടിൽപോയി തപസ്സുചെയ്തു വാനപ്രസ്ഥവൃത്തിയിൽ ഇരിപ്പായി. ഇവരോടൊന്നിച്ച് ചക്രവർത്തിയായ ധർമ്മപുത്രരും പരിവാരസമേതം കാട്ടിൽചെന്ന് ശുശ്രൂഷയുംചെയ്തു കുറച്ചുനാൾ താമസിച്ചു. നോക്കൂ അദ്ദേഹത്തിന്റെ ഗുരുജനഭക്തിയുടെ ശക്തി!! പിന്നെ അവരുടെ നിർബന്ധംകൊണ്ടു തന്നെയാണ് ഹസ്തിനപുരത്തിലേയ്ക്കു തിരിച്ചുപോന്നത്? എന്നാൽ ഇടയ്ക്കിടയ്ക്കു കാട്ടിൽ ചെന്നു ശുശ്രൂഷ ചെ

ച്ചാതിരിപ്പാൻ അദ്ദേഹത്തിന്റെ മനോവൃത്തി സമ്മതിച്ചിരുന്നില്ല. ഒരു കറി കാട്ടിൽ ചെന്നപ്പോൾ യോഗശക്തികൊണ്ടു നിർമ്മിച്ചതോ മറ്റോ ആയ കാട്ടുതീയിൽ അവർ ദേഹത്യാഗം ചെയ്തിരിക്കുന്നതായി അദ്ദേഹം കണ്ടു. വിദുരർ മാത്രം കേവലം "ജഡോന്മത്തപിശാചവൽ" എന്ന ഭഗവൽഭക്തനിലയിൽ കാട്ടിലെവിടെയോ സഞ്ചരിക്കുന്നുണ്ടായിരുന്നു. ആ മഹായോഗ്യപുരുഷനെ പിന്തുടർന്നു കുറച്ചുദൂരം പോയി. ആരും കാണാതെയായപ്പോൾ ആ വിദുരർ ധർമ്മപുത്രരുടെ ദേഹത്തിൽ ദിവ്യതേജോരൂപേണ ലയിക്കുകയാണുണ്ടായത്. അതുമുതൽ ധർമ്മപുത്രർ സാക്ഷാൽ ധർമ്മമൂർത്തിയായി എന്നുതന്നെ പറയാം. അത്ര പരിശുദ്ധമനസ്സായിത്തീർന്നു. തിരിയെ ഹസ്തിനപുരത്തെത്തിയപ്പോൾ പല ദുർന്നിമിത്തങ്ങളും കണ്ടു വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ യാദവവംശം മുഴുവൻ തമ്മിൽ തല്ലി നശിച്ചു എന്നും, ബലഭദ്രനും ശ്രീകൃഷ്ണനും സ്വർഗ്ഗാരോഹണം ചെയ്തു എന്നുമറ്റുമുള്ള വ്യസനവൃത്താന്തം, ദ്വാരകയിൽനിന്നും മടങ്ങിവന്ന വിഷാദവിവശനായ അർജ്ജുനൻ അറിയിച്ചു. ഇതോടുകൂടി പാണ്ഡവന്മാർ ഇഹലോകവാസം ഉപേക്ഷിപ്പാനൊരുങ്ങിയതിൽ എന്തത്ഭുതമാണ്? പാണ്ഡവർക്ക് സർവ്വസ്വവും ഭഗവാൻ ശ്രീകൃഷ്ണൻ തന്നെയായിരുന്നില്ലേ? സർവ്വസ്വവും തന്നെ വിട്ടാൽ താൻ സർവ്വസ്വവും വിട്ട ഫലമായില്ലേ?

പിന്നെ അഭിമന്യുപുത്രനായ പരീക്ഷിത്തിനെ രാജാവാക്കി വാഴിച്ചിട്ടു ധർമ്മപുത്രർ പാഞ്ചാലിയോടും അനുജന്മാരോടുംകൂടി 'മഹാപ്രസ്ഥാനം' ചെയ്തു. സർവ്വസംഗപരിത്യാഗം ചെയ്തു നേരെ വടക്കോട്ടു നടക്കുകയാകുന്നു ഈ മഹാപ്രസ്ഥാനം. അപ്പോൾ ഒരു പട്ടി ധർമ്മപുത്രരുടെ പിന്നാലെ വിടാതെ കൂടിയിരുന്നു. ഈ യാത്രയിൽ വഴിക്കുവെച്ച് നകുലൻ, സഹദേവൻ, പാഞ്ചാലി, അർജ്ജുനൻ, ഭീമസേനൻ ഇവരൊക്കെ വീണു എന്നറിഞ്ഞിട്ടും ധർമ്മപുത്രർ മനസ്സിളകാതെ വികാരഭേദം കൂടാതെയും പിന്നാക്കം തിരിഞ്ഞുനോക്കാതെയും നടന്നതേയുള്ളു. ഇതാണു ശാന്തത എന്നുപറയുന്ന സത്വഗുണത്തിന്റെ പരമകാഷ്ഠ. പിന്നെയും പട്ടി മാത്രം തുണയായിട്ടു കൂടെക്കൂടിയിരുന്നു.

ധർമ്മപുത്രർക്കു കയറുവാൻ ഒരു വിമാനവുംകൊണ്ടു ദേവദൂതൻ പ്രത്യക്ഷമായിട്ട്, 'കയറാം; ദേവേന്ദ്രൻ കല്പനയായിരിക്കുന്നു: സ്വർഗ്ഗത്തിലെഴുന്നള്ളാം' എന്നറിയിച്ചു. 'ഈ പട്ടി മുമ്പിൽ കയറട്ടെ, പിന്നാലെ ഞാനും കയറാം' എന്നായിരുന്നു ആ ധർമ്മപുത്രന്മാരുടെ മറുപടി. 'രാജന്യന്മാർ ചെയ്തിട്ടുള്ള ധർമ്മത്തിനു സ്വർഗ്ഗം അനശ്വരമായിട്ടുണ്ട്. എന്നല്ലാതെ ഈ പട്ടിക്കൊന്നും സ്വർഗ്ഗം കിട്ടുന്നത്' എന്നു ദേവദൂതൻ ചിരിച്ചുംകൊണ്ടു പറഞ്ഞപ്പോൾ, 'എന്നാൽ എനിക്കും സ്വർഗ്ഗംവേണ്ട. എന്നെ ഇതുവരെ ആശ്രയിച്ചിരുന്നിട്ടുള്ള ഇതിനെ ഉപേക്ഷിച്ചു ഞാൻ മാത്രം സ്വർഗ്ഗത്തിലേക്കു വന്നു സുഖിച്ചിരിപ്പാൻ വിചാരിക്കുന്നില്ല' എന്നു ധർമ്മപുത്രർ തീർച്ചയായ മറുപടി പറഞ്ഞു. അപ്പോൾ ആ പട്ടി സാക്ഷാൽ ധർമ്മരാജാവിന്റെ സ്വരൂപത്തിൽ പ്രത്യക്ഷമായി നിന്നിട്ട്, 'മതി, സന്തോഷമായി. പല

ഇപ്പോഴും പല വേഷമായിട്ടു ഞാൻ അങ്ങയെ പരീക്ഷിച്ചുനോക്കി. ഒരിക്കലും ധർമ്മത്തിൽനിന്നു തെററിക്കണ്ടില്ല. ഇനി സ്വർഗ്ഗത്തിലേക്കു പോകാം' എന്നു പുത്രനെ അനുഗ്രഹിച്ചു മറയുകയുംചെയ്തു.

പിന്നെ വിമാനത്തിൽ കേറി ഉടലോടെ സ്വർഗ്ഗത്തിൽ ചെന്നു. അവിടെച്ചെന്നപ്പോൾ ഇന്ദ്രൻ വേണ്ടതുപോലെ സൽക്കരിച്ചിട്ടു സ്വർഗ്ഗത്തിലുള്ള സകലൈശ്വര്യങ്ങളും കാണ്മാനായിട്ടു ദൂതന്മാരെ കൂട്ടിയയച്ചു. ഓരോ അത്യത്ഭുത വിഭവങ്ങളും കണ്ടുകണ്ടു സഞ്ചരിക്കുമ്പോൾ, ഒരേടത്തു ദുര്യോധനാദികളെല്ലാവരും സ്വർഗ്ഗപദവി അനുഭവിച്ചു സുഖിച്ചിരിക്കുന്നതും, മറെറാരേടത്തു ഭീമാദികളായ അനുജന്മാരും പാഞ്ചാലിയും നരകത്തിൽ കിടന്നു നിലവിളിക്കുന്നതും കാണ്മാനിടയായി. അപ്പോൾ, തിരിഞ്ഞുനിന്നിട്ട് 'ധർമ്മാധർമ്മങ്ങൾക്കു ശരിയായ ഫലം കൊടുക്കാത്ത സ്വർഗ്ഗം, എനിക്കിതു വേണ്ട വേണ്ട' എന്ന് ദേവപരിചാരകന്മാരോടായിട്ടു പറഞ്ഞു. അപ്പോഴേയ്ക്കും ഇന്ദ്രൻ അവിടെ വന്നിട്ട് 'ഇതൊക്കെ മായയാണെന്നും, ദ്രോണരോടു ഭോഷ്കു പറഞ്ഞതിന് അങ്ങയെ വ്യസനശിക്ഷ അനുഭവിപ്പിപ്പാൻ വേണ്ടി കാണിച്ചതാണെ'ന്നും, പറഞ്ഞു സമാധാനപ്പെടുത്തി.



ഇതുകൊണ്ടൊന്നാണ് നമുക്കു മനസ്സിലാക്കേണ്ടത്. കുററം ചെയ്താൽ അതിനു ശിക്ഷ കൊടുക്കുക എന്നതു് എല്ലാവർക്കും ഒരുപോലെയല്ല വേണ്ടത്. അവരവരുടെ മനോവൃത്തിയെ അനുസരിച്ചു ശിക്ഷ കൊടുത്താലേ മതിയാവൂ. ധർമ്മതല്പരനായ ധർമ്മപുത്രർക്ക് അസത്യം പറഞ്ഞു എന്ന കുററത്തിനു 'കുംഭീപാക' നരകം കൊടുക്കുന്നതിനെക്കാളും സങ്കടമായിട്ടുള്ളതു് 'ധർമ്മിഷ്ഠന്മാരെ നരകത്തിലും അധർമ്മിഷ്ഠന്മാരെ സ്വർഗ്ഗത്തിലും കാണിക്കുക മാത്രമാണ്. ഇതിലധികം വ്യസനം അദ്ദേഹത്തിനു മറെറാന്നിലും ഉണ്ടാവുന്നതല്ലാ' എന്ന് അദ്ദേഹത്തിൻെറ പ്രകൃതി അറിഞ്ഞിട്ടുള്ള ദേവേന്ദ്രൻ കണ്ട് കൊടുത്ത ശിക്ഷയാകുന്നു.

ഈ വിധമുള്ള ശിക്ഷകൊണ്ട് പാപം നശിച്ചതിനുശേഷം ധർമ്മപുത്രർക്ക് സ്വർഗ്ഗസ്ഥിതിയും കാണിച്ചുകൊടുത്തു. ഭീഷ്മരെ വസുക്കളിലും, ദ്രോണരെ ബൃഹസ്പതിയിലും, ഭീമനെ വായുവിലും, അർജ്ജുനനെ ഇന്ദ്രനിലും, നകുലസഹദേവന്മാരെ അശ്വിനീദേവകളിലും, ശക്തിസ്വരൂപിണിയായ പാഞ്ചാലിയെ ഇവരെല്ലാവരിലും, ദുര്യോധനാദികളെ കലി മുതലായ അധർമ്മവർഗ്ഗത്തിലും, അഭിമന്യുവിനെ ചന്ദ്രനിലും, പാഞ്ചാലീപുത്രന്മാരെ വിശ്വേദേവകളിലും, കർണ്ണനെ ആദിത്യനിലും, മറ്റുമായി കണ്ടു സന്തോഷിച്ചു. ധർമ്മപുത്രർക്ക് കർണ്ണൻെറ തത്വം അപ്പോഴാണ് നല്ലവണ്ണം മനസ്സിലായതുള്ളു. പിന്നെ ദിവ്യഗംഗയിൽ സ്നാനംചെയ്ത് ദിവ്യശരീരം സ്വീകരിച്ച് ഹരിശ്ചന്ദ്രാദി മഹാരാജാക്കന്മാരെപ്പോലെ ധർമ്മപുത്രനായ യുധിഷ്ഠിരൻ ജ്യോതിസ്വരൂപനായി പ്രകാശിക്കയുംചെയ്തു.

ടടെ അറിവിന്നു വളരെ പരിശുദ്ധി വന്നു. മുമ്പുണ്ടായിരുന്ന മനഃക്ലേശവും ഒരുവിധം നീങ്ങി.

എന്നാൽ ശ്രീകൃഷ്ണഭഗവാൻ ദൂതുകഴിഞ്ഞു മടങ്ങിപ്പോരുമ്പോൾ കൎണ്ണനെ വിളിച്ചു തേരിൽ കേററിയിട്ടു ചില ഗൂഢസംഭാഷണങ്ങൾ നടത്തിയതിൽ ആ മഹാപുരുഷൻ ഭഗവാനോടു പറഞ്ഞിട്ടുള്ള തത്വങ്ങൾ ഭഗവാൻ ധൎമ്മപുത്രരെ അറിയിച്ചിരുന്നുവെങ്കിൽ, "ജ്യേഷ്ഠനായ കൎണ്ണന്റെ ആന്തരമായ അഭിപ്രായപ്രകാരമാണ് താൻ രാജ്യം ഭരിക്കുന്നതു" എന്നും, ഭൂഭാരം ശമിപ്പിപ്പാനുള്ള ഒരു ദിവ്യാവതാരപുരുഷനാണ് "സൂൎയ്യാംശഭൂതനായ കൎണ്ണൻ" എന്നും മററും ധൎമ്മപ്രതിഷ്ഠാപകനായ അദ്ദേഹത്തിന്ന് അറിയുവാനും തന്മൂലം മനഃക്ലേശം തീരെ നശിപ്പാനും ഇടയാകുമായിരുന്നു. പക്ഷെ പശ്ചാത്താപത്തോടുകൂടി ചെയ്യുന്ന പ്രായശ്ചിത്തങ്ങൾക്കേ ഫലമുള്ളു എന്നു വിചാരിച്ചിട്ടോ എന്തു കരുതീട്ടോ ആവോ ഭഗവാൻ ആ കഥയൊന്നും പുറത്തുപറയാതെ മറച്ചു വെച്ചതേയുള്ളു.

ഏതെങ്കിലും സൎവ്വപാപപ്രശമനമായ ഒരു മഹാപ്രായശ്ചിത്തം ചെയ്യേണമെന്നാലോചിച്ചു ധൎമ്മപുത്രർ വേദവ്യാസമഹർഷിയോടു പ്രായശ്ചിത്തം വിധിച്ചു വേണ്ടവിധം ചെയ്യിച്ചു തരുവാനപേക്ഷിച്ചു. മഹർഷി, അശ്വമേധയാഗം ചെയ്യേണമെന്നാണു വിധിച്ചതു. "പടച്ചിലവുകൊണ്ടും മററും നാടടച്ചു ദാരിദ്ര്യം പിടിച്ചിരിക്കുന്ന ഈ കാലത്തു വളരെ ദ്രവ്യം ചിലവുള്ള ഈ ക്രിയ എങ്ങിനെ നടത്തേണ്ടു? ഭണ്ഡാരങ്ങൾ മുഴുവനും ശൂന്യംപിടിച്ചിരിക്കുന്നു. ഇപ്പോഴത്തെ നില നോക്കുമ്പോൾ ഇതിന്നു വേണ്ടുന്ന ദ്രവ്യം നാട്ടുകാരിൽ നിന്നു പിരിച്ചുണ്ടാക്കുന്നതും വലിയ കഷ്ടമായി തീരുമല്ലോ" എന്നു വിചാരിച്ചു ധൎമ്മപുത്രർ വളരെ വിഷാദിച്ചു നില്പായി.

"ദ്രവ്യദൗർല്ലഭ്യംകൊണ്ടു വിഷാദിക്കുകയാണെങ്കിൽ അതു വേണ്ട; ദ്രവ്യത്തിന്നു വഴിയുണ്ടു. പണ്ടു മരുത്തമഹാരാജാവു യാഗംചെയ്ത കാലത്തു അസംഖ്യം ദ്രവ്യം ബ്രാഹ്മണൎക്കു ദാനം ചെയ്തതിൽ ബ്രാഹ്മണർ അവരവൎക്കു വേണ്ടുവോളം വാരിക്കൊണ്ടുപോയിട്ടും ഒടുങ്ങാതെ വളരെ ദ്രവ്യം ഹിമവൽപാൎശ്വത്തിലുള്ള ആ യാഗസ്ഥാനത്തു ഇന്നും കുന്നുപോലെ കിടക്കുന്നു. അതു കൊണ്ടുവന്നാൽ മതി. അശ്വമേധം ചെയ്വാനും അതുകൊണ്ടു സാധിക്കും" എന്നു വേദവ്യാസമഹർഷി പറഞ്ഞു. എങ്കിലും ആ ദ്രവ്യം ബ്രാഹ്മണസ്വമാണെന്നുള്ള വിചാരംകൊണ്ടു ധൎമ്മപുത്രൎക്കു മനസ്സു വന്നില്ല. "ആ ദ്രവ്യം ബ്രാഹ്മണർ ഉപേക്ഷിച്ചു പോയതാകയാൽ അവരുടെ സ്വത്തല്ലാതെയായി" എന്നും "കേവലം നിധിപോലെ കിടക്കുന്നതാകയാൽ രാജാവിന്നാണ് അതിന്മേലുള്ള അവകാശം" എന്നും വീണ്ടും മഹർഷി പറഞ്ഞപ്പോഴെ സമ്മതമായുള്ളു. പിന്നെ ഹിമവൽപാൎശ്വത്തിൽ കിടക്കുന്ന ആ ധനനിക്ഷേ

ഒട്ടേറാം നീണ്ട മൂക്കും നെടിയ മിഴികളും ധീരമാം നോട്ടവും പൊൻ-
മട്ടേറ്റും മെയ്യിന്നഴകും തടിയുമുദരവും വീതിയേറുന്ന മാറും
മുട്ടോളം നീണ്ട കൈ വീശിന ഘനനടയും, മറവുമത്രേ പ്രസിദ്ധ-
പ്പെട്ടോരാ ധമ്മരക്ഷാവ്യസനധനികനാം ധമ്മപുത്രന്റെ രൂപം.

കുഞ്ഞിക്കുട്ടൻ തമ്പുരാൻ.



## ൯. അന്ധവിശ്വാസം



പകലങ്ങനിനച്ചിടുന്നതിൽ പലമോർമ്മച്ചുവരിൽ കിനാവുകൾ
പരിചോടെഴുതുന്ന രാത്രിയിൽ, പരമിപ്പുസ്തകമുണ്ണുംവരും ഉണ്ണം.

സ്വപ്നങ്ങൾ, ശകുനങ്ങൾ, ഭാഗ്യം, ഭാഗ്യക്കുറി, മന്ത്രവാദം മുതലായ അയുക്തികങ്ങളായ അനേകങ്ങൾ അന്ധവിശ്വാസമെന്ന പദത്തിലുൾപ്പെടുന്നു. ജീവിതത്തിൽ ഒരിക്കൽ എങ്കിലും നമ്മുടെ മനസ്സിൽ പതിയാതെ വരികയില്ലെന്നുള്ളതുകൊണ്ടു മാത്രമല്ല അവ വിചാരണാർഹങ്ങളാകുന്നത്. അവ നമ്മുടെ മനഃപ്രവൃത്തികളെ വിശദീകരിക്കയും ചെയ്യുന്നു.

പ്രബോധവും നിദ്രയും നമ്മുടെ ജീവിതസാമ്രാജ്യത്തെ പകുത്തനുഭവിക്കുന്നു. തമ്മിൽ കെട്ടിപ്പിടിച്ചു സുഖമായി കിടക്കുന്ന രണ്ടു ബാലകന്മാരെ നിദ്രാഭിചാരിണി നിശ്ശബ്ദമായി അനായാസേന ദൂരത്തകററുന്നു.

കാടും മേടും സമുദ്രം മലകളരുവിയും പാറയും കാറു മേഘം
നാടും നാനാജനനാം തതിയുമുടലോടൻ വന്നിടും മാറിമാറി,
വീടും കൂട്ടും വെടിഞ്ഞിട്ടനേകി മറയും നാടകത്തിങ്കലപ്പോ-
ളാടും രാവിൽ കിനാവാം നഗരമതിലഹോ! തിക്കമില്ലേ തിരക്കും.

പലരും സ്വപ്നംകാണുന്നതല്ല, എങ്ങിനെ സ്വപ്നം കാണുന്നു എന്നതാണ് ആശ്ചര്യം. ഈശ്വരാംശമുള്ളതായ ബുദ്ധിയെ പണയംവെച്ച്, ദേശവും കാലവും, നാടും നഗരവും, ജനങ്ങളും ജന്തുക്കളുമെല്ലാം പ്രകൃതിസിദ്ധങ്ങളായ നിയന്ത്രണങ്ങളെ അതിലംഘിച്ച് അന്തരാന്തരാ ഹാസ്യമായും ഭീഷണമായും കൂത്താടുന്നതിനു നാം രംഗഭൂമിയായി തീരുന്നതാണ് ആശ്ചര്യം.

മുന്നമങ്ങു ശൈശവത്തിൽ നമ്മുടെ സഖാക്കളായി
നിന്നിതന്നേരനേകമിമ്പമോടു സന്തതം
ഇന്നലെപ്പിരിഞ്ഞതുപോലെ വന്നിടുന്നു പിന്നെയും
മന്നിൽനിന്നു വിട്ടുപോയ ദുഷ്ടരും വിശിഷ്ടരും.

ചിലപ്പോൾ കര കാണാത്ത സമുദ്രങ്ങളിലും അവസാനിക്കാത്ത വഴികളിലും ഒരു ലക്ഷ്യം കൂടാതെ അനന്തമായി നാം സഞ്ചരിക്കുംപോലെ തോന്നുന്നു; ചിലപ്പോൾ കഠിനമായ വാഗ്വാദങ്ങൾ നടത്തുന്നു; കാര്യമില്ലാത്ത കാര്യത്തിനു വളരെ പ്രയത്നിക്കുന്നു. നേരംപോക്കുകൾ കണ്ടു ചിരിക്കുന്നു. ചിരികേട്ട് ഉണർന്നുനോക്കുമ്പോൾ നിശ്ശബ്ദമായും ഭയങ്കരമായുമുള്ള നിശീഥത്താൽ ശിക്ഷിതന്മാരായിട്ട് ഈ പൊട്ടിച്ചിരിയുടെ കാരണത്തെ മനസ്സിലാക്കാൻ പഠിച്ച പണിയെല്ലാം നോക്കുന്നു. സ്വപ്നങ്ങളെ ഓർമ്മിക്കുന്നതു വളരെ പ്രയാസമാണ്. ഓർക്കാൻ ശ്രമിക്കുന്തോറും അവ മറവിൽ ഒളിക്കും. നല്ല രസകരങ്ങളായ സ്വപ്നങ്ങൾ കണ്ട് ഉണർന്നയുടനെ അവയെ നമുക്കു നല്ല ഓർമ്മയുണ്ടെന്നുതോന്നും. അതിന്റെ വികാരത്തിൽ നിന്ന് നാം വിട്ടുമാറീട്ടില്ലായിരിക്കാം. അതിന്റെ ഒരംശം കിട്ടിയാൽ മുഴുവൻ ഓർമ്മിക്കാം. എങ്കിലും അതിന്റെ ഒററതും പിടികിട്ടുന്നില്ല. മുഴുവനും കാട്ടിൽ പുകപോലെ പോകുകയും ചെയ്യുന്നു. ഇത്ര വേഗത്തിൽ നശിച്ചുപോകുന്നതും പിടികിട്ടാത്തതുമായി സ്വപ്നംപോലെ മറെറാന്നുമില്ല.

സ്വപ്നങ്ങൾക്കെല്ലാം എന്തോ ഒരു സ്വരച്ചേർച്ചയില്ലായ്ക ഉണ്ടായിരിക്കും. അസഹനീയമായ ഒരു ന്യൂനത അവയെ ബാധിച്ചിരിക്കും. നല്ല മനോഹരങ്ങളായ രൂപങ്ങൾക്ക് എന്തെങ്കിലും ഒരു അഭംഗി കാണും. എന്നുതന്നെയല്ല, പാകമല്ലാത്ത മറ്റൊരുത്തന്റെ ചട്ട എടുത്തിട്ടാലെന്നപോലെ, സ്വപ്നത്തിലെ ആളുകളും ദിക്കുകളുമെല്ലാം നമുക്ക് ചേരാത്തതായിത്തോന്നുന്നു. ഇതുകൊണ്ടുതന്നെ അറിയണം പ്രകൃത്യാനുസാരിണിയായ മനുഷ്യസ്ഥിതി ഉണർന്നിരിക്കുമ്പോഴാണ് എന്ന്.

ഉണർന്നിരിക്കുമ്പോഴുള്ള ഓർമ്മ ഒന്നു വേറെ, ഉറക്കത്തിലെന്നു വേറെ. വളരെക്കാലം മുൻപിൽ സ്വപ്നം കണ്ടിട്ടുള്ള സ്ഥലങ്ങളെയും ആളുകളെയും മററും ഉറക്കത്തിൽ പിന്നെയും നമുക്ക് ഓർമ്മവരുന്നുണ്ട്. ഈ വണ്ടിയിൽ സവാരി ചെയ്തിട്ടുള്ളതായി ഞാൻ മുൻപിൽ പലപ്പോഴും സ്വപ്നം കണ്ടിട്ടുണ്ടെന്നു സ്വപ്നത്തിൽ നാം ഓർക്കുന്നു. "ഈ വർത്തമാനം ഈയാളോട് ഇവിടെ വെച്ചു തന്നെ പറഞ്ഞിട്ടുണ്ട്. അല്ലെങ്കിൽ കേട്ടിട്ടുണ്ട്, എപ്പോഴെന്നു ഓർമ്മിക്കുന്നില്ല" എന്നു നമുക്ക് ഉണർന്നിരിക്കുമ്പോൾ തോന്നാറുള്ളതുപോലെ ഉറക്കത്തിലും തോന്നാറുണ്ട്; സ്വപ്നത്തിലുള്ള ഈ അനുഭവം പ്രത്യേകം സൂക്ഷിച്ചറിയേണ്ടതാണ്.

ജന്തുക്കൾ പ്രകൃതിയുടെ സ്വപ്നങ്ങളെന്നു പറയപ്പെട്ടിരിക്കുന്നു. നമ്മുടെ സ്വപ്നാവസ്ഥയിലുള്ള ജ്ഞാനം അവയുടേതിനു തുല്യമായി വിചാരിക്കാം. അപ്പോൾ വിശേഷബുദ്ധി പ്രസുപ്തയായി നാം വാസനാമാത്രാനുസൃതന്മാരായി ജാഗ്രദവസ്ഥയിൽ അസംഭാവ്യങ്ങളായി ഗണിക്കുന്നവയെ അശേഷം കൂടാതെ അനുഭവിക്കുന്നു. ഒരു പഞ്ജരബദ്ധയായ ശുകിയുടെ നിലയിലാണ് അപ്പോഴുള്ള നമ്മുടെ ബുദ്ധിയുടെ അവസ്ഥ. കഷ്ടം! അതിന്റെ അവസ്ഥ എത്ര ശോച്യമാണ്! സ്വാതന്ത്ര്യചാരികളായ മൃഗങ്ങളുടെ അവസ്ഥ കാണുമ്പോൾ

'എന്തു്! നമ്മെപ്പോലെ സ്വാതന്ത്ര്യം അതിനുമുണ്ടോ?' എന്നു നമുക്കു തോന്നും. ഈ ജ്ഞാനം അതിനുണ്ടോ? നമ്മെപ്പോലെ അതിനും തന്നെത്താനറിയാനുള്ള ശക്തിയുണ്ടോ? നമ്മുടെ കഥകളിൽ മൃഗങ്ങളും പക്ഷികളും മനുഷ്യരെപ്പോലെ പ്രവർത്തിച്ചതായും മറ്റും പറയുന്നതിന്റെ താൽപര്യം മറ്റൊന്നല്ല, നമ്മുടെ ശക്തിയെ അവയിൽ അധ്യാസിക്കുന്നതത്രെ. എന്തുകൊണ്ടാണു് ഈ മാതിരി പഴങ്കഥകൾക്കു് ഒരു നിലനിൽപു കാണുന്നതു്? തത്വത്തിനോടു് അവയ്ക്കു് എത്രയോ ചേർച്ചയുള്ളതുകൊണ്ടു തന്നെ. ജന്തുക്കളോടു മാത്രമല്ല, അപരിഷ്കൃതന്മാരായ പുലയർ മുതലായ മനുഷ്യവർഗ്ഗത്തോടും നമുക്കു ദയനീയത തോന്നിപ്പോകുന്നു. അവരിലും ചിലർ ജ്ഞാനമുള്ളവരായി കാണപ്പെടുന്നു. മിക്കവാറും അപ്രകാരമല്ലാ. തങ്ങളുടെ സ്ഥിതി ശരിക്കു് അറിയാൻ അവക്കു ശക്തിയുണ്ടായിരുന്നെങ്കിൽ അവർ നിസ്സംശയമായി ആത്മഹത്യ ചെയ്യുമെന്നു നമുക്കു തോന്നിപ്പോകുന്നു.

സ്വപ്നങ്ങൾക്കും ഒരുവക സത്യമുണ്ടു്. യുക്തിയുടെ കണ്ണിൽ മണ്ണുവാരിയിടുന്നവയാണെങ്കിലും അവയ്ക്കും ഒരു ന്യായമില്ലാതില്ല. അവ നമ്മുടെ ബുദ്ധിയെ ഒന്നു കവിഞ്ഞു നില്ക്കുന്നു. ജാഗ്രദവസ്ഥയിലെ അനുഭവത്തിൽ വരാത്തതായ അനേക വിചാരപരമ്പരയെ അവ സൂചിപ്പിക്കുന്നു. അവയ്ക്കും നമുക്കും യാതൊരു സംബന്ധവുമില്ലെന്നു തോന്നുന്നു. എങ്കിലും നമ്മുടെ ആത്മജ്ഞാനം തീരെ ഇല്ലാതില്ല. ഒരുവിധം നോക്കുമ്പോൾ സ്വപ്നങ്ങൾ നമുക്കു് അതീന്ദ്രിയജ്ഞാനത്തെ തരുന്നു എന്നു പറയാം. എന്റെ സ്വപ്നങ്ങൾ സ്വകീയമല്ലാ. പരകീയമാണോ? അതുമല്ല, രണ്ടുമാണു്. സ്വപ്നങ്ങളെല്ലാം മനഃകല്പിതങ്ങളാണെന്നു നാം പറയാറുണ്ടു്. എന്നാൽ അവ ഇരുട്ടത്തിൽനിന്നും പിണങ്ങി നിൽക്കുന്ന പട്ടാളക്കാരെപ്പോലെ സ്വാമിയെ ആക്രമിക്കുന്നു. എല്ലാ പ്രവൃത്തിയും, വിചാരവും, കാരണവും ഇരുതലമൂരികളാണെന്നു് ഇതുകൊണ്ടറിയണം. പ്രവൃത്തി നിവൃത്തി ശക്തികൾ ഒന്നിൽത്തന്നെ അടങ്ങിയിരിക്കുന്നു.

ജ്ഞാനാതീതമായ ഏതോ ഒരു ശക്തിയിൽ നിന്നും നമുക്കു് ചിലപ്പോൾ സ്വപ്നത്തിൽ മുന്നറിവുകൾ സിദ്ധിക്കുന്നു. നമ്മുടെ ജീവിതകാലത്തിൽ ഇങ്ങനെ ഒന്നാരണ്ടു് അനുഭവങ്ങളെങ്കിലും ഉണ്ടാകാതെയിരിക്കയില്ല. അപ്പോൾ ഈ പ്രാപഞ്ചികബന്ധനത്തെ വിട്ടു് ഒന്നുയർന്നപോലെ നമുക്കു തോന്നുന്നു. സ്വപ്നങ്ങൾ ഇങ്ങനെ വരാൻപോകുന്നതിനെ കുറിക്കുന്നതായി പലർക്കും അനുഭവപ്പെട്ടിട്ടുണ്ടു്. എന്നാൽ ഈ ശക്തി പലപ്പോഴും മറ്റൊന്നല്ലാ. നമ്മുടെ മനസ്സിൽ പിരിഞ്ഞുകിടന്നിരുന്ന വിചാരങ്ങളുടെ അനൈച്ഛികമായ പരിപാകംകൊണ്ടും സമ്മേളനംകൊണ്ടും ഘുണാക്ഷരന്യായേന ഉണ്ടായതാകുന്നു. ഇന്നയാൾ ഇന്നവിധം പ്രവർത്തിക്കുമെന്നു് ഉണർന്നിരിക്കുമ്പോൾ നാം ഊഹിക്കുന്നു. സ്വപ്നത്തിൽ അയാൾ മറ്റൊരുവിധം പ്രവർത്തിക്കുന്നതായിക്കാണുന്നു. അതിനു യുക്തിയൊന്നുമില്ല. എങ്കിലും അചിരേണ അതു് സത്യമായി വരുന്നു. ഇതിൽ സ്വപ്നം മാത്രമല്ല കാര്യകാര

മുമ്പിൽ മങ്ങിക്കിടന്നിരുന്ന വിചാരശകലങ്ങളെ ആ പ്രാശ്നികൻ കൂട്ടിച്ചേർത്തു സത്യമാക്കുന്നതാണ്. അതുകൊണ്ടു സ്വപ്നങ്ങൾ, ശകുനങ്ങൾ മുതലായവ ആത്മാവിന്റെ രോദനങ്ങളാണെന്നു ചിലർ പറയുന്നതു വാസ്തവം തന്നെ

കാര്യകാരണങ്ങളുടെ ഈ വൈജാത്യത്തെ നിരൂപിക്കുമ്പോൾ ജഗൽക്കാരണത്തെപ്പററിയുള്ള അറിവു നമുക്കു ചിന്തിക്കേണ്ടിവരുന്നു. ഒരേ മൂലത്തിൽ നിന്നു വിപരീതഗുണങ്ങളോടുകൂടിയ പ്രവൃത്തികൾ പുറപ്പെടുന്നു. ഉറക്കം നമ്മുടെ വിചാരധാരയുടെ സങ്കേതങ്ങളെ മാററിക്കളയുമ്പോൾ ഇച്ഛകളെല്ലാം ഉടനെ പ്രവൃത്തികളായി ഫലിക്കുന്നു. ബുദ്ധിമാൻ ആത്മജ്ഞാനത്തിനായി സ്വപ്നങ്ങളെ സൂക്ഷിച്ചു മനസ്സിലാക്കുന്നു. സ്വപ്നത്തിലെ സംഗതികളെ എപ്പോഴും ഓർമ്മിക്കുന്നതു പ്രയാസം; പക്ഷേ മനസ്സിലാക്കാം. അതു നമുക്ക് ഉത്സാഹമോ വൈമനസ്യമോ ഉണ്ടാക്കുന്നതു് എന്നു നിർണ്ണയിക്കാം. സ്വപ്നത്തിൽ കാണുന്ന സംഗതികൾ എത്ര അസംഗതങ്ങളായിരുന്നാലും അവയ്ക്കു് ഒരു തത്വമുണ്ട്. ശകുനങ്ങളിലും മററു് അന്ധവിശ്വാസങ്ങളിലും അപ്രകാരം തന്നെ. അവയുടെ നിദാനം മനുഷ്യന്റെ മനസ്സിൽ പ്രസുപ്തമായി ഉണ്ടായിരുന്നു. "ഈ സ്വപ്നങ്ങൾ എത്രതന്നെ അസംഗതങ്ങളാണെന്ന് നമ്മുടെ മനസ്സിൽ നിന്ന് ജനിച്ചവയാകകൊണ്ടു നമ്മുടെ ജീവചരിത്രത്തിനോടും ശിരോലിഖിതത്തിനോടും ഏതാനും സാമ്യമില്ലാതെ വരികയില്ല" എന്നു ഗീഥി പറഞ്ഞിരിക്കുന്നു.

വരാൻപോകുന്നതിന്റെ പൂർവ്വരംഗങ്ങൾ നമ്മുടെ ആത്മാവിൽ മുമ്പിൽ തന്നെ ഉണ്ടായിരിക്കും. എന്തെന്നാൽ നമ്മുടെ വിചാരങ്ങളുടെ പരിപൂർത്തിയാണല്ലോ ക്രിയയിൽ പര്യവസാനിക്കുന്നതു്. അതുകൊണ്ടു് ചില സ്വപ്നങ്ങൾ ഫലിച്ചുകാണുന്നതിൽ ആശ്ചര്യമില്ല. തെററിപ്പോകുന്നതിനു കാരണം, നിസ്സാരങ്ങളായ സംഗതികളെ മാത്രം ഗണിക്കുന്നതിനാലാണ്. ഒരുത്തന്റെ തള്ളവിരലിന്റെ നഖം കണ്ടു് അവന്റെ ഛായയെ നിർണ്ണയിച്ചാൽ എത്ര ശരിയായിരിക്കും? നമുക്കു വരാൻപോകുന്ന സംഗതികളെ അറിയുന്നതിനുള്ള പല ചിഹ്നങ്ങളും എല്ലായ്പോഴും സന്നിഹിതങ്ങളായിട്ടുണ്ട്. അവയെ വേർതിരിച്ചറിയുന്നതിൽ നാം ജാഗരൂകന്മാരായിരിക്കുന്നില്ലെന്നേയുള്ളു. നാം സൂക്ഷിച്ചറിവാൻ തയ്യാറുള്ളവരാണെങ്കിൽ ഈ വക ചിഹ്നങ്ങൾ ധാരാളമുണ്ട്. എന്നുപോലെയെന്നാൽ, നാം ഒരു വൃക്ഷച്ഛായയിൽ ഇരിക്കുമ്പോൾ കണ്ണായങ്ങളിൽകൂടി പതിക്കുന്ന രശ്മികൾക്ക് ഓരോന്നിനും സൂര്യബിംബത്തിന്റെ ആകൃതിയുണ്ടെന്നു ഗണിക്കുന്നില്ല. വാസ്തവം അങ്ങിനെയാണെന്നുള്ളതു് ഉപരാഗകാലത്തിൽ ഈ ഓരോ സുഷിരങ്ങളിലുംകൂടിവരുന്ന വെയിൽ കലാകൃതിയായി കാണുമ്പോൾ മാത്രമേ മനസ്സിലാകുന്നുള്ളു. സർവ്വത്തിനും ഈശ്വരൻ ഒരർത്ഥം കല്പിച്ചിട്ടുണ്ട്. അതറിയാൻ കഴിയുന്ന ബുദ്ധിമാന്മാരെത്രയുള്ളു? കൈനോട്ടംകൊണ്ടും മററും മനുഷ്യന്റെ ഗുണദോഷങ്ങളെ നിർണ്ണയിക്കാമെന്നുള്ളതിന്നു തർക്കമില്ല. പക്ഷേ അതറിയാവുന്ന വിദ്വാനെവിടെ? വളരെ നീളമുള്ള

പ്രശ്നം മുതലായവയും നമ്മുടെ ജീവിതത്തോടുള്ള സംബന്ധത്തെ ഈ വിധം ഒരുത്തനും ചൂണ്ടിക്കാണിക്കാൻ കഴിയുന്നതല്ല. എന്നാൽ അവ കേവലം പരമ്പരപ്രവചനംകൊണ്ടു വിശ്വസിക്കാവുന്ന ഒരു ചില്ലറസംഗതിയുമല്ല. അതുകൊണ്ട് എന്നും കാണുന്ന അത്ഭുതങ്ങളെ കണ്ട് നാം തൃപ്തിപ്പെടേണ്ടതാണ്. മറ്റുള്ളവ നമുക്ക് ജ്ഞാനാർഹങ്ങളാണെങ്കിൽ അവ നിസ്സംശയമായി പ്രത്യക്ഷീഭവിക്കും.

ഈ അന്ധവിശ്വാസങ്ങൾ മുമ്പേതന്നെ പണ്ടുള്ള കാലത്തും ബുദ്ധിമാന്മാർ അവയെ പ്രതിവാദിക്കാതെയിരുന്നില്ല. പണ്ട് ഹെക്ടർ എന്ന വീരൻ യുദ്ധത്തിനായി പുറപ്പെട്ടപ്പോൾ ശകുനങ്ങൾ കാണുന്നു എന്ന് ആരോ പറഞ്ഞതിന് "തന്റെ രാജ്യരക്ഷയ്ക്കുവേണ്ടി യുദ്ധംചെയ്യുന്നതു തന്നെയാണ് ഉത്തമശകുനം" എന്ന് ഉത്തരം പറഞ്ഞു. "പ്രശ്നംപറഞ്ഞു ഫലിപ്പിക്കുന്നവനല്ല, സാധകബാധകങ്ങളെ ചിന്തിച്ച് ഊഹിക്കുന്നവനാണ് പ്രാശ്നികൻ" എന്ന് യൂറിപ്പിഡീസ് എന്ന പണ്ഡിതൻ അഭിപ്രായപ്പെടുന്നു. "അന്നം, ഗരുഡൻ, പരുന്ത് മുതലായ ജന്തുക്കളെ ഭാഗ്യകാരികളായി നാം ഗണിക്കുന്നു. എങ്കിലും മനുഷ്യർ ഉത്തമജന്തുവാണെന്നു നമുക്കു വിശ്വസിക്കാൻ കഴിയുന്നില്ലല്ലൊ" എന്ന് പ്ലൂട്ടാർക്ക് എന്ന പൌരാണികൻ ശോചിക്കുന്നു. ഒരു വലിയ കൊടുങ്കാറ്റിൽ അകപ്പെട്ട കപ്പലിലെ കപ്പിത്താൻ ഇങ്ങനെ ഈശ്വരനെ പ്രാർത്ഥിച്ചു:—"ഈശ്വരാ! അങ്ങേയ്ക്ക് എന്നെ രക്ഷിക്കണമെങ്കിൽ രക്ഷിക്കാം; നശിപ്പിക്കണമെങ്കിൽ നശിപ്പിക്കാം; എങ്കിലും ഞാൻ ചുക്കാൻ ശരിയായി പിടിക്കുന്നുണ്ട്." ഹെക്കാറ്റിയസ് പറഞ്ഞിട്ടുള്ള ഒരു കഥയെ കൂടി ഉദാഹരിക്കാം.

"ഒരിക്കൽ ചെങ്കടലിന്റെ തീരത്തുകൂടി സഞ്ചരിക്കുമ്പോൾ കൂടെ പല അശ്വാരൂഢന്മാരുണ്ടായിരുന്നവരുടെ കൂട്ടത്തിൽ മസ്സുലാം എന്നപേരായ ഒരു ജൂതനുംകൂടിയുണ്ടായിരുന്നു. അവൻ ബലിഷ്ഠകായനും ധീരനും ധനുർവിദ്യയിൽ അത്യന്തസമർത്ഥനും ആയിരുന്നു. എല്ലാവരും കൂട്ടമായി യാത്രചെയ്യുമ്പോൾ വഴിയിൽ ഒരു ശകുനവാദി "നിൽക്കണേ! നിൽക്കണേ!!" എന്നു വിളിച്ചുപറഞ്ഞു. എന്താണ് കാര്യമെന്ന് മസ്സുലാം ചോദിച്ചു. ഉടനെ ഒരു പക്ഷിയെ ചൂണ്ടിക്കാണിച്ചുംകൊണ്ട് ആ ശകുനവാദി പറഞ്ഞു:—"ആ പക്ഷി അവിടെ തന്നെ ഇരിക്കയാണെങ്കിൽ നിങ്ങളും അവിടെ വിശ്രമിക്കുന്നതുകൊള്ളാം, പറന്നു പോകുന്ന പക്ഷം നിങ്ങൾക്കും യാത്രയെ തുടരാം; അതല്ല അതു തിരിയെ പറക്കുന്ന പക്ഷം നിങ്ങളും പിൻവാങ്ങേണ്ടതാണ്." ആ ജൂതൻ ഒന്നും മിണ്ടിയില്ല; വില്ലു കുലച്ചു കെട്ടി ആ പക്ഷിയെ എയ്തുകൊന്നു. ഇതു കണ്ടു ഉടനെ ആ ശകുനവാദിക്കും പിന്നെ ചിലർക്കും തീരെ രസിച്ചില്ലെന്നല്ല, അവർ അവനെ ശകാരിക്കാൻ തുടങ്ങി. ഉടനെ അവൻ ചോദിച്ചു: "എന്തിനാണ് നിങ്ങൾ എന്നെ ദുഷിക്കുന്നത്? ഈ ദുഷ്ടമായ പക്ഷിയെ രക്ഷിക്കുന്നതിൽ നിങ്ങൾക്ക് ഇത്ര ഉൽക്കണ്ഠ എന്തുകൊണ്ടാണ്? തന്റെ ജീവനെ സംരക്ഷിക്കാൻ കഴിയാത്ത ആ ജന്തുവിന് ഞങ്ങളുടെ യാത്രയുടെ ഗുണദോഷങ്ങളെ സൂ

ചിപ്പിക്കാൻ ബുദ്ധി എങ്ങിനെ സിദ്ധിക്കും? വരാൻ പോകുന്നതിനെ അറിയാൻ അതിന്ന ശക്തിയുണ്ടായിരുന്നെങ്കിൽ മസ്സലാമിന്റെ കൈകൊണ്ടു കൊലയേൽക്കാനായി അത് ഇവിടെ വരികയില്ലായിരുന്നല്ലൊ."

ഇക്കാലത്തിൽ ശകുനങ്ങളിലും സ്വപ്നങ്ങളിലും മററുമുള്ള വിശ്വാസം വളരെ കുറഞ്ഞിട്ടുണ്ട്. എന്നാൽ ഈ പരിഷ്കാരികളിൽ അതു നഷ്ടമായിട്ടില്ല. വേഷം പകൎന്നിരിക്കുന്നതേയുള്ളു. മുമ്പുള്ള കാലങ്ങളിൽ ഓരോരുത്തൎക്കും ഓരോ ദേവതകളുണ്ടെന്നു വിശ്വസിച്ചു വരുന്നതുപോലെ ഇപ്പോഴും ചിലർ ഭാഗ്യവാന്മാരെന്നും അവർ ചെയ്യുന്ന സകലകാൎയ്യങ്ങളും ശുഭമായി പരിണമിക്കുമെന്നും ഒരു ബോധം പരക്കെക്കാണുന്നുണ്ട്. ചില ഉദ്യമങ്ങളെപ്പററി സംശയിച്ചപ്പോൾ നെപ്പോളിയൻ പറഞ്ഞു:—"എന്റെ കൈ ഭാഗ്യമുള്ളതാണ്; അതുകൊണ്ട് ആരെ ഞാൻ തൊട്ടുന്നൊ അയാൾ എന്തിന്നും മിടുക്കനായിരിക്കും." അധികം കരുതലും ആലോചനയും കൂടാതെ പ്രവൎത്തിക്കുന്നതു ഫലസിദ്ധിക്കു പലപ്പോഴും കാരണമായി കാണുന്നുണ്ട്. പ്രായമായവൎക്ക് അപകടം സംഭവിക്കുന്ന ദിക്കുകളിൽ കുട്ടികൾക്ക് ഒരു ബാധയും പിണയുന്നില്ല. ഒരു ബാലൻ കുന്നും കുഴിയും നോക്കാതെ ചാടുന്നു; അവന്ന് ഒരു അപകടവും പററുന്നില്ല. പ്രായമായ ഒരുവനാകട്ടെ അങ്ങിനെ ചെയ്യുന്നതിൽ വരാവുന്ന ദൂഷ്യങ്ങളെ ചിന്തിക്കുന്നു. ബാല്യത്തിൽ തനിക്കു ബലമായിരുന്ന ധൈൎയ്യത്തിന്റെ കുറവിനെ ആലോചിച്ച് അവൻ ശോചിക്കുന്നു.

യക്ഷികൾക്കും ദുൎദ്ദേവതകൾക്കും വളരെ ആളുകളെ കണ്ടുകൂടാ. ചിലരോടു പ്രത്യേകമായിട്ടു ഇണങ്ങും. ചിലൎക്കു അത്ഭുതവിദ്യകൾക്കും മന്ത്രവാദങ്ങൾക്കും മററുമുള്ള ശക്തി കിട്ടുന്നുള്ളു. ഇവർ ഭാഗ്യശാലികളാണ്. ഇന്ന ദിവസം സുമുഹൂൎത്തമാണ് എന്നുള്ള വിശ്വാസം ഇന്നും ഇന്നലെയുമുള്ളതല്ല. എന്നാൽ ഈ മുഹൂൎത്തങ്ങളും മന്ത്രവാദങ്ങളുമല്ല ലോകത്തിലുള്ള മഹാകാൎയ്യങ്ങൾ നടത്തിട്ടുള്ളത്.

പ്രകൃതിയുടെ പക്കൽനിന്നും പ്രതിഫലം കൂടാതെ ഗുണങ്ങളെ സമ്പാദിക്കുന്നതിന്നാണ് മനുഷ്യൻ സദാ ഒരു പ്രതീക്ഷിയായിരിക്കുന്നത്. പ്രകൃതിയിൽ അസാമാന്യകളായ ശക്തികൾ ഉണ്ടെന്നുള്ളതിന്ന ലക്ഷ്യം വളരെയുണ്ട്. അവയെ കൈക്കലാക്കിയാൽ കൊള്ളാമെന്നുള്ള ദുരാഗ്രഹവും മനുഷ്യന്ന് അല്പമല്ല; പക്ഷെ നല്ലവണ്ണം പരീക്ഷിച്ചതിന്നുമേലല്ലാതെ ഈശ്വരൻ അവയെ മനസ്സിലാക്കിക്കൊടുക്കയില്ല. എന്തെന്നാൽ ഒരു അധികാരം കൊടുക്കുന്നതിന്ന മുമ്പിൽ അതിനെ ശരിയായി ഉപയോഗിക്കുന്നതിന്നുള്ള ജ്ഞാനം ഉണ്ടൊ എന്നു നിൎണ്ണയിക്കണം. മന്ത്രവാദം മുതലായ ദുഷ്കൃത്യങ്ങൾ ഒരു വക അസൽപ്രസംഗമാകുന്നു. സജ്ജനങ്ങൾ അവയെ വൎജ്ജിക്കുന്നു. ഉത്തമപുരുഷന്മാർ ഒരിക്കലും ചാത്തനേയും ദുൎദ്ദേവതകളേയും ശരണമാക്കിയവരല്ല. സത്യപരിമാണം വിട്ടു മഹാമനസ്സന്മാരായിരിക്കുന്നവരെയാണ് നാം മഹാന്മാർ എന്നു ഗണിക്കുന്നത്. പലരേയും അത്ഭുതത്താൽ കീഴടക്കി വാഴ

ന്ന അപരിഷ്കൃതന്മാരായ കാട്ടാളന്മാർ തൊട്ടു എല്ലാവരും പൂജിക്കും; അവരുടെ വംശമഹിമയെ പുകഴ്ത്തും; എന്നിട്ടും ഉള്ളിൽ അവർ നശിക്കണേ എന്നായിരിക്കും പ്രാർത്ഥന. മന്ത്രവാദംകൊണ്ടും പ്രയോഗംകൊണ്ടും കിട്ടുന്ന യോഗ്യത അതുപോലെ വ്യാജമാണ്.

ഇത്രയും പറഞ്ഞതുകൊണ്ടു ജ്ഞാനാതീതമായുള്ളവയെ ഞാൻ അവിശ്വസിക്കുന്നവനെന്നോ, പുച്ഛിക്കുന്നവനെന്നോ, വായനക്കാർ ധരിക്കരുത്. അവയുടെ തത്വത്തെ ഗവേഷണം ചെയ്യുന്നത് ഏററവും രസകരംതന്നെ. അവ നമ്മുടെ ശ്രദ്ധയ്ക്കു വിഷയങ്ങളാകേണ്ടുന്നതിന്നു തർക്കമില്ല. എന്നാൽ അവയിൽ അതിരുകവിഞ്ഞുള്ള പ്രതിപത്തി പാടില്ലെന്നേയുള്ളു. മന്ത്രവാദം, ആഭിചാരം മുതലായ ഗൂഢകൃത്യങ്ങളിൽ വ്യാപൃതന്മാരായുള്ളവർ മനോരാജ്യത്തിൽ അർദ്ധരാജ്യം പിടിച്ചു കാലം കഴിച്ചുകൂട്ടുന്നു. തന്നിമിത്തമുണ്ടാകുന്ന ഉപദ്രവങ്ങൾ ചില്ലറയാണോ?

നമ്മുടെ പരിമിതജ്ഞാനത്തിന്നു അഗോചരമായും അത്യുഗ്രവും അത്ഭുതജനകമായും പ്രകൃതിയിൽ അനേകശക്തികളുണ്ടെന്നു ഏതു പണ്ഡിതനും സമ്മതിക്കാതിരിക്കയില്ല. സൃഷ്ടിവൈചിത്ര്യത്തിന്റെ മാഹാത്മ്യം ഒരു ബ്രഹ്മാണ്ഡപുരാണത്തിന്നുകൂടിയും പറഞ്ഞൊതുക്കാൻ കഴിയുന്നതല്ല. അഗാധമായ ഈ വിഷയത്തെ പരാമർശിക്കുന്ന തത്വങ്ങളുടെ കരിനിഴലത്രെ അന്ധവിശ്വാസങ്ങൾ. ഈ ലോകമാസകലം ഒരു ശക്തിതന്നെയല്ലേ? പിന്നെ നാം അതിന്റെ ഒരു കോണിൽ മാത്രം നോക്കുന്നതെന്തിന്നു? ഈശ്വരാംശഭൂതനായ മനുഷ്യന്ന് ദിവ്യത്വം സ്വാതന്ത്ര്യമായിരിക്കെ, അതിനെ സമ്പാദിക്കുന്നതിന്നു പിശാചുക്കളേയും യക്ഷികളേയും ആരാധിക്കണമോ?

എം. രാജരാജവർമ്മരാജാ, എം. ഏ. ബി. എൽ.

———(o)———

## ൭. ശുക്രൻ

ശുക്രൻ നവഗ്രഹങ്ങളിലൊന്നാണെന്നു പ്രസിദ്ധമാണല്ലോ. ആകാശത്തിൽ പ്രകാശിക്കുന്ന ദീപ്തിശകലങ്ങളെ എല്ലാം സാധാരണയായി നക്ഷത്രങ്ങളെന്നു വിളിച്ചുവരാറുണ്ടെങ്കിലും അവയെ നക്ഷത്രങ്ങളെന്നും ഗ്രഹങ്ങളെന്നും രണ്ടുവകയായി വേർതിരിക്കുന്നതാണ്. അവയിൽ മിന്നിമിന്നി പ്രകാശിക്കുന്നവ നക്ഷത്രങ്ങളും നിശ്ചലപ്രകാശത്തോടുകൂടിയവ ഗ്രഹങ്ങളുമാകുന്നു. ഒരു നക്ഷത്രം ഒരു ഗ്രഹമായിത്തീരുവാൻ ഇടയുണ്ടെങ്കിലും അപ്രകാരമായി തീരുന്നതു വളരെക്കാലംകൊണ്ടു മാത്രമാണ്.

മിന്നിമിന്നി പ്രകാശിക്കുന്ന ഓരോ നക്ഷത്രവും ദീപ്തിമത്തായ ഓരോ സൂര്യനാകുന്നു. അതിന്റെ താപശക്തി അല്പാല്പം നശിച്ചുപോകുന്നതുകൊണ്ടാണ

പലരെക്കാലംകൊണ്ടു തീരെ ഇല്ലാത്തതായി തീൎന്ന് ഒടുവിൽ ആ നക്ഷത്രം ഒരു തണുത്ത വസ്തുവായി തീരുവാനാണ് എളുപ്പം. സ്വന്തതേജസ്സുള്ളപ്പോൾ അതിനെ "സൂൎയ്യൻ" എന്നും തണുത്തതായിത്തീരുമ്പോൾ "ഗ്രഹം" എന്നും പറഞ്ഞുവരുന്നു. എന്നാൽ ഒരു ഗ്രഹത്തിന്നു പ്രകാശം ഉണ്ടായിട്ടും ഇല്ലാതെയും വരുന്നതു സമീപത്ത് ഒരു സൂൎയ്യൻ അതിന്നു പ്രകാശം കൊടുപ്പാൻ ഉണ്ടായിട്ടും ഇല്ലാതെയും വരുമ്പോളാകുന്നു.

ആകാശത്തിൽ നാമൊരു ഗ്രഹവും അതിന്റെ സൂൎയ്യനിൽനിന്നുള്ള തേജസ്സുകൊണ്ടു പ്രകാശിക്കുന്നതല്ലാതെ സ്വയമേവ ശോഭിക്കുന്നില്ല. നമുക്ക് അത്യന്തം പ്രകാശമുള്ളതായി കാണപ്പെടുന്ന ശുക്രൻ, കുജൻ, ബൃഹസ്പതി എന്നീ ഗ്രഹങ്ങൾ സൂൎയ്യരശ്മികൾ തട്ടാതിരുന്നാൽ അന്ധകാരംകൊണ്ടു മൂടി നമുക്കു അഗോചരമായി തീരുവാനേ വഴിയുള്ളു. ഈ ബ്രഹ്മാണ്ഡകടാഹത്തിൽ മററുള്ള സൂൎയ്യവ്യൂഹത്തിന്നു ചേൎന്ന ഗ്രഹങ്ങളും, അതാതിന്റെ സൂൎയ്യന്റെയോ നക്ഷത്രത്തിന്റെയോ തേജസ്സ് അവകളിന്മേൽ പ്രതിഫലിക്കുമ്പോളല്ലാതെ പ്രകാശിക്കുന്നതല്ല.

ജ്യോതിശ്ശാസ്ത്രസംബന്ധമായി "ഗ്രഹം" എന്ന പദം ഉപയോഗിക്കുമ്പോൾ "ജീവജാലങ്ങൾ വസിക്കുന്നതായ ലോകം" എന്ന അൎത്ഥമാകുന്നതേയില്ല. എന്നാൽ ഒരു കാലത്തു ജ്വലിച്ചുകൊണ്ടിരുന്നതാണെങ്കിലും ഇപ്പോൾ തണുത്തു സ്വന്തപ്രകാശമില്ലാത്തതായിത്തീൎന്ന ഒരു ഗോളം എന്നു മാത്രമേ താൽപൎയ്യമുള്ളു. ഒരു വീട്ടിൽ ജനങ്ങൾ വസിക്കുന്നുണ്ടെങ്കിലും ഇല്ലെങ്കിലും അതിനെ വീടെന്നല്ലാതെ പറവാനില്ലല്ലോ. അതുപോലെ തന്നെ ജീവികൾ അധിവസിക്കുന്നുണ്ടെങ്കിലും ഇല്ലെങ്കിലും ചൂടും പ്രകാശവുമില്ലാത്ത ഒരു ഗ്രഹത്തെ "ഗ്രഹം" എന്നുമാത്രമേ പറയാവുള്ളു.

നമ്മുടെ സൂൎയ്യവ്യൂഹത്തിൽ ചേൎന്നതോ, ദൃഷ്ടിഗോചരമല്ലാത്തവിധം അകലെയുള്ള നക്ഷത്രങ്ങളെ ചുററിവരുന്നതോ ആയ അസംഖ്യം ഗ്രഹങ്ങളുള്ളതിൽ ചിലതു് ജീവജാലങ്ങൾ വസിക്കുന്നതോ ഒരു കാലത്തു വസിച്ചിരുന്നതോ അല്ലെങ്കിൽ അനേകായിരം വത്സരംകൊണ്ടു് ഒരു സമയം നിവാസയോഗ്യമായി തീരുന്നതോ ആയിരിക്കാം. എന്നാൽ അങ്ങിനെയുള്ള ഒരവസ്ഥ "ഉണ്ടായേക്കാ"മെന്നു മാത്രമേ പറവാൻ തരമുള്ളു. ഈ സൂൎയ്യവ്യൂഹത്തിന്നു പുറമെ ഗ്രഹങ്ങൾ ഉണ്ടെന്നു പറയുന്നതുതന്നെ ഊഹംകൊണ്ടല്ലാതെ തീൎച്ചയായി അറിഞ്ഞിട്ടില്ല. എന്നാൽ ഈ ഊഹം ഏകദേശം സൂക്ഷ്മമാണെന്നുതന്നെ പറയാം. ഈ ബ്രഹ്മാണ്ഡകടാഹത്തിൽ ഉണ്ടെന്നു നാം അറിയുന്നതും ഊഹിക്കുന്നതുമായ ഗ്രഹങ്ങളിൽ ഏതെല്ലാം ഇക്കാലത്തു ജീവികളുടെ അധിവാസത്തിന്നു യോഗ്യമായി തീൎന്നിരിക്കുന്നു എന്നു് നമുക്ക് ഏകദേശം ഊഹിപ്പാറായ്‌വരുന്നതാണെങ്കിലും നമ്മുടെ അഭിപ്രായം "പക്ഷെ ശരിയായേക്കാ"മെന്നേ നമുക്കു പറവാൻ കഴിയൂ.

സൂൎയ്യവ്യൂഹത്തിലെ എല്ലാ ഗ്രഹങ്ങളിലുംവെച്ച് ഏററവും പ്രകാശമുള്ളതും നമ്മുടെ വെറും കണ്ണുകൾകൊണ്ടു കാണാവുന്നതുമായി ശുക്രൻ, കുജൻ,

അതു ഭൂമിയിൽ നിന്നു വളരെ അകന്നിരിക്കുന്നതിനാൽ അതിനു് അർദ്ധശുക്രനായിരുന്നതിലും ശോഭയും ഭംഗിയും കുറവായി തോന്നുന്നു.

ശുക്രന്റെ ക്ഷയവൃദ്ധികൾ നമ്മുടെ കണ്ണുകൾകൊണ്ടു കാണ്മാൻ കഴിയുന്നതല്ലെങ്കിലും ഒരു "ദൂരദർശിനി" (Telescope) യിൽക്കൂടി നോക്കിയാൽ കാണാവുന്നതാണ്. സാധാരണയായി നയനങ്ങൾക്ക ഗോചരമായിത്തീരുന്നതു് അതിന്റെ പ്രഭ മാത്രമാകുന്നു. ഇററലിരാജ്യത്തെ ഒരു ജ്യോതിശ്ശാസ്ത്രപണ്ഡിതനായ ഗലീലിയൊ (Calileo) എന്ന മഹാൻ ൧൭-ാം നൂററാണ്ടിന്റെ ആരംഭത്തിൽ ദൂരദർശിനി എന്ന യന്ത്രം ഒന്നാമതായി നിർമ്മിച്ചു് അതിൽക്കൂടി ശുക്രനെ നോക്കിയപ്പോൾ, ചന്ദ്രനുള്ളതുപോലെ ക്ഷയവൃദ്ധികൾ ശുക്രനും ഉള്ളതായി കണ്ടതിൽ തനിക്കുതന്നെ വിശ്വാസമുണ്ടായില്ലത്രെ. എന്നാൽ അക്കാലത്തു് അസംഭാവ്യമെന്നു നിരൂപിച്ചിരുന്ന ഈ അവസ്ഥ ഉണ്ടാവുന്നതാണെന്നു കാലാന്തരത്തിൽ സൂക്ഷ്മപരീക്ഷകൾ കൊണ്ടു തെളിഞ്ഞിട്ടുണ്ടു്.

ശുക്രൻ അതിന്റെ അച്ചുതണ്ടിന്മേൽ ചുററിത്തിരിയുന്നുണ്ടോ എന്ന സംഗതി ജ്യോതിശ്ശാസ്ത്രജ്ഞന്മാരെ വളരെക്കാലം തീർച്ചപ്പെടുത്തിയിരുന്നു. ഭൂമി ഉത്തരധ്രുവത്തിൽ നിന്നു ദക്ഷിണധ്രുവത്തോളം എത്തുന്നതായ അച്ചുതണ്ടിന്മേൽ വലിയ ഒരു പമ്പരം പോലെ സദാ ചുററിത്തിരിയുന്നതിനാൽ ൨൪ മണിക്കൂറുകൊണ്ടു ഒരു രാത്രിയും പകലുമുണ്ടാവാൻ കാരണമായിത്തീരുന്നു എന്നു നമുക്കറിയാമല്ലോ. ഇതുപോലെതന്നെ മററുള്ള ഗ്രഹങ്ങളും അതാതിന്റെ അച്ചുതണ്ടിന്മേൽ തിരിയുന്നുണ്ടെന്നാണ് കണ്ടറിഞ്ഞിട്ടുള്ളടത്തോളം മനസ്സിലാക്കിട്ടുള്ളതു്. ശുക്രൻ കനത്ത മേഘത്തിൽ മൂടപ്പെട്ടിരിക്കുന്നതുകൊണ്ടു വല്ല അടയാളവും അതിന്റെ ഉപരിഭാഗത്തു കണ്ടുപിടിച്ചു പരിഭ്രമണത്തിന്റെ സമ്പ്രദായത്തെ സൂക്ഷ്മമായി ഗ്രഹിപ്പാൻ എളുപ്പത്തിൽ സാധിക്കുന്നില്ല.

കഴിഞ്ഞ മൂന്നു നൂററാണ്ടുകളിലായി ജ്യോതിശ്ശാസ്ത്രജ്ഞന്മാർ ചെയ്തിട്ടുള്ള ദീർഘമായ സൂക്ഷ്മദർശനംകൊണ്ടു ശുക്രനും ഭൂമിയെപ്പോലെതന്നെ ൨൩-൨൪ മണിക്കൂറിൽ ഒരുവട്ടം ചുററിത്തിരിയുന്നതായി അറിഞ്ഞിരിക്കുന്നു. ഒരു പരിഭ്രമണത്തിന്നു വേണ്ടിവരുന്ന സമയത്തെപ്പററി ഭിന്നാഭിപ്രായക്കാരുണ്ടായിരുന്നു എങ്കിലും അവരുടെ അഭിപ്രായങ്ങളിൽ ൧-൨ മണിക്കൂറുകൊണ്ടുള്ള മേലുകീഴ്മാത്രമെ ഉണ്ടായിരുന്നുള്ളു. ശുക്രന്റെ അച്ചുതണ്ടു ഭൂമിയുടേതിനെക്കാൾ അതിന്റെ ഗ്രഹപഥത്തിലേയ്ക്കു ചാഞ്ഞു കിടക്കുന്നു എന്നും അവർ കണ്ടറിഞ്ഞിട്ടുണ്ടു്. ശുക്രന്റെ ഉപരിഭാഗത്തു കണ്ടുവരുന്നതായ ചില അവ്യക്ത കളങ്കങ്ങളുടെ ചലനമാണ് ഈ അഭിപ്രായങ്ങൾക്ക കാരണമായിത്തീർന്നിട്ടുള്ളതു്.

ഈയിടെ കുറേകാലമായിട്ടു മുൻപറഞ്ഞ അഭിപ്രായങ്ങൾക്ക ചില ഭേദഗതികൾ വന്നിട്ടുണ്ടു്. ക്രിസ്ത്വബ്ദം ൧൮൯൦ വരെ സൂക്ഷ്മമെന്നു കരുതിയിരുന്ന സിദ്ധാന്തങ്ങൾ തീരെ തെററാണെന്നു ചിലർ കാണിച്ചിരിക്കുന്നു. സൂര്യ

ന്നു നോക്കി നോക്കി ഒരു നൂലിന്മേൽ അധികം കനം ഉണ്ടെന്നു തോന്നി. അതു നേരെ വെച്ചുപിടിച്ചു. അടുത്തു ചെന്നപ്പോൾ കുറെ അധികം വലുതാണെന്നു കണ്ടു പിന്നാക്കം മാറി എങ്കിലും ഉപേക്ഷിച്ചില്ല. കിടന്നു പിടയുന്ന പൊന്നീച്ചയെ വളരെ അടുത്തു ചെല്ലാതെതന്നെ നൂലുകൊണ്ടു വരിഞ്ഞുകെട്ടി അനങ്ങുവാൻ വയ്യാതെയാക്കി. "പൊന്നായാലും വെള്ളിയായാലും ഞാൻ കൂസുമോ?" എന്നു കണ്ണുരുട്ടി മിഴിച്ചുകൊണ്ട് പറഞ്ഞതെന്നപോലെത്തന്നെ വന്നിരുന്നു. ഇത് വാസനയോ വിശേഷബുദ്ധിയോ എന്തെങ്കിലുമാകട്ടെ. മനുഷ്യരുടെ വാസനയെക്കാളും മേന്മയാണ്, നിശ്ചയംതന്നെ.

ഈ കൂട്ടിൽ "മണ്ണാൻ" തുടങ്ങി ഏഴു ജാതിക്കാരുണ്ട്. ഇതിൽ ഒരു ജാതി ക്ഷേത്രഗണിതത്തിൽ വിദഗ്ദ്ധന്മാരാണ്. ശാസ്ത്രപ്രകാരം കോണും കള്ളിയുമൊപ്പിച്ചല്ലാതെ വല വീശില്ല. പിന്നെയൊന്നിന് അവയൊന്നും ക്രമമില്ലാത്ത വല വീശുവാനേ വശമുള്ളു. മൂന്നാമത്തേതൊന്ന് പട്ടുനൂലോടിച്ചിട്ടുള്ള പൊത്തുകളിലേ താമസിക്കയുള്ളു. അവൻ ഒരു സുഖിയനാണ്. നാലാംപേരിലുള്ളവ കിളിവാതിലുകളിലേ വല വീശുകയുള്ളു. പഞ്ചമൻ പുരകളിൽ പാറിയിരുന്നു പാറ്റകളെ തേടിക്കൊണ്ടു കാലക്ഷേപം കഴിക്കണം. അവനു വല വീശുവാൻ അധികാരമില്ല. ആറാമൻ നായാട്ടുകാരനാണ്. പുല്ലിലും ചെടിക്കാടുകളിലും നടന്ന് ഉപജീവനം കഴിച്ചുകൂട്ടും. ഏഴാമന്റെ ചാട്ടം വിശേഷമാണ്. കണ്ണു തെറ്റിയാൽ കാണില്ല. ഇവനാണു മണ്ണാൻ.

സപ്തവർണ്ണങ്ങളിൽ ത്രിവർണ്ണങ്ങളുടെ സങ്കരമാണ് ഊറാമ്പിലി എന്നു പ്രസിദ്ധമായിട്ടുള്ളവൻ. പിതൃപിതാമഹപ്രപിതാമഹന്മാരുടെ നടപ്പുദോഷം കൊണ്ടു വരുന്ന "ജാതിസങ്കര"മല്ലേ? ചുമപ്പു തൊട്ട് ഏഴുനിറങ്ങളുള്ളതിൽ മൂന്നു നിറങ്ങളുടെ കലർച്ച മാത്രമാണ്. (ചിറകുകൂടാതെ രണ്ടു കാലിന്മേൽ നടക്കുന്ന വകയെപ്പറ്റി പറയുമ്പോഴും വർണ്ണസങ്കരത്തിനു മറ്റൊരർത്ഥം ധരിച്ചാലും വിരോധമില്ല)" ചുവന്നും പച്ചച്ചുമുള്ള രോമക്കുപ്പായത്തിൽ ഇറങ്ങീട്ടല്ലാതെ ഞാൻ ഇവനെ കണ്ടിട്ടില്ല. ഒരു ജാതിവിധികൂടാതെതന്നെ ഇവനു സ്വജാതികളെ ഞെക്കിക്കൊല്ലുവാൻ അധികാരമുണ്ടത്രെ. വലിയ പപ്പടത്തോളം വലിപ്പത്തിലുള്ളതിനെ ഞാൻ കണ്ടിട്ടുണ്ട്. കൊതുകോളം പോന്നതുകൂടിയുണ്ടെന്നാണ് അപ്പൻനമ്പൂരിയുടെ പക്ഷം. വിഷത്തിന്റെ കാര്യം തീർച്ചതന്നെ. ആളെ കൊല്ലുവാനൊക്കെ മതി.

ഊഷ്മതകൊണ്ടു വരട്ടിച്ചുമച്ചുള്ള
ഗ്രീഷ്മമായുള്ളൊരു കാലംവന്നു
താപംകൊണ്ടെല്ലാരും വേവുറ്റു കാവിലും
പാപികൾ തീരത്തുമായ്ത്തുടങ്ങി.

ആളുകളുടെ ബഹളത്തിൽനിന്നൊഴിഞ്ഞ് ഒരു പേരാലിന്റെ തണലിൽ ചെന്നു ഞാനും കാലുനീട്ടി. ആ സ്ഥലം ഒന്നു വർണ്ണിക്കാൻ നോക്കട്ടെ.

രണ്ടു മൂന്നു പഴയ ആല്. ചോട്ടിലൊക്കെ ആനയുടെ മുതുകെല്ലുപോലെ പൊന്തി നില്ക്കുന്ന വേർ. വേരുകൊണ്ടുതന്നെ കൊമ്പുകൾക്കൊക്കെ തൂണ്. പ്രായംചെന്ന കൊമ്പുകളിലൊക്കെ മീശ. വെയിലടച്ച തണല്. അടുത്തൊരു പൊട്ടക്കുളം. അല്പം ദൂരെ ഇടിഞ്ഞു പൊളിഞ്ഞ മതിൽ. അതിന്റെ ഉള്ളിൽ ജീർണ്ണംവന്നപോലെയൊരമ്പലം. [illegible]മാണോ തപസ്വികൾ ആലിൻചുവട്ടിൽ ചെന്നിരിക്കുന്നതു്. അരയാലിനൊക്കെ ഇത്ര പ്രാധാന്യം കിട്ടുവാൻ കാരണം എന്താണാവോ? ഞാൻ അന്നു വടപത്രശയനൻ മാത്രമല്ല ആയുള്ളൂ. വേരുകൊണ്ടൊരു ആന്ദോളവും സമ്പാദിച്ചു. ഞാൻ ചെന്നുകൂടിയതു് ഒരു വിദ്വാനു പിടിച്ചില്ല. അടുത്തുവന്നു് എഴുത്താണിവാൽ വളച്ചു തല പൊന്തിച്ചുനോക്കി. എന്നെക്കണ്ടപ്പോൾ മുഖമൊക്കെ ഇരുണ്ടു. അതൊരു പച്ചിലയോന്തായിരുന്നു. എനിക്കു കല്ലു വലിച്ചെറിയുവാനല്ല അപ്പോൾ തോന്നിയതു്, അനങ്ങാതെ കിടക്കുവാനാണു്. അവനതും രസിച്ചില്ല. മുഖം വീർപ്പിച്ചുകൊണ്ടു പോയി. മുഖം വീർപ്പിക്കാത്ത സമയം ചുരുങ്ങും. വല്ല മറിവിലും ഒളിച്ചുനിന്നു ശകാരിക്കുന്നുണ്ടായിരിക്കാം. ആയിരിക്കട്ടെ. ഞാൻ കാരണം കണ്ടു. അങ്ങിനെയിരിക്കുമ്പോൾ ഒരണ്ണാർക്കണ്ണൻ കൂട്ടുകാരനെ പറ്റിച്ചു് ഏതാണ്ടു തട്ടിക്കൊണ്ടു പോന്നു. വ്യവഹാരമായി. രണ്ടുപേരുംകൂടി മരത്തടിയുടെ ചുറ്റും ഓടിത്തുടങ്ങി. കള്ളൻ ഉപായത്തിൽ ഒളിച്ചുമാറി ഒരു വേരിന്റെ മറവിലിരുന്നു് എന്തോ രണ്ടു കയ്യുംകൊണ്ടും മുറുകെ പിടിച്ചു തെരുതെരെ തിന്നുന്നതു ഞാൻ കണ്ടു. മറ്റവൻ ഇളിഭ്യനായിട്ടു് "ചെമ, ചെ" എന്നു പറഞ്ഞു വാലിട്ടു തല്ലിത്തുടങ്ങി. അതുകൊണ്ടു കാര്യമായോ? കള്ളൻ കിട്ടിയതു വയറ്റിലാക്കിക്കഴിഞ്ഞു.

ചില ആത്യന്തികർ ആലിന്റെ ഇലകൊണ്ടു പിടിച്ചുനടക്കുന്നതു കാണാറുണ്ടു്. ഇപ്പോഴല്ലേ കാര്യം മനസ്സിലായുള്ളൂ. ഇലയുടെ ഞെട്ടടർത്തിയിടത്തു് ഒരുമാതിരി പാലുകിട്ടും. അതു് അവർക്കമൃതാണു്. അവർക്കു പശുവിൻ പാലാവശ്യമില്ല. മഞ്ഞക്കിളി, തത്ത, കാക്ക, കുയിൽ മുതലായ പല കൂട്ടരും എന്റെ തലയ്ക്കുമീതെ തന്നെയിരുന്നു തമ്മിൽ തല്ലുന്നുണ്ടു്, തിന്നുന്നുണ്ടു്, പാടുന്നുണ്ടു്, പരമാനന്ദംതന്നെ. ചിലരുടെ പ്രണയകലഹം കാണുമാനാണു് ബഹുരസം. കാക്കയും കുയിലും തമ്മിൽ കണ്ടാൽ കണ്ടാമണ്ടിയായി. കാക്കയ്ക്കു കറുത്തനേരം തണലത്തിരുന്നാൽക്കൊള്ളാമെന്നുണ്ടു്. കുയിലിന്റെ ഞെടുകൊണ്ടിട്ടു് ഒരു സ്വൈരവുമില്ല. ഇതുകണ്ടു മറ്റെല്ലാവരുംകൂടി ആർത്തു തുടങ്ങി. കാക്ക മുഷിഞ്ഞു "ക്രാ" എന്നു കാർപ്പിച്ചു തുപ്പിക്കൊണ്ടു പറന്നു പോയി. കോട്ടക്കണ്ണിട്ടു ചെരിഞ്ഞു ചാടിച്ചാടി വന്നു് എന്റെ പപ്പടം കബളിപ്പിച്ചു കൊണ്ടുപോകുമ്പോൾ എനിക്കു ശുണ്ഠി വരാറുണ്ടു്. എങ്കിലും ആ സാധുവിന്റെ പേരിൽ അന്നെനിക്കു ദയയാണു തോന്നിയതു്.

അതിനൊത്തു "മന്ദസമീരണൻ ഉന്മേഷം പൂണ്ടൊരു നെന്മേനിപ്പൂവിന്റെ നന്മണമെങ്ങും പരത്തി" മന്ദിരംതോറും സഞ്ചരിച്ചുതുടങ്ങിയ

പ്പോൾ ആലിൻെറ കൊമ്പുകളിൽ ഓരോ വാവലുകൾ വന്നു തൂങ്ങിക്കിടന്നു് വൃദ്ധന്മാരെപ്പോലെ കലപില എന്നു പറഞ്ഞു ചവച്ചുതുപ്പുവാൻ തുടങ്ങി. എൻെറ തലയും വായും അവരുടെ കോളാമ്പിയാക്കുവാൻ മടിച്ചിട്ടു ഞാനും പോന്നു.

'ജീവനദാതാനീയിതി-
ഭാവം ലോകത്തിലുള്ളവർക്കെല്ലാം
ജീവനഹന്താവായി-
ട്ടേവം ചമയുന്നതെന്തിനയ്യോ! നീ?'

മനുഷ്യർക്കു മാത്രമേ ഈ വിചാരമുള്ളു. ഏതു ജീവികൾ വൃഷ്ടിമേഘത്തിനോടു നന്ദിപറയുന്നുണ്ടു്?

കേതകപ്പൂവിലെ നന്മണംകൊണ്ടെങ്ങും
കേഴിച്ചു പാന്ഥരെ വെല്ലുംകാലം
കാർമുകിലായൊരു നീലപ്പടംകൊണ്ടു
വ്യോമതലം വിതാനിച്ചുള്ളേടം.
അക്കമിയന്ന വലാഹകളാകിന
പൂക്കുലമേളത്തിൽ തൂക്കിവച്ചുമെമ
ശോഭകലർന്നൊരു തൂമിന്നലായുള്ള
ദീപങ്ങളെല്ലാം കൊളുത്തി മേന്മേൽ
പാഴിടിയായൊരു ഭേരിയുമെങ്ങുമേ
പാരംമുഴക്കിച്ചു വന്നു പിന്നെ.

ഇയ്യാമ്പാററ, ഞാഞ്ഞൂൽ, തവള മുതലായ ജന്തുക്കളെ ഇളക്കിപ്പുറപ്പെടുവിക്കുന്ന വർഷകാലത്തെ ആരാണു് ആദരിക്കാത്തതു്? എന്നെല്ലാം നേരംപോക്കുകൾക്കു് അപ്പോൾ വകയുണ്ടു്. ഇതൊന്നും കണ്ടു രസിക്കാതെ മനുഷ്യർ അഹങ്കാരംകൊണ്ടും സ്വാർത്ഥംകൊണ്ടും കാലം കഴിക്കുന്നുവല്ലോ? കഷ്ടംതന്നെ.

സൃഷ്ടിപ്രിയൻ.

---

## ൯. മലയാളത്തിലെ

### പ്രാചീന രാജ്യരക്ഷണസമ്പ്രദായം.

൯൪൧-ാമാണ്ടു് ഹൈദരാലി ആദ്യം കേരളത്തെ ആക്രമിച്ചപ്പോൾ ഈ രാജ്യം പല ചില്ലറ രാജാക്കന്മാർ ഭരിച്ചിരുന്നുവെന്നും അവരിൽ സാമൂതിരിപ്പാട് പ്രബലനായിരുന്നുവെന്നും പ്രായേണ എല്ലാവർക്കും അറിയാമല്ലോ. ബ്രഹ്മസ്വം ദേവസ്വം ഇരുവക വസ്തുക്കളും ഒഴികെ മറ്റെല്ലാ ഭൂമിയും യുദ്ധ

ബന്ധനയിൽപെട്ട ആളുകളുടേതായിരുന്നതുകൊണ്ട് ജനങ്ങൾ മിക്കവാറും യോധാക്കൾ ആയിരുന്നു. രാജ്യം (നൂറു ആയിരം ആളുകളുള്ള) ദേശങ്ങളായിട്ടാണു വിഭജിക്കപ്പെട്ടിരുന്നത്. ഓരോ ദേശത്തിന് ഓരോ പടനായകനും ഉണ്ടായിരുന്നു. സാമൂതിരിപ്പാടിന് ൪൦,൦൦൦ പടയാളികൾ ഉണ്ടായിരുന്നതിൽ ഒരു വലിയ ഭാഗം സ്ഥിരസൈന്യം തന്നെയായിരുന്നു.

സാമൂതിരിപ്പാടിന്റെ എന്നുമാത്രമല്ല മററുള്ള രാജാക്കന്മാരുടെയും മുതലെടുപ്പ് പ്രധാനമായി താഴെ പറയുന്നവകളിൽനിന്നായിരുന്നു.

൧. പാട്ടം.

൨. ചുങ്കം.

൩. അന്യംനിന്ന മുതലുകൾ (ഹിന്ദുക്കളുടെ)

൪. ദത്തവകാശം (സാധാരണയായി മൂന്നിൽ ഒന്ന്)

൫. മരിച്ച മാപ്പിളമാരുടെ സ്വത്തിൽനിന്ന് ൨൦–ൽ ഒന്നുമുതൽ ൫–ൽ ഒന്നുവരെ എടുക്കുന്ന ആദായം.

൬. കാരണവസ്ഥാനം.

൭. പൊല്ലീസ്, അദാലത്ത്.

൮. ചില പ്രത്യേക ചുഴി, പാട്ട മുതലായ ചിഹ്നങ്ങൾ ഉള്ള കന്നുകാലികൾ.

ഇവയ്ക്കുപുറമെ വിളവിൽ അഞ്ചിൽ ഒന്നുവീതം ഒരു നിലനികുതി ബ്രഹ്മസ്വം ദേവസ്വം ഈ വസ്തുക്കൾ ഒഴികെ മററുള്ള എല്ലാ വസ്തുക്കളിലും ചുമത്തിയിരുന്നുവെന്നും കാണുന്നുണ്ട്.

ഒരു ദേശത്തിന്റെ നാഥൻ ദേശവാഴിയായിരുന്നു. ദേശവാഴിയുടെ അധികാരങ്ങൾ:—

൧. ദേശത്തിലുള്ള ക്ഷേത്രത്തിലെ ഊരായ്മ, ക്ഷേത്രംവക വസ്തുക്കളുടെയും കഴകക്കാർ മുതലായവരുടെയും മേൽവിചാരം.

൨. കെട്ടുകല്യാണം മുതലായ അടിയന്തിരങ്ങളിൽ ആദ്ധ്യക്ഷ്യം.

൩. ദേശത്തിലെ സകല പ്രധാന കാര്യങ്ങളുടെയും മേലന്വേഷണം.

ഈ അധികാരങ്ങൾ എല്ലാം കൈമാററം ചെയ്യാവുന്നവയും ഒരേ സമയത്തു ഒന്നിലേറെപ്പേർക്ക് നൽകാവുന്നവയും ആയിരുന്നു. എന്നാൽ അദാലത്തും മതസംബന്ധമായും യുദ്ധസംബന്ധമായും ഉള്ള സംഗതികളുടെ മേലന്വേഷണവും എല്ലായ്പോഴും ഒരാൾക്ക മാത്രമേ ഉണ്ടായിരുന്നുള്ളു. ക്ഷേത്രം ഇല്ലാത്ത ദിക്കിൽ ദേശവാഴിയില്ല. പകരം ജന്മിയായിരുന്നു. ഈ അധികാരങ്ങളെല്ലാം ആദ്യത്തിൽ നമ്പൂരിമാരുടെയായിരുന്നു. അവരാൽ നായന്മാർക്ക ഒത്തതാണ്. ദേശവാഴി ഒരുകാലത്തു ദേശത്തിന്റെ ഉടമസ്ഥനായിരുന്നു. നാടുവാഴിയുടെയോ അല്ലെങ്കിൽ രാജാവിന്റെയോ പ്രത്യേക അധീനത്തിൽ ഇരിക്കുന്ന ദേശത്തിൽ ദേശവാഴി ഉണ്ടാവാറില്ല. പകരം പാർവത്യക്കാരനാണ്.

സർക്കാരിലേയ്ക്കു് ഒരു ദേശത്തിൽനിന്നു പിരിയേണ്ടുന്ന മുതലുകളെ പിരിച്ചെടുപ്പാൻ ദേശവാഴി ബാദ്ധ്യസ്ഥനായിരുന്നു. എന്നുമാത്രമല്ല, ദേശത്തിലെ പടയാളികളുടെ നായകത്വവും പൊല്ലീസ്സ്, ചില്ലറ ശാസനകൾ ഇവയെ തീരുമാനപ്പെടുത്തുവാനുള്ള അധികാരവും അവനുണ്ടായിരുന്നു. പൊല്ലീസ്സ് കാര്യങ്ങളിലും നീതിന്യായകാര്യങ്ങളിലും സ്ഥലത്തെ മുഖ്യന്മാരായ രണ്ടോ മൂന്നോ ആളുകൾ ദേശവാഴിയെ സഹായിച്ചിരുന്നു. അവർക്കു പ്രമാണികൾ എന്നു പേർ. പ്രമാണിസ്ഥാനത്തെ ഒരു ശരിയായ ഉദ്യോഗമെന്നോ പാരമ്പര്യാവകാശമെന്നോ വിചാരിച്ചുകൂടാ. സാധാരണയായി പ്രമാണികൾ നായന്മാരിൽ ഉയർന്ന ജാതിക്കാരായിരിക്കും. ആദ്യ അന്യായം പ്രമാണികളുടെ അടുക്കലാണു പതിവ്. ഒരു അന്യായം വന്നാൽ പ്രമാണി മററു പ്രമാണികളേയും വിളിച്ചുകൂട്ടും. വാദിപ്രതികളുടെ മദ്ധ്യസ്ഥന്മാർ ഇവർ തന്നെയായിരുന്നു.

അന്യായമോ, കയ്ച്ചീട്ടോ, തീർപ്പോ എഴുതുക പതിവില്ലായിരുന്നു. തീർപ്പനുസരിച്ച് ഒരു കരാറ് ഇരുകക്ഷികളും ചെയ്യണമെന്നാണു നിബന്ധന. പ്രതി ഹാജരാവാത്തപക്ഷം അയാളെ ദേശവാഴി മുഖേന അയച്ചു പിടിച്ച് ഹാജരാക്കുകയും പിന്നെ ദേശവാഴിയുടെ മുമ്പാകെ പ്രമാണക്കാരുടെ പക്ഷമായത്തിൽ വിധിക്കപ്പെടുകയും ചെയ്തിരുന്നു. പ്രതി വിധിപ്രകാരം നടക്കാതിരുന്നാൽ നാടുവാഴിയുടെ അടുക്കൽ ബോധിപ്പിക്കയും അയാൾ ദേശവാഴിയുടേയും പ്രമാണക്കാരുടേയും സഹായത്തോടുകൂടി കാര്യം തീരുമാനപ്പെടുത്തുകയും ചെയ്യും.

കളവുകേസുകളിൽ ദേശവാഴിയും പ്രമാണക്കാരും കൂടി യോജിച്ച് അന്വേഷണം നടത്തി നാടുവാഴിക്കു റിപ്പോർട്ടുചെയ്യുന്നതിനു പുറമെ കുററക്കാരനെ പിടികിട്ടിയാൽ നാടുവാഴിയുടെ മുമ്പാകെ ഹാജരാക്കുകയും ചെയ്യേണ്ടതാണ്. പ്രഥമകുററത്തിനു പ്രായശ്ചിത്തവും കളവുമുതൽ ഉടമസ്ഥനു മടക്കിക്കൊടുക്കുകയും ആയിരുന്നു ശിക്ഷ. മൂന്നാമത്തേതിന് കൊല്ലുകയോ മററു വല്ല കഠിനശിക്ഷ ഏല്പിക്കുകയോ പതിവായിരുന്നു. കള്ളൻ ചാടിപ്പോയാൽ അവനെ നാടുകടത്തിയവനെപ്പോലെ വിചാരിച്ചിരുന്നു.

തങ്ങളാൽ തീർച്ചപ്പെടുത്തുന്ന എല്ലാ കേസ്സുകൾക്കും ഒരു ഫീസ്സ് ദേശവാഴിയും പ്രമാണക്കാരും പററിവന്നിരുന്നു. ഈ ഫീസ് ഇരുകക്ഷികളും പകുതിവീതം കൊടുക്കണം. ദേശവാഴിക്കു മൂന്നരപ്പണവും (അര ഉറുപ്പിക) പ്രമാണക്കാരന് അതിൽ പകുതിയും ആണ് പതിവ്. എന്നാൽ ഈ ഫീസ്സ് വിധിസംഖ്യയിൽ പത്തിൽ ഒന്നിനു അധികമില്ലാത്ത കേസുകളായിരുന്നാൽ സാധാരണ നിരക്കിൽ നാലിൽ ഒന്നോ ആറിലൊന്നോ മാത്രമേ വസൂൽചെയ്തിരുന്നുള്ളൂ. ദേശത്തെ കുടിയാന്മാരിൽനിന്നു ദേശവാഴിക്കു ചില അവകാശങ്ങളും കൊല്ലംതോറും പതിവുണ്ട്. അതായതു, ഒരു കലം അരി, പത്തു നാളികേരം, ഒരു ചക്ക, ഒരു കുല വാഴയ്ക്ക, ഒരുപണം മുതൽ ഒന്നരപ്പ

ണാംവരെ വിലയ്ക്കു് നെയ്യോ ശർക്കരയോ — ആശാരി, കരുവാൻ, വെളുത്തേടൻ ഇവരിൽനിന്നു് ആണ്ടിൽ ഒരിക്കൽ ഒന്നേമുക്കാൽ പണംവീതം ഒരു കാഴ്ച ഇവകളും ആയിരുന്നു.

നികുതിപ്പണം പിരിയുവാൻ അക്കാലത്തു് ഒരു പ്രയാസവും ഉണ്ടായിരുന്നില്ല. ദേശവാഴി പറയുന്നതിനെ ധിക്കരിച്ചു യാതൊരാളും നടക്കയും ചെയ്തില്ല. ദേശത്തെ നാഥനായിരുന്നതുകൊണ്ടു മറ്റൊരാളും അനുമതികൂടാതെ അയാളുടെ മുമ്പിൽ ഇരിക്കുകയും ചെയ്യുകയില്ല.

ദേശവാഴിയുടെ മേൽക്കോയ്മയായ നാടുവാഴി, പണ്ടുപണ്ടേ തന്നെ നമ്പൂരിമാരിൽനിന്നു ലഭിച്ചിട്ടുള്ളതായ അധികാരങ്ങളോടു കൂടിയവനും രാജാവിനാലുംതന്നെ വഴിക്കമുള്ള ഒരു അധികാരിയും ആയിരുന്നു. രാജാവിന്റെ സകല ആദായത്തിലും ഒരു ഓഹരി ഇയാൾക്കുണ്ടായിരുന്നു. ചില ചില്ലറ ചുങ്കങ്ങളും, പ്രായശ്ചിത്തങ്ങളും, ചില ലഘുവായ അന്യംനില്പ് ഇവകളും എല്ലാം നാടുവാഴിയുടെ അവകാശങ്ങളും ആയിരുന്നു. പൊലീസ്സ്, അക്കാലത്തു് ഇവകളുടെ മേലന്വേഷണം ഉണ്ടായിരുന്നതുകൊണ്ടു് ഈ വകകളിൽനിന്നുണ്ടാകുന്ന ആദായങ്ങളിൽനിന്നും ഒരു പങ്കു് അയാൾക്കു പറ്റിവന്നിരുന്നു. നികുതികളെപ്പറ്റി രാജാവിനോടു് ഉത്തരവാദം പറയേണ്ടതു് നാടുവാഴിയായിരുന്നു. പണപ്പിരിവിനു മേനോന്മാരും ഉണ്ടായിരുന്നു. ഈ മേനോന്മാർക്കു് മാസപ്പടിക്കു പുറമേ അവർ എഴുതുന്ന ആധാരങ്ങളിലും മറ്റും എഴുത്തവകാശവും പെരെന്റിൽ കരമൊഴിവായി ൧൦-മുതൽ ൨൫-വരെ പറയ്ക്കു നിലവും കൊടുത്തിരുന്നു.

നാടുവാഴി അയാളുടെ നാട്ടിലെ സേനാപതിയും ആയിരുന്നു. തന്റെ നാട്ടുകാരായ നായന്മാരെ, പടയാളികളായിട്ടുള്ള ആറും മൂന്നും കൊല്ലങ്ങളിൽ ഒരിക്കൽ ശേഖരപ്പെടുത്തി അവരെയും, ഈ പ്രകാരത്തിൽ വിളിച്ചുകൂട്ടപ്പെട്ടവരായ മറ്റുള്ള പ്രത്യേക നായന്മാരെയും രാജാവിന്റെ മുമ്പാകെ വെച്ചു് ആയുധങ്ങളും തല്ലു മുതലായ ബലപരീക്ഷകൾക്കു് ഉത്സാഹിപ്പിക്കേണ്ടവനും നാടുവാഴി ബാധ്യസ്ഥനായിരുന്നു. ഈ വക തല്ലുകളിൽ ചിലർ ചാകുകയും ചിലർ മുറിപ്പെടുകയും പതിവായിരുന്നു. ചത്ത നായരുടെ ശേഷക്രിയയ്ക്കു് ൩൦ മുതൽ ൫൦ വരെ പണവും മുറിപ്പെട്ട നായരുടെ ചികിത്സയ്ക്കു് ൫൦-മുതൽ (ചിലപ്പോൾ) ൧൦൦൦-വരെ പണവും നാടുവാഴി കൊടുത്തിരുന്നു. നാടുവാഴി, രാജാവിനോടു് എതിർത്താൽ അയാളെ സ്ഥാനഭ്രഷ്ടനാക്കുന്നതല്ലാതെ അയാളുടെ സ്വത്തുക്കളിന്മേൽ രാജാവു് കയ്യേറ്റം ചെയ്യാറില്ല.

ദേശവാഴിയുടെയും നാടുവാഴിയുടെയും തീർപ്പുകളിന്മേൽ ഉള്ള അപ്പീൽ രാജാവിന്റെയോ, രാജാവു് ഇല്ലാത്തപക്ഷം മന്ത്രികളുടെയോ മുമ്പാകെ വെച്ചു് പ്രമാണങ്ങളുംകൂടി തീർച്ചപ്പെടുത്തിയിരുന്നു. അക്കാലത്തു് മന്ത്രിസ്ഥാനം വഹിച്ചിരുന്നതു നാടുവാഴികളിൽ പ്രധാനികളായിരുന്നു. അപ്രകാരം വല്ല സംഗതിവശാൽ മന്ത്രിസ്ഥാനം വഹിക്കുന്ന നാടുവാഴിയുടെ കൃത്യങ്ങൾക്കു വല്ല പ്രതിബ

ന്ധവും സംഭവിച്ചാൽ അയാളെ ആ സ്ഥാനത്തിൽ നിന്നു നീക്കാതെ വേറെ വല്ലവരേയും താൽക്കാലികമായി വെച്ചു രാജാവു് ഭരണം നടത്തിക്കുകയും ചെയ്തിരുന്നു.

ഇപ്രകാരമായിരുന്നു ൧൭൬൬-ൽ ഹൈദരാലി ആക്രമിച്ചപ്പോൾ മലയാളത്തിന്റെ സ്ഥിതി. ഈ പ്രകാരം ഭരിക്കപ്പെട്ടിരുന്ന മലയാളത്തെ തീരെ കീഴടക്കാൻ ഹൈദരാലി അശക്തനായതുകൊണ്ടു് ഭരണസമ്പ്രദായത്തെ ഭേദപ്പെടുത്താൻവേണ്ടി അതിനെ ഉദ്യമിച്ചു. പുതിയരീതി അപ്പോഴത്തെ മൈസൂർ വ്യവസ്ഥയ്ക്കനുരൂപമായിട്ടുള്ളതും അതു് ഹൈദരിന്റെ മററു ചില രാജ്യങ്ങളിൽ ക്രമം കൂടാതെ നടത്തീട്ടുള്ളതും ആയിരുന്നു എങ്കിലും മലയാളത്തിൽ ശരിപിടിച്ചില്ല. മററു ചില ദിക്കുകളിൽ ഉണ്ടായ യുദ്ധങ്ങളാൽ ഹൈദരിന്നു് മലയാളത്തിലെ കാര്യങ്ങൾ തദ്ദേശീയരായ ചില രാജാക്കന്മാരെ ഏല്പിച്ചു പോകേണ്ടിവന്നു എങ്കിലും അധിക താമസംകൂടാതെ തന്നെ അയാളുടെ മകൻ ടിപ്പുസുൽത്താൻ വന്നു് അപ്പൻ പകുതി ആക്കിവെച്ചിട്ടുള്ള കാര്യങ്ങളെ മുഴുവനാക്കി. അദ്ദേഹം ദേശവാഴി മുതൽപേരെ നാടുകടത്തി. നാടുവാഴി കാട്ടുവാഴിയായി. യുദ്ധനിബന്ധനകളെ നിർത്തൽചെയ്തു. നിലം പറമ്പു മുതലായവയെ കണ്ടെഴുതി കരം പതിപ്പിച്ചു. ശ്രീരംഗപട്ടണത്തിൽ നിന്നു സുബേദാരന്മാരേയും [illegible] സവാരന്മാരേയും അയച്ചു് രാജ്യഭരണം തുടങ്ങി. മൈസൂരിൽനിന്നു് ഒരു വലിയ പട്ടാളത്തേയും അയച്ചു. ഈ കാലത്തു പല ചില്ലറ യുദ്ധങ്ങളും ഉണ്ടായിട്ടുണ്ടു്. അവയിൽ മിക്ക നാടുവാഴികളും പോർക്കളത്തിൽ വെച്ചു മരിച്ചുപോയി. ശേഷിച്ചവരിൽ ചിലരെ ടിപ്പുവിന്റെ കല്പനപ്രകാരം കൊല്ലുകയും ചെയ്തു. മററുള്ളവർ കമ്പിനിസ്സർക്കാരിൽനിന്നു രാജ്യം കൈവശപ്പെടുത്തുന്നതുവരെ ഒളിച്ചു നടക്കുകയും ചെയ്തിരുന്നു.

പുത്തേഴത്തു് ഗോവിന്ദമേനോൻ ബി. എ.

—— (൦) ——

## ൧൦. വിദ്യുച്ഛക്തി

(അതുകൊണ്ടുള്ള അത്ഭുതകരമായ പ്രയോഗങ്ങൾ)

ശാസ്ത്രസൂക്ഷ്മാന്വേഷികളായ ആധുനിക പണ്ഡിതന്മാർ വിദ്യുച്ഛക്തിയുടെ സൂക്ഷ്മതത്വഗ്രഹണത്തിനു വേണ്ടി വളരെ പ്രയത്നപ്പെട്ടിട്ടുണ്ടെങ്കിലും ഈ രഹസ്യമായ ശക്തിയുടെ പരമാർത്ഥജ്ഞാനം ഇതേവരെ നമുക്കറിയത്തക്ക സ്ഥിതിയിലായിട്ടില്ല. ഇതിനെപ്പററി നമുക്കു കിട്ടിയേടത്തോളം അറിവു് അതിന്റെ ബഹുവിധമായ വ്യാപാരങ്ങളെക്കുറിച്ചു മാത്രമാണു്. ഈ അറിവിനാൽ അതു മുഖ്യമായി ഉപയോഗപ്പെടുത്താവുന്നതും, എളുപ്പത്തിൽ ഉണ്ടാക്കാവുന്നതും ആയ ഒരു ശക്തിയാണെന്നു കണ്ടിരിക്കുന്നതുകൊണ്ടു് ഈ ശക്തി നാനാവിധ പരിശ്രമങ്ങൾക്കും ധാരാളമായി ഉപയോഗപ്പെടുത്തിവരുന്നു.

അടുത്തകാലത്ത് ഈ ശക്തി സ്വല്പമായ അദ്ധ്വാനംകൊണ്ടു സുലഭമായി നിർമ്മിക്കാറാവുമെന്നും, തന്നിമിത്തം ലോകത്തിൽ പലവിധമായ ഐശ്വര്യങ്ങൾ കിട്ടാറാകുമെന്നും ഉള്ള സംഗതികൾ വിശ്വാസയോഗ്യമാണ്. കമ്പിത്തപാൽ, ടെലിഫോൺ മുതലായ യന്ത്രങ്ങൾ അടുത്തകാലത്തു നമ്മുടെ രാജ്യങ്ങളിൽ നടപ്പാക്കിയപ്പോൾ അവ നമുക്ക് എത്രത്തോളം അത്ഭുതമായി തോന്നിയോ അത്രത്തോളം തന്നെ അത്ഭുതം തോന്നത്തക്കതായ അസംഖ്യം യന്ത്രങ്ങൾ മേലിലും കണ്ടുപിടിച്ചു നടപ്പാക്കാനിടയുള്ളതാണ്. വൈദ്യുതയന്ത്രങ്ങൾ ധാരാളമായി ഉപയോഗിക്കുവാനുള്ള ഇതൊന്നും പൂർണ്ണാവസ്ഥയെ പ്രാപിച്ചിട്ടില്ലെങ്കിലും, മുൻപ്രസ്താവിച്ച കമ്പിത്തപാൽ, ടെലിഫോൺ മുതലായ പ്രധാന കാര്യങ്ങൾക്ക് ഉപയോഗപ്പെടുത്തിവരുന്നതിനു പുറമെ ഈ ശക്തി ചില്ലറയായ മറ്റനേകാവശ്യങ്ങൾക്കും ഉപകരിക്കുന്നുണ്ട്. തീവണ്ടിയുടെ യന്ത്രം, ചക്രാട്ടുന്ന യന്ത്രം, ജലയന്ത്രം, നൂലുപിരിക്കുന്ന യന്ത്രം, അച്ചടിയന്ത്രം ഇങ്ങനെയുള്ള അസംഖ്യം യന്ത്രങ്ങൾക്കു നാനാവിധ ചലനശക്തിയെ കൊടുക്കുന്നതിനു വിദ്യുച്ഛക്തി ആവിയുടെ സ്ഥാനത്തെ ധാരാളമായി വഹിക്കുന്നുണ്ട്. വിദ്യുച്ഛക്തിയുടെ നിർമ്മാണത്തിങ്കൽ ആവി കൂടെ അവശ്യമായി വരുന്നുണ്ടെങ്കിലും യന്ത്രസമുദായങ്ങളുടെ ഉള്ളിലുള്ള കാര്യസാദ്ധ്യങ്ങൾ ഈ ശക്തികൊണ്ടു നിർവ്വഹിച്ചുവരുന്നുണ്ട്.

വിദ്യുച്ഛക്തി ഉപയോഗപ്പെടുത്തിവരുന്നതും ഉപയോഗിപ്പാൻ വിരോധമില്ലെന്നു പരീക്ഷാമൂലം കണ്ടറിഞ്ഞിട്ടുണ്ടെങ്കിലും വാസ്തവത്തിൽ ഉപയോഗിച്ചുതുടങ്ങീട്ടില്ലാത്തതും ആയ അനേക കാര്യങ്ങളെപ്പറ്റി ഇവിടെ വിസ്താരമായി പ്രസ്താവിപ്പാൻ സാധ്യമല്ലെന്നു വരികിലും, പ്രധാനങ്ങളായ ചില കാര്യങ്ങളെ മാത്രം താഴെ ചേർക്കുന്നു.

ഗൃഹകാര്യങ്ങൾക്ക് ഈ ശക്തി ഉപയോഗിക്കാവുന്നതാണെന്നു കണ്ടുപിടിച്ചിട്ടുണ്ടെങ്കിലും വെളിച്ചത്തിനുമാത്രം ഉപയോഗിക്കുന്നതല്ലാതെ ഇപ്പോൾ മറ്റാവശ്യങ്ങൾക്ക് അതിനെ ഉപയോഗിച്ചുവരുന്നില്ല. ഈ ശക്തിയുടെ ഗൃഹങ്ങളിൽ ധാരാളം ഉപയോഗപ്പെടുത്താറാകുമ്പോൾ എന്തെല്ലാം അത്ഭുതകരങ്ങളായ സംഗതികൾ തൽക്കാലം ഉണ്ടാവാമെന്ന് അനുമേയമല്ലെങ്കിലും, പരീക്ഷിച്ച് അറിഞ്ഞിട്ടുണ്ട്. തീയിനു പകരം ഈ ശക്തി ഉപയോഗിക്കാമെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. വിദ്യുച്ഛക്തിയെ അതിനു തക്കതായ ഒരു അടുപ്പിൽക്കൂടി പ്രയോഗിച്ചാൽ തീ ചെയ്യുന്നതായ സകല കാര്യങ്ങളെയും അതു ചെയ്യുമെന്നുതന്നെയല്ല, തീ കത്തിക്കുമ്പോളുണ്ടാകുന്ന പുക, പൊടി മുതലായ ഉപദ്രവങ്ങൾ ഉണ്ടാവുകയും ഇല്ല. പദാർത്ഥങ്ങൾ പാകം ചെയ്വാൻ എളുപ്പമായ പല സൂത്രങ്ങളും കണ്ടുപിടിച്ചിട്ടുണ്ടെങ്കിലും, അവ പൊതുജനങ്ങൾക്കു സുലഭമായി ഉപയോഗിക്കത്തക്കവണ്ണം ആയിട്ടില്ലായ്കയാലാണ് അവയ്ക്കു പ്രചാരം വരാത്തത്. ആ മാതിരിയിൽ ഒന്ന് ഇപ്രകാരമാകുന്നു. പാകപാത്രങ്ങളോടുകൂടി വിദ്യുച്ഛക്തിയെ പ്രവേശിപ്പിക്കുന്നതായ ഓരോ കമ്പിച്ചുരുളുകൾ ഘടിപ്പിച്ചാൽ പാത്രങ്ങളുടെ ആവശ്യം അവ നിർവ്വഹിക്കുന്ന

ന്റെ സഹായംകൊണ്ടു രോഗിക്കു യാതൊരു വേദനയും കൂടാതെ നടത്തുന്നതിനാൽ അത്യാസന്നമായ ദീനങ്ങളിൽ നിന്നുള്ള മോചനത്തിനും അതു കാരണമായിത്തീരുന്നു.

പാരീസ്സ് പട്ടണത്തിലെ ചാർക്കോട്ട് (Dr. Charcot) എന്ന ഒരു ഡാക്ടർ, പക്ഷവാതരോഗികൾക്കു വിദ്യുച്ഛക്തികൊണ്ട് അതിവേഗത്തിൽ ചലനം കൊടുക്കുന്നതായ ഒരുതരം കട്ടിൽ ഉണ്ടാക്കി അവരെ അതിൽ കിടത്തിയാൽ ആ രോഗികൾക്കു തോന്നാവുന്നതായ അസഹ്യത ദീനക്കാർക്ക് ഉണ്ടാകയില്ലെന്നതന്നെയല്ല അത് അവർക്കു വളരെ ആശ്വാസത്തെത്തന്നെ കൊടുക്കുന്നതാണ്, എന്നു പറഞ്ഞിട്ടുണ്ട്. ഇപ്രകാരം ഒരു യന്ത്രം കണ്ടുപിടിപ്പാൻ അദ്ദേഹത്തിനു തോന്നിയത്, ഒരു പക്ഷവാതരോഗി ഒരു തീവണ്ടിയാത്രയിൽ സുഖമുണ്ടെന്നു പ്രസ്താവിക്കയാലാണത്രെ.

വിദ്യുച്ഛക്തികൊണ്ടു ചെടികളുടെ വളർച്ചയ്ക്കും മറ്റും ഉണ്ടാകാവുന്ന അനുകൂലങ്ങളായ ഗുണങ്ങളെപ്പറ്റി ഇനി കുറഞ്ഞൊന്നു പ്രസ്താവിക്കാം:—

കമ്പികൾകൊണ്ടു ബന്ധിച്ചിട്ടുള്ളതും, വിദ്യുച്ഛക്തിയെ പ്രവേശിപ്പിച്ചിട്ടുള്ളതും ആയ തൂണുകൾകൊണ്ട് ഒരു പ്രത്യേകമാതിരി വളച്ചുകെട്ടീട്ടുള്ള സ്ഥലത്തു ധാന്യം വിളയിച്ചാൽ ഇരട്ടി വിളവ് ഉണ്ടാകുമെന്നു മാത്രമല്ല നാലിരട്ടിച്ചു വയ്ക്കോലിന്നു ലാഭവും ഉണ്ടാവുന്നതാണെന്നു കീവ് (Kiev) പട്ടണത്തിലെ പ്രൊഫസർ സ്പെഷ്നെഫ് (Prof. Speshneff) എന്ന മഹാൻ കണ്ടുപിടിച്ചിരിക്കുന്നു. സൂര്യപ്രകാശം വൃക്ഷാദികളുടെ വളർച്ചയ്ക്ക് എത്രയോ ആവശ്യമായിട്ടുള്ളതാണെന്നുള്ളതും, ഈ വളർച്ച മുഖ്യമായി പകൽ സമയത്താണെന്നുള്ളതും പറയേണ്ടതില്ലല്ലൊ. സൂര്യപ്രകാശത്തിനു പകരം രാത്രിയിൽ സസ്യാദികൾക്കു വൈദ്യുതപ്രകാശം കൊടുക്കുന്നതുകൊണ്ട് അവയുടെ വളർച്ച എല്ലാസമയത്തും ഒരുപോലെ ആയിരിക്കുന്നതും, തന്മൂലം ഫലങ്ങൾക്കു വർദ്ധന ഉണ്ടാവുന്നതും ആണ്. വിത്തുകൾ പാവുന്നതിനു മുമ്പ് രണ്ടു മിനിട്ടനേരം ആ വായിൽ വിദ്യുച്ഛക്തിയെ പ്രവേശിപ്പിച്ചാൽ അവയുടെ വളർച്ച ഇരട്ടിക്കുന്നതാണെന്നും, പാവുന്ന ഭൂമിയിൽ ഈ ശക്തി വ്യാപിച്ചാൽ കിഴങ്ങുകൾക്കു നാലിരട്ടി വളർച്ചയും ഇലകൾക്കു രണ്ടുമൂന്നിരട്ടി വലിപ്പവും ഉണ്ടാകുന്നതാണെന്നും ആ മഹാൻതന്നെ പ്രസ്താവിക്കുന്നു.

രാത്രിസമയം വഞ്ചിയിൽകൂടി യാത്രചെയ്തിട്ടുള്ളവർ വഞ്ചിയിലുള്ള വെളിച്ചംകൊണ്ടു മത്സ്യങ്ങൾ അതിനകത്തു ചാടി വീഴുന്നതു കണ്ടറിവാൻ സംഗതിയായിട്ടുണ്ടായിരിക്കാം. ഈ സൂത്രം യൂറോപ്പുരാജ്യത്തെ മുക്കുവന്മാർ അറിയുന്നതുകൊണ്ടു സാധാരണ വെളിച്ചത്തിനു പകരം അവർ വൈദ്യുതപ്രകാശം ഉപയോഗിക്കുകയും, പ്രകാശംകൊണ്ട് അസംഖ്യം മത്സ്യങ്ങൾ ആ സ്ഥലത്ത് വന്നുകൂടുകയാൽ അവയെ എല്ലാം വലവീശി എളുപ്പത്തിൽ പിടിക്കുകയും ചെയ്തുവരുന്നു.

കൊത്തുവേല, ചായപ്പണി, ലോഹങ്ങളെ ശുദ്ധിചെയ്യുക, ഈ തൊഴിലുകൾക്കു വിദ്യുച്ഛക്തിയെ വളരെ ഉപയോഗിക്കുന്നു. അലൂമിനിയം Aluminium) എന്ന ലോഹം ഇത്ര സഹായത്തിൽ കിട്ടാറായതു് ഈ ശക്തിയുടെ സഹായംകൊണ്ടാണു്.

ചേമ്പേഴ്സ് ജർണൽ.

———(*)———

ചമ്പത്തിൽ

# ചാത്തുക്കുട്ടിമന്നാടിയാർ

(1032 മീനം 5-ാംനു- ജനിച്ചു; 1080 വൃശ്ചികം 14-ാംനു- മരിച്ചു.)

———

'അത്ഭുതത്തിനു ഭംഗം വരാതെയും കവിതാരീതി ചോരാതെയും ഭാഷയെന്ന പേരിൽ മുക്കാലും സംസ്കൃതപദംതന്നെ പ്രയോഗിക്കുകയും ചെയ്യാതെയും ഒരു സംസ്കൃതഗ്രന്ഥത്തെ ഭാഷപ്പെടുത്തുക ശക്യമാണെന്നു നമുക്കു ഇതിനു മുമ്പിൽ വിചാരിപ്പാനിടവന്നിട്ടില്ല' എന്ന ഒരു പ്രശംസ നമ്മുടെ ഇപ്പോഴത്തെ വലിയതമ്പുരാൻ തിരുമനസ്സിലെ പക്കൽനിന്നു് സമ്പാദിച്ചു ജാനകീപരിണയം ഭാഷാനാടകത്തിന്റെയും ആസ്വാദ്യതകൊണ്ടു് എഴുത്തച്ഛന്റെ കൃതികൾക്കു് ഒട്ടും താഴെനില്ക്കാത്ത ശ്രീ ഹാലാസ്യമാഹാത്മ്യം കിളിപ്പാട്ടിന്റെയും, ഭാഷാന്തരീകരണവിഷയത്തിൽ തർജ്ജമക്കാരന്റെ സാമർത്ഥ്യവും മലയാളഭാഷയുടെ ശക്തതയും ഒരുപോലെ പരമകാഷ്ഠയെ പ്രാപിച്ചു നില്ക്കുന്ന ഉത്തരരാമചരിതം ഭാഷാനാടകത്തിന്റെയും കർത്താവായ, ആ മഹാന്റെ വിയോഗം കേരളഭാഷയുടെ ഒരു വലിയ ദുർഭാഗ്യപരിണാമമെന്നല്ലാതെ മറെറന്തു പറയട്ടെ. ഈ സംഭവം ഇത്ര ക്ഷണത്തിൽ ഉണ്ടാകുമെന്നു് ആർ വിചാരിച്ചു? മലയാളഭാഷയ്ക്കു് ഇതു നിമിത്തം നേരിട്ട നഷ്ടത്തിനു് ഒരു പരിമാണം നിശ്ചയിക്കുന്നതു് എങ്ങിനെ? മലയാളഭാഷയ്ക്കു് അപ്രതിവിധേയമായ ഒരു നഷ്ടം സംഭവിച്ചു എന്നല്ലാതെ മറെറന്തു പറവാനുണ്ടു്?

ഈ അവസരത്തിലെഴുതുന്ന ഒരു ലേഖനത്തിൽ പ്രത്യേകമായിട്ടു നിരൂപണം ചെയ്‌വാനുള്ളതു കേരളഭാഷാപോഷകന്മാരുടെ കൂട്ടത്തിൽ ഏതൊരു സ്ഥാനത്തിനാണു മന്നാടിയാർ അർഹത സമ്പാദിച്ചിട്ടുള്ളതു് എന്ന സംഗതിയാകുന്നു. മന്നാടിയാൎക്കു കേരളഭാഷാപോഷകസദസ്സിൽ ഒരു സ്ഥാനം കൊടുക്കുന്നതിനു് ആൎക്കും വിരോധമില്ലെങ്കിലും ആ സദസ്സിലെ കവിമണ്ഡലത്തിൽ ഒരു സ്ഥാനം കൊടുക്കുന്ന കാൎയ്യത്തിൽ ചിലർ അവിചാരപൂൎവ്വമായി വിരോധാഭിപ്രായം സ്വീകരിച്ചിട്ടുണ്ടെന്നു് ഈ ലേഖകനു് അറിവാൻ ഇടവന്നിട്ടുണ്ടു്. അവരുടെ ന്യായം എന്തെന്നാൽ, ഒരാൾക്കു് ഒരു കവിസ്ഥാനം കൊടുക്കണമെങ്കിൽ അയാൾ തന്റെ കല്പനാശക്തി ഉപയോഗിച്ചു് ഏതെങ്കിലും കവിതയുണ്ടാക്കിയിരിക്കണം. അതല്ലാതെ ഒരു ഭാഷയിൽ കാവ്യമുള്ളവർ ഉണ്ടാ

ക്കിട്ടുള്ള കൃതികളെ മറെറാരു ഭാഷയിൽ തർജ്ജമമാത്രം ചെയ്യുന്നതുകൊണ്ട് ഒരു തർജ്ജമക്കാരൻ ഭാഷയിൽ ഒരു പദ്യകൃത്ത് എന്നല്ലാതെ കവിശബ്ദത്തിന് അർഹനായി വരുന്നതല്ലെന്നാകുന്നു. ഈ അഭിപ്രായം ചിലരുടെ കാര്യത്തിൽ ശരിയായും മററു ചിലരുടെ കാര്യത്തിൽ തെററായും വരും എന്നാകുന്നു എന്റെ അഭിപ്രായം. കവിഹൃദയം മനസ്സിലാക്കുവാൻ കഴിയാതെ ഗ്രന്ഥങ്ങളെ തർജ്ജമചെയ്യുന്ന ചില പദ്യകൃത്തുക്കളുടെ കാര്യത്തിൽ ഈ അഭിപ്രായം ശരിയാകുന്നു. ഈ വകക്കാരുടെ വകയായും അനേകം പുസ്തകങ്ങൾ നമ്മുടെ ഭാഷയിൽ ഉണ്ടായിട്ടുണ്ട്. എന്നാൽ കവിഹൃദയം വിടാതെയും ഭാവപുഷ്ടി കുറയാതെയും മൂലത്തിന്റെ ജീവൻ കളയാതെയും ഒരാൾ ഒരു കവിയുടെ ഗ്രന്ഥത്തെ തർജ്ജമചെയ്തു തന്റെ സഹൃദയത്വം വെളിപ്പെടുത്തുന്നുണ്ടെങ്കിൽ അയാൾക്കു സജാതീയത്വവും കല്പിക്കാതെ നിവൃത്തിയുണ്ടെന്നു തോന്നുന്നില്ല. ലേഖനദൈർഘ്യത്തെ ഭയപ്പെട്ട് ഒരു ഉദാഹരണം മാത്രമേ ഇവിടെ ചേർക്കുന്നുള്ളു. ഉത്തരരാമചരിതത്തിലെ ഈ മൂലശ്ലോകവും തർജ്ജമയും വായിച്ചുനോക്കുക.

(മൂലം)

ലോലോല്ലോലക്ഷുഭിതകരണോജ്ജൃംഭണസ്തംഭനാർത്ഥം
യോയോയത്നഃപ്രതിവിഹിതയേധീയതേതത്രതത്ര
ഭിത്വാഭിത്വാപ്രസരതിബലാൽകോപിചേതോവികാര-
സ്തോയസ്യേവാപ്രതിഹതരയസ്സൈകതം സേതുമോഘഃ.

(തർജ്ജമ)

തള്ളിത്തിങ്ങിക്കലങ്ങിപ്പെരുകുമഴലിനെ-
ത്തല്ലൊതുക്കുന്നതിന്നാ-
യുള്ളത്തിൽ തൽക്ഷണം ഞാൻ പലവിധമിഹചെ-
യ്യുന്ന യത്നത്തെയെല്ലാം
വെള്ളത്തിൻവേഗമേറുംപടിമണലണയെ-
ത്തട്ടിനീക്കുന്നപോലെ
തള്ളിത്തള്ളിപ്പുറപ്പെട്ടിതു വലുതാ-
യുള്ള ചേതോവികാരം.

ഈ വിധം ഭവഭൂതിയെ തർജ്ജമചെയ്തു മന്നാടിയാർ ഭാഷാപോഷകസദസ്സിലെ കവിമണ്ഡലത്തിൽത്തന്നെ ഒരു സ്ഥാനം സമ്പാദിച്ചു എന്നുമാത്രമല്ല, തന്റെ കവിതയുടെ അസാധാരണമായ ആസ്വാദ്യത നിമിത്തം ആ മണ്ഡലത്തിലെ അത്യുന്നതസ്ഥാനങ്ങളിൽ ഒന്നിനെത്തന്നെ സർവ്വഥാ കൈയ്യിലാക്കി എന്നുകൂടി പറയുന്നതിന് എന്താണു സംശയിക്കാനുള്ളത്? ഈ കവി തന്റെ പ്രഥമകൃതിയായ ജാനകീപരിണയംകൊണ്ടുതന്നെ ഈ സ്ഥാനം സമ്പാദിച്ചുകഴിഞ്ഞു. പിന്നീട്, തന്റെ ഹാലാസ്യമാഹാത്മ്യവും ഉത്തരരാമചരിതവുംകൊണ്ട് അതിനെ അവർ ദൃഢീകരിക്കയാണു ചെയ്തിട്ടുള്ളത്. വിശേ

ഷിച്ച്, സമാനാകൃതികളായി ജാനകീപരിണയവും, ഉത്തരരാമചരിതവും രണ്ടുള്ളതിൽ ഉത്തരരാമചരിതംതർജ്ജമ മറെറതിനെക്കാൾ എത്രയോ അധികം മനോഹരമായി നില്ക്കുന്നതാണെന്ന സർവസമ്മതമായിരിക്കെ ഈ കവിയുടെ പേർ അധികവും ജാനകീപരിണയത്തെ ആശ്രയിച്ചാണ് ഇപ്പോഴും നമ്മുടെ മനസ്സിൽ പതിഞ്ഞുകിടക്കുന്നത്. ഇങ്ങനെ വരേണമെങ്കിൽ ജാനകീപരിണയം നിമിത്തം മന്നാടിയാർ എന്തോ അപൂർവമായ ഒരു സാമർത്ഥ്യം വെളിപ്പെടുത്തി മലയാളഭാഷയ്ക്കു മററാരാലും ചെയ്‌വാൻ കഴിഞ്ഞിട്ടില്ലാത്ത ഒരു ഗുണം ചെയ്തിരിക്കണം എന്നതു തീർച്ചതന്നെ. ഈ അപൂർവമായ സാമർത്ഥ്യത്തെ തന്നെയാണ് ഈ ലേഖനത്തിന്റെ മുഖത്തിൽ ചേർത്ത സർട്ടിഫിക്കററിലെ വാചകങ്ങൾകൊണ്ട് നമ്മുടെ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു പ്രസ്താവിച്ചിട്ടുള്ളതും.

ഓരോ സന്ദർഭങ്ങളിൽ ഉണ്ടാക്കിയ ചില്ലറ ശ്ലോകങ്ങളായി മന്നാടിയാരുടെ ചില കല്പിതകൃതികൾ മലയാളഭാഷയിൽ ഇല്ലെന്നു പറവാൻ പാടില്ല. ആ വകയിൽ ഉള്ള ശ്ലോകങ്ങൾ മന്നാടിയാരുടെ കവിതാശക്തി ധാരാളം കാണിക്കുന്നവകളും ആകുന്നു. നമ്മുടെ വലിയതമ്പുരാൻതിരുമനസ്സിലേയ്ക്കു ഒരിക്കൽ സമർപ്പിച്ച ചില മംഗളശ്ലോകങ്ങളിൽ ഒന്നു താഴെ ചേർക്കുന്നു.

'ധീരശ്രീസ്വരപതേ! ഭവാന്റെ ഗുണമാലംബിച്ചുകൊണ്ടെപ്പൊഴും
പാരിൽത്തിങ്ങിവിളങ്ങിടും വിമലമാം സത്കീർത്തിനാമത്തിനെ
ഈരണ്ടു ചിലർ കൈക്കലാക്കുവതിനായാരംഭിക്കില്ലതിൻ-
സാരം ഞാൻ പറയാം ഗുണത്തിനവധിക്കോ! ഇല്ലവക്കുംതഥാ.'

ഈ ശ്ലോകം ഉണ്ടാക്കിയ കവിക്ക് കവിതാശക്തി ഇല്ലെന്ന് എങ്ങിനെ പറയുന്നു? ഈ കവി ഒരു കല്പിതഗ്രന്ഥം നിർമ്മിക്കാഞ്ഞതു മലയാളഭാഷയുടെ ഗ്രഹപ്പിഴയെന്നല്ലാതെ മററൊന്നും പറവാനില്ല.

എന്തെങ്കിലും ഒരു കല്പിതഗ്രന്ഥം നിർമ്മിക്കേണമെന്ന് ഈ കവിയോടു പല അവസരങ്ങളിലും ഈ ലേഖകൻ താല്പര്യപ്പെട്ടിട്ടുണ്ട്. അപ്പോഴൊക്കെയും അതിന്നു സമാധാനമായി പറയാറുള്ളത് എന്തെന്നാൽ:—'കാളിദാസൻ ഭവഭൂതി മുതലായവരുടെ കൃതികൾ വായിച്ചിട്ട് എങ്ങിനെയാണ് ഒരു കല്പിതഗ്രന്ഥം നിർമ്മിക്കുന്നത്' എന്നാണ്. 'കാളിദാസൻ ഭവഭൂതി ഇവരെപ്പോലെ കൃതികൾ നിർമ്മിപ്പാൻ കഴിയുമ്പോൾ മാത്രമേ സ്വന്തമായി വല്ലതും പ്രവർത്തിക്കുകയുള്ളൂ എന്ന് എല്ലാ കവികളും വിചാരിച്ചാൽ നമ്മുടെ ഭാഷയുടെ സ്ഥിതി എന്തായിരിക്കും' എന്നു ഞാൻ ഒരിക്കൽ ചെയ്ത ചോദ്യത്തിന്ന് ഉത്തരമായി പറഞ്ഞത്:—'സംസ്കൃതഭാഷയിൽ ഉൽകൃഷ്ടഗ്രന്ഥങ്ങൾ വളരെ ഉണ്ടല്ലൊ; അവയെല്ലാം കഴിയുന്നിടത്തോളം മലയാളികൾക്ക് ഉപയോഗപ്പെടുത്തിയതിന്റെ ശേഷമല്ലേ വേണമെങ്കിൽ തന്നെയും സ്വന്തമായി വല്ലതും പ്രവൃത്തിക്കാനാവശ്യമുള്ളൂ' എന്നാണ്. 'എന്നാൽ ഉത്തരരാമചരിതത്തിന്നു ശേഷം ഒന്നും തർജ്ജമചെയ്തില്ലല്ലൊ' എന്നു ഞാൻ ഒരിക്കൽ ആക്ഷേ

പിക്കയുണ്ടായി. അപ്പോൾ പറഞ്ഞ സമാധാനം:—'ഒരു ഗ്രന്ഥം തർജ്ജമ ചെയ്വാൻ പുറപ്പെടുന്നതിന്നു മുമ്പ് അതിന്റെ കിട്ടാവുന്നിടത്തോളമുള്ള വ്യാഖ്യാനങ്ങളോടുകൂടി അതു നാലുപ്രാവശ്യമെങ്കിലും പഠിക്കണം; പിന്നെ അതു നാലു പ്രാവശ്യമെങ്കിലും വായിച്ചു നല്ലവണ്ണം ആലോചിച്ചു കവിഹൃദയം കഴിയുന്നിടത്തോളം മനസ്സിലാക്കണം; എന്നതിന്റെ ശേഷം വേണം തർജ്ജമചെയ്വാൻ പുറപ്പെടുവാൻ' എന്നാണ്. ഇത്രയും മനസ്സിരുത്തി പ്രയത്നംചെയ്തിട്ടാണ് നമ്മുടെ കവി ഒരു ഗ്രന്ഥം തർജ്ജമചെയ്വാൻ പുറപ്പെടുന്നത് എന്നത് ഉത്തരരാമചരിതത്തെപ്പറ്റി പല സന്ദർഭങ്ങളിലും ഈ ലേഖകനോടായിട്ടുണ്ടായിട്ടുള്ള സംഭാഷണങ്ങളിൽ നമ്മുടെ കവി തന്റെ തർജ്ജമയിൽ ഓരോരോ വാക്കുകൾ പ്രയോഗിച്ചിട്ടുള്ളതിന്നും ചില വാക്കുകൾ ശ്ലോകങ്ങളുടെ ഓരോ ദിക്കിൽ പ്രയോഗിച്ചിട്ടുള്ളതിന്നും ഇന്നിന്ന ന്യായങ്ങളാണെന്നു പറഞ്ഞു ബോദ്ധ്യപ്പെടുത്തിയിട്ടുള്ളതിൽനിന്നു വിശ്വസിപ്പാൻ സംഗതിയായിട്ടുണ്ട്. കവിതയുണ്ടാക്കുന്ന വിഷയത്തിൽ താൻതന്നെ ആലോചിച്ച് ഏർപ്പെടുത്തിയിട്ടുള്ളതും നന്നായി തർജ്ജമ ചെയ്യണമെങ്കിൽ ആവശ്യമായിട്ടുള്ളതുമായ ഈ വക നിബന്ധനകളുടെ കർശന നിഷ്ഠയാണ് അധികം പൂർവന്മാർ ഈ കവിയുടെ വകയായി ഉണ്ടായിട്ടില്ലാത്തത്. ഈ മാതിരി ശ്രദ്ധിച്ചു പ്രയത്നംചെയ്യുന്നതു കവിതാവിഷയത്തിൽ ചെയ്യേണ്ടതാണ്, മന്നാടിയാർ എടുത്തപ്പൊഴുതൊക്കെ ആലോചിച്ചിട്ടുള്ള ഗ്രന്ഥങ്ങളിലും ഉൾക്കൊണ്ടതാണെന്ന് സംക്ഷേപമായിട്ട് പരിചയമുള്ള എല്ലാ ആളുകൾക്കും അറിവാൻ ഇടയുണ്ടായിരിക്കണം. തന്റെ കാലയാപനത്തിന്നു മരണംവരെ താൻ സ്വീകരിച്ചുവന്ന ഉദ്യോഗം ഒരു വക്കീലുദ്യോഗമായിരിക്കയും അതിന്നു കാര്യം മതിയായ കേസ്സുകളും സമ്പാദ്യവും ഉണ്ടായിരിക്കയും ചെയ്തിരുന്ന സംഗതിയാൽ ഈ കവി നമ്മുടെ ഭാഷയ്ക്കു മൂന്ന ഉത്തമഗ്രന്ഥങ്ങളെ ദാനംചെയ്തു് പോകുമ്പോൾ മൂന്നിലധികം കിട്ടിയില്ലല്ലോ എന്നു വ്യസനിക്കാതെ, ഉള്ളതു നല്ലതായി കിട്ടിയല്ലോ എന്നു വിചാരിച്ചു സന്തോഷിപ്പാനും മതിയായ കാരണമുണ്ട്.

ഇനി മന്നാടിയാരുടെ ജീവചരിത്രത്തെപ്പറ്റി കുറി ചുരുക്കമായി പ്രസ്താവിച്ചു് ഈ ലേഖനം അവസാനിപ്പിക്കാം. മന്നാടിയാർ ൧൦൪൫-മാണ്ടു മിഥുനമാസം ൨൨-ാംനു- കൊച്ചിസ്റ്റേറ്റിൽ കിഴക്കേ ചിറ്റൂരിൽ ഒരു വലിയ ജന്മിയും ഒരു നാടുവാഴിയും ആയ ചവറ്റത്തിൽ വീട്ടിൽ ജനിച്ചു. ചെറുപ്പത്തിൽ ഒരു രോഗപീഡിതനായിരുന്നു. ആ കാലത്തു തന്റെ ഭവനത്തിലെ കുട്ടികളെ വിദ്യാഭ്യാസം ചെയ്യിച്ചുവന്നിരുന്ന ആളും 'ചമ്പത്തിലെ അപ്പു എഴുത്തച്ഛൻ' എന്ന് ഇപ്പോഴും ആ പ്രദേശങ്ങളിൽ പ്രസിദ്ധിയുള്ള ആളും ഒരു ഉത്തമനായുള്ള ജ്യോത്സ്യ

നും [illegible] ചരണം [illegible] ചാപല്യ[illegible]

[illegible]ണാദേ ചേയ്യിഷ്ട [illegible] ഛേദിച്ച്-

ചരണാംബുജപേയം ശരണം സദാ മമ

സ്മരണം യസ്യ ശാസ്ത്രവരണാലയങ്ങളെ

തരണംചെയ്വതിന്നു തരണിയായിടുന്നു

വരണംചെയ്‌വാൻ താനേ വരണം കവിതയാം
തരുണീരത്നത്തിനാമെ തരണംഗുണരൂപം.'

എന്നു പ്രസ്താവിക്കപ്പെട്ടിട്ടുള്ളതും ആയ ചിറ്റൂർ കോതമാരത്ത രാമൻനായരുടെ കീഴിലാണു മന്നാടിയാർ വിദ്യാഭ്യാസം ചെയ്തിട്ടുള്ളത്. (ഒരു മനുഷ്യം പിടിച്ചു ശേഖരിക്കുട്ടിയിരുന്നവൻ ഉദ്ദേശം കണ്ടാൽ സാരമില്ല; അവനാണു പഠിപ്പുകൊണ്ടു യോഗ്യതയും വേതനം സമ്പാദിക്കുന്നവൻ) എന്നു നമ്മുടെ കവിയെ ചൂണ്ടിക്കാണിച്ച് അപ്പുനെടുങ്ങാടി പലപ്പോഴും പറയാറുണ്ടായിരുന്നു എന്നു ചമ്പത്തിലുള്ളവർ പറയാറുണ്ടായിരുന്നു. ആ കാലത്ത് അപ്പുനെടുങ്ങാടിയുടെ ഉപദേശപ്രകാരം തിരുവിതാംകൂർ വക്കീൽപരീക്ഷയ്ക്കു പഠിച്ചു ജയിച്ചു. അതിനുശേഷം കുറെക്കാലം മുൻസിഫ്കോടതി വക്കീലായിരുന്നു. പിന്നീട് കൊച്ചി വക്കീൽപരീക്ഷയിലും ജയിച്ച് അഡ്വക്കേറ്റ് വക്കീലിന്റെ സന്നതും വാങ്ങി തൃശ്ശിവപേരൂർ സ്ഥിരമായി താമസിച്ചു വക്കീൽപ്രവൃത്തി നോക്കിവരികയും ചെയ്തു. ആ കാലത്ത് ഒരിക്കൽ തൃശ്ശിവപേരൂർ നിന്നു പുറപ്പെട്ടിരുന്ന 'കേരളചിന്താമണി' എന്ന പത്രത്തിന്റെ പത്രാധിപസ്ഥാനം രണ്ടോ മൂന്നോ മാസത്തോളം വഹിച്ചു പ്രസിദ്ധി നേടുകയും ചെയ്തിട്ടുണ്ട്. ജാനകീപരിണയവും ഹാലാസ്യമാഹാത്മ്യവും ഉത്തരരാമചരിതവും ഈ കാലത്തിനുശേഷമുള്ള കൃതികളാകുന്നു. 'പുഷ്പഗീതിശതസ്തോത്രം' എന്ന ശ്രീരാമപരമായി തത്വജ്ഞാനദർശിയായ ഒരു ആദ്ധ്യാത്മികം സംസ്കൃതത്തിലുണ്ടാക്കി പ്രസിദ്ധപ്പെടുത്തിയ ഒരു പുസ്തകം കൂടി മന്നാടിയാരുടെ വകയായിട്ടുണ്ട്.

മരിക്കുന്നതിനു രണ്ടു മൂന്നു കൊല്ലങ്ങൾക്കു മുമ്പു തുടങ്ങി പ്രമേഹരോഗസംബന്ധമായ ഉപദ്രവങ്ങൾ കൂടെക്കൂടെ ഉണ്ടായിരുന്നു. ഒടുവിൽ ൫ മാസം അധികമായി തൃശ്ശിവപേരൂർവെച്ച് കൊല്ലം ൧൦൮൦-മാണ്ടു പരലോകം പ്രാപിക്കയും ചെയ്തു. ഈ അകാലമരണത്തിൽ കേരളഭാഷാഭിമാനികൾക്കെല്ലാം ആവരിൽ പ്രത്യേകിച്ചും മന്നാടിയാരായിട്ടുള്ള അടുത്ത പരിചയംകൊണ്ട് അദ്ദേഹത്തിന്റെ ബുദ്ധിശക്തിയും സ്വഭാവഗുണവും അറിവാൻ ഇടയായിട്ടുള്ള ആസ്നേഹിതർക്കും സംഭവിച്ചിട്ടുള്ള വ്യസനത്തിനു താഴെപ്പറയുന്ന ഭഗവദ്വാക്യത്തിലെ സമാധാനമല്ലാതെ മറ്റൊന്നും ഇല്ല—

ജാതസ്യഹി ധ്രുവോമൃത്യുഃ
ധ്രുവം ജന്മമൃതസ്യച
തസ്മാദപരിഹാര്യേർത്ഥേ
നത്വം ശോചിതുമർഹസി. (ഭഗവൽഗീത)

സി. എസ്. ഗോപാലപ്പണിക്കർ, ബി. എ.

——(o)——

# ൧൨. ജീവിതസ്നേഹം

പ്രായാധിക്യം ജീവിതത്തിലുള്ള ഭോഗങ്ങളെ ചുരുക്കുന്നെങ്കിലും ജീവിച്ചിരിപ്പാനുള്ള ആഗ്രഹത്തെ വർദ്ധിപ്പിക്കുന്നു. യൌവനത്തിലെ ഉത്സാഹത്തിമിർപ്പിൽ നാം അവജ്ഞയോടുകൂടി ലക്ഷ്യമാക്കാതെ പോന്നിരുന്ന അപായങ്ങളെല്ലാം നമുക്ക് പ്രായം ചെല്ലുമ്പോൾ ഭയാവഹങ്ങളായി ചമയുന്നു. നമുക്കു പ്രായം കൂടുന്തോറും കരുതലും കൂടിവന്നു് ഒടുവിൽ ഭയമെന്നതുതന്നെ മനസ്സിന്റെ പ്രധാനവികാരമായിത്തീരുന്നു; പിന്നീടു ജീവിതത്തിന്റെ സ്വല്പമായുള്ള അവശേഷം അവസാനകാലത്തെ നീക്കിവയ്ക്കാനോ ചിരജീവിതയെ സമ്പാദിക്കാനോ ഉള്ള നിഷ്ഫലയത്നങ്ങളാൽ ആക്രാന്തമായി ഭവിക്കുന്നു.

മനുഷ്യസ്വഭാവത്തിലെ ഈ വിപ്രതിഷേധം ചിത്രം തന്നെ; എന്നാൽ ഇതു് പണ്ഡിതന്മാരെപ്പോലും ബാധിക്കുന്നില്ലേ. ജീവിതത്തിന്റെ കഴിഞ്ഞ ഭാഗംകൊണ്ടു് വരാനിരിക്കുന്നതിന്റെ ഗുണദോഷങ്ങൾ നിരൂപിക്കുന്നതായാൽ ആയതു് ഭയങ്കരമായിരിക്കുന്നു. ഞാൻ ഇതുവരെ ഭുജിച്ച ഭോഗങ്ങൾ ഒന്നും എനിക്കു പരമാർത്ഥമായ ആനന്ദത്തെ നൽകീട്ടില്ലെന്നു് അനുഭവം എന്നോടു പറയുന്നു. ഇനി ഭോക്തവ്യമായിരിക്കുന്ന ഭോഗങ്ങൾ ഉത്തമങ്ങളും പ്രബലങ്ങളും എന്നു് ഇന്ദ്രിയങ്ങളും അവധാരണം ചെയ്യുന്നു. എന്നാൽ അനുഭവവും ഇന്ദ്രിയങ്ങളും ചെയ്യുന്ന പ്രവൃത്തി വ്യർത്ഥം തന്നെ; ആശ അതിനെക്കാളും ബലവത്തരമായ ആശ ദൂരമായ ഉദിക്കുന്ന സങ്കല്പകല്പിതമായ സൌന്ദര്യങ്ങളോടുകൂടെ പുരോഭാഗത്തെ സൃഷ്ടിക്കുന്നു; ഏതോ ഒരു ആനന്ദം ഇനിയും അതിദൂരത്തിൽനിന്നു് [illegible] എന്നെ സംബോധനം ചെയ്യുന്നു. ഒരു തോൽക്കുന്ന ചൂതുകളിക്കാരനെപ്പോലെ ഓരോ തോൽവിയും എനിക്കു ദ്യൂതാസക്തിയെ വർദ്ധിപ്പിക്കുകയും ചെയ്യുന്നു.

നിരൂപിച്ചു നോക്കുവിൻ മഹാജനങ്ങളേ! വയസ്സിനോടുകൂടി വളർന്നുവരുന്ന ഈ ജീവിതസ്നേഹത്തിന്റെ ഉത്ഭവമെന്തു്? എന്തിനുവേണ്ടിയാണു് കിട്ടിയാലും ഫലമില്ലാത്ത ഒരു ഘട്ടത്തിൽ നാം ആയുസ്സിനെ കാംക്ഷിക്കുന്നതിനു് ഈവിധം അധികതരമായി ഉത്സാഹിക്കുന്നതു്? നിയതി മനുഷ്യജാതിയെ നിലനിർത്തുന്നതിലുള്ള ജാഗ്രതകൊണ്ടു നമ്മുടെ ഭോഗങ്ങളെ ക്ഷയിപ്പിക്കുന്തോറും നമ്മുടെ ജീവിതതൃഷ്ണയെ വർദ്ധിപ്പിക്കുകയും, ആനന്ദങ്ങളെ എല്ലാം ഇന്ദ്രിയങ്ങളിൽ നിന്നും അപഹരിച്ചു സങ്കല്പത്തിനു കൊടുത്തു ബലപ്പെടുത്തുകയും ആണെന്നു വരുമോ? ജരാവൈകല്യങ്ങളാൽ ആക്രാന്തനാകുമ്പോഴും യൌവനത്തിലെ സന്താപപൌഷ്കല്യത്തിൽ ഉണ്ടായിരുന്നതിലധികം ധൈര്യമേ ഇല്ലാതിരുന്നെങ്കിൽ വൃദ്ധന്റെ ജീവിതധാരണം അശക്യമായിരുന്നു; ക്ഷയിച്ചുകൊണ്ടുപോരുന്ന ഭൌതികപിണ്ഡത്തെ ബാധിക്കുന്ന ദീനസംഖ്യകളായ വ്യാപത്തുകളും, ജീവിച്ചിരുന്നാലും സുഖാനുഭവം ഒന്നും മേലാൽ ഇല്ലെന്നുള്ള ബോധവും ക്ലേശാസ്പദമായ പ്രാണനെ സാഹസംകൊണ്ടുതന്നെ അവസാനിപ്പി

ക്കാൻ അവനെ പ്രോത്സാഹിപ്പിക്കുമായിരുന്നു. എന്നാൽ മരണത്തെക്കുറിച്ചുള്ള അവന്റെ ഏതു കാലത്ത് അവന് ഹാനിക്കായി തീരുമോ, ആ ഘട്ടത്തിൽ അവനെ അത് ഉപേക്ഷിക്കുന്നു. ജീവിതത്തിനു വാസ്തവമായ വില കുറയുന്ന മുറയ്ക്ക് മനഃകല്പിതമായ ഒരു വില കൂടുകയും ചെയ്യുന്നു.

ചുറ്റുമുള്ള വസ്തുക്കളിൽ നമുക്കുള്ള സക്തി സാമാന്യേന അവയുമായുള്ള പരിചയത്തിന്റെ ദൈർഘ്യത്താൽ വർദ്ധിക്കുന്നു. 'ഞാൻ വളരെ നാളും കണ്ടു പരിചയിച്ചിട്ടുള്ള ഒരു പഴയ തൂൺ പിഴുതുകളയുന്നത് എനിക്കു സമ്മതമായി വരികയില്ലെ'ന്ന് ഒരു പരന്ത്രീസുകാരൻ വേദാന്തി പറയുന്നു. ചിരപരിചയത്താൽ ഒരുകൂട്ടം പദാർത്ഥങ്ങളുമായിട്ടിണങ്ങിയ മനസ്സ് താൻ അറിയാതെതന്നെ ആ പദാർത്ഥങ്ങളെ കണ്ടുകൊണ്ടിരിപ്പാൻ പ്രിയപ്പെടുന്നു. കേവലം അഭ്യാസബലത്താൽ അതുകളെ ചെന്നു സന്ദർശിക്കുകയും പണിപ്പെട്ട് അതുകളോടു വേർപിരിയുകയും ചെയ്യുന്നു. ഇതിനാലാണ് വൃദ്ധന്മാർക്ക് എല്ലാമാതിരി വസ്തുക്കളിലും അത്യാഗ്രഹമുണ്ടാകുന്നത്. അവർ ലോകത്തെയും അതിലുള്ള സകലവസ്തുക്കളെയും സ്നേഹിക്കുന്നു; അവർ ആയുസ്സിനെയും അതിനാലുള്ള പ്രയോജനങ്ങളെയും സ്നേഹിക്കുന്നു. എന്നാൽ അവക്കിതുകൾ സുഖപ്രദങ്ങളാണെന്നതിനാലല്ല, പിന്നെയോ, ഇതുകളുമായി അവർ ചിരം പരിചയിച്ചിട്ടുണ്ടെന്നുള്ളതിനാലാകുന്നു.

ചാരിത്രശാലി എന്നു കീർത്തിപ്പെട്ട ചീനരാജാവ് സിംഹാസനാരോഹണം ചെയ്തപ്പോൾ പൂർവരാജാക്കന്മാരുടെ രാജ്യഭാരകാലത്ത് ന്യായരഹിതമായി കാരാഗൃഹത്തിൽ നിരോധിക്കപ്പെട്ടിട്ടുള്ളവരെ എല്ലാം വിടുതൽ ചെയ്വാൻ കല്പന കൊടുക്കുകയുണ്ടായി. ഈ അവസരത്തിൽ തങ്ങളുടെ സ്വാതന്ത്ര്യദാതാവിനോടു കൃതജ്ഞത പറവാൻ വന്നവരുടെ കൂട്ടത്തിൽ ഒരു തേജസ്വിയായ വൃദ്ധൻ കാണപ്പെടുകയുണ്ടായി. അയാൾ ചക്രവർത്തിയുടെ കാൽക്കൽ വീണുകൊണ്ട് ഇപ്രകാരം വിജ്ഞാപനം ചെയ്തു: 'ചീനരാജ്യത്തിന്റെ പിതാവായ മഹാത്മാവേ! ൨൨-ാം വയസ്സുമുതൽ കാരാഗൃഹത്തിൽ അടയ്ക്കപ്പെട്ട് ഇപ്പോൾ ൮൫ വയസ്സായ ഒരു മഹാപാപിയെ നോക്കണേ. അപരാധഗന്ധാസ്പൃഷ്ടനെങ്കിലും ഞാൻ എന്നെ കുറ്റപ്പെടുത്തിയവരെ നേരിട്ടു കാണുന്നതിനുപോലും ഇടതരാതെ ബന്ധിക്കപ്പെട്ടു. ഞാൻ ഏകാന്തത്തിലും അന്ധകാരത്തിലും വസിച്ചുതുടങ്ങീട്ട് ഇപ്പോൾ ൬൦ വർഷമായിരിക്കുന്നു. കഷ്ടസ്ഥിതി എനിക്കു പരിചയവുമായി. ഭവാന്റെ കൃപയാൽ എനിക്കു വീണ്ടും കാണുന്നതിനു സംഗതിയായ പകൽ വെളിച്ചത്തിന്റെ ഔജ്ജ്വല്യത്താൽ മങ്ങുന്ന കണ്ണുകളോടുകൂടിത്തന്നെ എന്നെ ആശ്വസിപ്പിക്കുകയോ സഹായിക്കുകയോ ചെയ്യുന്ന വല്ല സ്നേഹിതരെയും കണ്ടുപിടിക്കുന്നതിനായി ഈ തെരുവുകളൊക്കെയും ഞാൻ ചുറ്റിനടന്നിരിക്കുന്നു; എന്നാൽ എന്റെ സ്നേഹിതരും കുടുംബവും സംബന്ധികളും എല്ലാം മരിച്ചുകഴിഞ്ഞു. എന്നെ ആരും ഓർമ്മിക്കുന്നില്ല. അതിനാലല്ലേ ഷിവാങ്ങ്! അധന്യമായ എന്റെ ആയുശ്ശേഷത്തെ എന്റെ പഴയ കാരാഗൃഹത്തിൽ കഴിച്ചുകൂട്ടുന്നതിന്

എനിക്ക് അനുവാദമരുളണം. എന്റെ കാരാഗൃഹത്തിന്റെ ഭിത്തികൾ, ഏററം വിളങ്ങിക്കൊണ്ടിരിക്കുന്ന അരമനയെക്കാൾ എനിക്കു സന്തോഷകരങ്ങളാകുന്നു. ഇനി ഏറെനാൾ ഞാൻ ജീവിച്ചിരിക്കുന്നതല്ല. അത്രയുംകാലം എന്റെ യൌവനം കഴിച്ചുകൂട്ടിയ ഇടത്തിൽ (അങ്ങു കൃപചെയ്തു എന്നെ വിട്ടതൽ ചെയ്ത ആ കാരാഗൃഹത്തിൽ) അല്ലാതെ നയിക്കുന്നത് എനിക്കു സങ്കടവുമായിരിക്കും.'

ഈ വൃദ്ധന്റെ കാരാഗൃഹവാസത്തിലുള്ള സ്വാതന്ത്ര്യം നമുക്കെല്ലാവർക്കും ജീവിതത്തിലുള്ളതിനോടു സമമാകുന്നു. നിത്യപരിചയത്താൽ കാരാഗൃഹത്തോടു നാം ഇണങ്ങിപ്പോയി. ചുററുമുള്ള വസ്തുക്കളിൽ നമുക്ക് അനുപ്രിയമുണ്ട്. നമ്മുടെ വാസസ്ഥലം നമുക്കു രസിക്കുന്നില്ല. എന്നാലും ബന്ധിക്കാലത്തിന്റെ ദൈർഘ്യം നമുക്കു ബന്ധനകേന്ദ്രത്തോടുള്ള വാത്സല്യത്തെ വർദ്ധിപ്പിക്കുന്നതേയുള്ളു. നാം നട്ടിട്ടുള്ള മരങ്ങൾ, നാം പണിചെയ്തിട്ടുള്ള വീടുകൾ, നാം ഉല്പാദിപ്പിച്ചിട്ടുള്ള പുത്രപൌത്രാദികൾ ഇതെല്ലാം നമുക്കു ഈ ലോകത്തിൽ ഉള്ള ബന്ധത്തെ ദൃഢീകരിക്കുന്നതും വേർപാടിനെ വിഷമീകരിക്കുന്നതും ചെയ്യുന്നു. ജീവിതത്തെ വൃദ്ധന്മാർ ഒരു പതിവുതൊഴിലെന്നപോലെ ഗണിക്കുന്നു. ഉപചാരശിഷ്ടതയല്ലാത്ത മൈത്രി അറിവിനേയും വിനോദത്തേയും ഒന്നുപോലെ ജനിപ്പിക്കുന്നു. മൈത്രീപരിണതമായ വയസ്സിന്റെ സന്നിധാനം പ്രീതിയെ ഉളവാക്കുന്നു. എന്നാൽ ഇതൊക്കെ ഇങ്ങനെയായാലും നാം അതിന് അത്ര വളരെ ആദരിക്കുന്നില്ല. കിഴവരായ നമ്മുടെ ദൃഷ്ടിയിലാകട്ടെ ജീവിതം ഒരു പഴയ സ്നേഹിതന്റെ മട്ടിലാണ്. അതിലെ പരിഹാസകഥകളെല്ലാം പലതവണ പ്രയോഗിച്ചു പഴകിപ്പോയിരിക്കുന്നു. നമ്മെ സ്തംഭിപ്പിക്കത്തക്ക ഒരു പുതിയ ഉപാഖ്യാനവും ഇനി ശേഷിച്ചിട്ടില്ല. വിസ്മയം ജനിപ്പിക്കത്തക്കതായ ഒരു പുതുമയാകട്ടെ ഇനി കാണുകയില്ല. ഇങ്ങനെ ഒക്കെ ആയാലും നാം ജീവിതത്തെ സ്നേഹിക്കുന്നു. ഇനി ഇതിൽ യാതൊരു ഭോഗവും അവശേഷിച്ചു കിടക്കുന്നില്ല. എന്നാലും നാം അതിനെ പിന്നെയും സ്നേഹിക്കുന്നു. കുറഞ്ഞുവരുന്ന ആ മുതലിനെ കൈകുറാഴി ചിലവുചെയ്യുന്നതിന്ന നാം കുതുകുന്നു. ഒടുവിലെ വേർപാടിൽ വ്യഥയുടെ തീക്ഷ്ണതയെ മുഴുവൻ അനുഭവിക്കുകയും ചെയ്യുന്നു.

എ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ എം. എ., എം. ആർ. എ. എസ്സ്.



## ൨൩. കുജൻ

സൂര്യവ്യൂഹത്തിൽചേർന്ന ഗ്രഹങ്ങളിൽ ഏററവും പ്രകാശമുള്ളവ ശുക്രനും കുജനും, ബൃഹസ്പതിയുമാണെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഈ മൂന്നിലും വെച്ചു ശോഭ കുറഞ്ഞതും ചെറിയതും കുജനാണ്. കുജങ്കൽനിന്നു സൂര്യനിലേയ്ക്കുള്ള ദൂരം ശുക്രനിൽനിന്നുള്ളതിലും ഇരട്ടിയോളം അധികമാണ്. അതുകൊണ്ട് അവിടെ സൂര്യപ്രകാശം ശുക്രനിൽ ഉള്ളതിലും നന്നെ കുറച്ചേയുള്ളു. ചന്ദ്രനെ

കൊണ്ടു് ആ ഗ്രഹത്തിനു പുറമെ രണ്ടു ചെറിയ ഉപഗ്രഹങ്ങൾ ചലിക്കുന്നതായി കണ്ടറിഞ്ഞിരിക്കുന്നു. കുജനെപ്പററി വേറെ ചില സംഗതികൾകൂടി അറിവുണ്ടു്.

കുജൻറെ ഒരു പരിഭ്രമണത്തിന് ഏകദേശം ൨൪½ മണിക്കൂറു വേണ്ടിവരുന്നു എന്നും, സൂര്യനെ ഒന്നു ചുററിവരുന്നതിന് ഈ ഗ്രഹത്തിനു ൬൮൭ ദിവസങ്ങളോളം വേണമെന്നും ജ്യോതിശ്ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിക്കുന്നു. ഭൂമിക്കും ഒരു പരിഭ്രമണത്തിന് ൨൪ മണിക്കൂറു വേണമെന്നുള്ള സംഗതി എല്ലാവർക്കും അറിയാമല്ലോ. ഇതിനുപുറമേ ഈ രണ്ടു ഗ്രഹങ്ങളുടെയും ധ്രുവങ്ങൾ അവയുടെ ഗ്രഹപഥതികളിലേയ്ക്കു് ഒരുപോലെ ചാഞ്ഞിരിക്കുന്നതുകൊണ്ടു് ഋതുക്കളുടെ മാററങ്ങൾ ഈ ഗ്രഹങ്ങളിൽ ഒരേകാലത്തായിരിക്കണമെന്നുകൂടി നമുക്ക് ഊഹിക്കാം.

ഭൂമിയിലുള്ളതുപോലെ കുജനിലും ഒരു വായുമണ്ഡലമുണ്ടെന്നും, അതു് ധാരാളം നീരാവിയാൽ സമ്മിശ്രമായിരിക്കുന്നു എന്നും, ഈ നീരാവി പലപ്പോഴും മേഘങ്ങളായി പരിണമിച്ചു മഴയായിട്ടോ, മഞ്ഞായിട്ടോ വീഴുന്നു എന്നും കണ്ടുപിടിക്കപ്പെട്ടിട്ടുണ്ടു്. ഇങ്ങനെ മഴയുള്ളതായി അറിയുന്നതുകൊണ്ടു് ആ ഗ്രഹത്തിൽ തടാകങ്ങളോ, സമുദ്രങ്ങളോ ഉണ്ടെന്നുള്ള ഊഹം മുക്കാലും ശരിയായിരിക്കണം.



ഈ ഗ്രഹത്തിൽ ജീവജാലങ്ങൾ വസിക്കുന്നുണ്ടോ എന്നുള്ള സംഗതിയെപ്പററി നമുക്കു യാതൊരറിവുമില്ല. വായുമണ്ഡലം, മേഘം, മഞ്ഞു്, മഴ, കാററു്, സൂര്യപ്രകാശം എന്നിവയുള്ളതുകൊണ്ടു് ആ പ്രദേശം ഭൂമിയിൽ കാണുന്നതുപോലെയുള്ള ജീവികൾക്കു നിവാസയോഗ്യമായിരിക്കണമെന്നു തീച്ചു പറവാൻ വയ്യാ. കുജനിലെ വായുമണ്ഡലം നമ്മുടെ വായുമണ്ഡലത്തിൽനിന്നു വളരെ വ്യത്യാസപ്പെട്ടിട്ടുള്ളതാണെന്നു ജ്യോതിശ്ശാസ്ത്രജ്ഞന്മാർ എല്ലാവരും സമ്മതിക്കുന്നു. ഭൂമിയെക്കാൾ കുജൻ വളരെ ചെറിയ ഗോളമാണെന്നുള്ള ഏകസംഗതികൊണ്ടുതന്നെ ഈ അഭിപ്രായം ശരിയാണെന്നു തീച്ചയാക്കാം. നാം വസിക്കുന്ന ഭൂമിക്കു് ൮൦൦൦ നാഴികയോളം മദ്ധ്യയളവുണ്ടു്. എന്നാൽ കുജന് ൪൦൦൦ നാഴികയേ ഉള്ളു. എല്ലാ ഗോളങ്ങൾക്കും അന്യവസ്തുക്കളെ ആകർഷിക്കുന്നതിന് ഒരു വിശേഷശക്തിയുണ്ടു്. ആ ശക്തി അവയുടെ വലിപ്പത്തിന്റെ ഏറ്റക്കുറച്ചിലിനെ അനുസരിച്ചിരിക്കുന്നു. വലിയ ഗോളങ്ങൾക്കു് ആകർഷണശക്തി അധികവും ചെറിയവയ്ക്കു കുറച്ചും ആയിരിക്കും. ഭൂമിയിലെ ആകർഷണശക്തി വായുവിനെ നിലത്തോടു സംബന്ധിപ്പിച്ചു്, ജീവികൾക്കു ശ്വാസിപ്പാൻ യോഗ്യമാംവണ്ണം അതിനെ ഘനമുള്ളതാക്കിത്തീർക്കുന്നു. എന്നാൽ കുജൻ ഭൂമിയെക്കാൾ ചെറുതാകകൊണ്ടു് അവിടെ ഈ ശക്തി കുറഞ്ഞിരിപ്പാനെ വഴിയുള്ളു എന്നു പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലോ. അതുകൊണ്ടു് അവിടെയുള്ള വായു എത്രതന്നെ നിലത്തോടടുത്തിട്ടുള്ളതായാലും, വളരെ ഘനംകുറഞ്ഞതായിരിക്കുമെന്നു് ഊഹിക്കാവുന്നതാണു്. ഭൂമി വിട്ടു മേല്പോട്ടു പോകുന്തോറും വായുവിന്റെ ഘനം കുറഞ്ഞുകുറഞ്ഞു വരുന്നു എന്നുള്ള

ഴത്തെ സ്ഥിതി, കുജൻ ഒരുകോടി പത്തുലക്ഷം കൊല്ലങ്ങൾക്കു മുമ്പുതന്നെ പ്രാപിച്ചിരിക്കണമെന്നും ഈ ഒരുകോടി പത്തുലക്ഷം കൊല്ലങ്ങൾകൊണ്ട് ഭൂമി ഇനി രണ്ടുകോടി എൺപതുലക്ഷം സംവത്സരങ്ങൾ കഴിഞ്ഞാൽ പ്രാപിക്കുന്ന സ്ഥിതിയെ കുജൻ ഇപ്പോൾ പ്രാപിച്ചിരിക്കുന്നു എന്നും കണക്കാക്കീട്ടുണ്ട്. ഈ സംഗതികൊണ്ടു ഭൂമിയിൽ ഇപ്പോൾ കണ്ടുവരുന്നതായ ജീവജാലങ്ങൾ കുജനിൽ ഉണ്ടായിരിപ്പാൻ തരമില്ലെന്നും അഥവാ ഉണ്ടായിട്ടുണ്ടെങ്കിൽതന്നെ അതു് എത്രയോകാലം മുമ്പായിരിക്കണമെന്നും ഊഹിക്കാവുന്നതാണ്. എന്നാൽ ആ ഗ്രഹത്തിലെ നേർമ്മയായ വായുമണ്ഡലത്തിന്നനുസരിച്ചു പ്രത്യേകതരം ജീവികൾ അവിടെ ഇല്ലെന്നോ, ഇനി ഉണ്ടാവുകയില്ലെന്നോ ഖണ്ഡിച്ചു പറവാനും ഞങ്ങൾ ഒരുങ്ങുന്നില്ല. വിസ്മയകരമായ ജഗൽസൃഷ്ടിയിൽ നമ്മുടെ അറിവിൽപെടാത്തതായി എന്തെല്ലാം രഹസ്യങ്ങളുണ്ട്?

എസ്. വി. ആർ.

——(o)——

# ൩൪. ആഴിയുടെ അടിത്തട്ട്

സമുദ്രത്തിന്റെ അടിവാരം അറിവിൽപെട്ടേടത്തോളം കരയോടു താരതമ്യപ്പെടുത്തി നോക്കുമ്പോൾ വളരെ വ്യത്യാസങ്ങളുണ്ടെന്നുള്ള സൂക്ഷ്മം ഇക്കാലത്തെ ശാസ്ത്രീയപരീക്ഷകർകൊണ്ടു അറിഞ്ഞിരിക്കുന്നു. വായു, മഴ, മഞ്ഞു് ഇവകൊണ്ടും, നദി, പുഴ ഇവ മൂലമായിട്ടും എപ്പോഴും ഏററക്കുറച്ചിലുണ്ടാവാനിടയുള്ള ശീതോഷ്ണസ്വഭാവംകൊണ്ടും കടലോരത്തു തിരവന്നിടിക്കുന്നതുകൊണ്ടും ഭൂമിയുടെ കരപ്പുറങ്ങൾ വിവിധമായി ചെത്തപ്പെട്ടിരിക്കുന്നു. എന്നാൽ കടലിന്റെ അടിവാരത്തു് ഇപ്രകാരമുള്ള കൃത്യങ്ങൾ യാതൊന്നും നടന്നുവരുന്നില്ല. അതിനാൽ ആ പ്രദേശങ്ങൾ പ്രായേണ ഭേദഗതിയുള്ളതായും കാണുന്നില്ല. സമുദ്രത്തിന്റെ അടിത്തട്ടു വിസ്തീർണ്ണമായ സമഭൂമിയായും താഴ്വരകളായും ഞങ്ങൾ മുമ്പുതന്നെ ഉയർന്നുവരുന്ന ശിഖരങ്ങളുള്ള പർവ്വതനിരകളോടു കൂടിയുമാണ് തുലിട്ടു നോക്കിയപ്പോൾ കണ്ടിരിക്കുന്നതു്. അടുത്തകാലത്തു് ഈ വിഷയത്തെപ്പററി ഏററവും സൂക്ഷ്മമായ അന്വേഷണങ്ങൾ നടത്തുവാനായി ഏർപ്പെടുത്തപ്പെട്ടവർ ചെങ്കടലുകൾ കൂടി പരിശോധിച്ചുനോക്കിയപ്പോൾ അതിന്റെ അധോഭാഗങ്ങൾ ഏകദേശം ആയിരംനാഴിക വിസ്താരമുള്ള സമനിലമായും, അവിടവിടെ ചില സ്ഥലത്തു മാത്രം മേല്പോട്ടു പൊങ്ങിവരുന്ന പർവ്വതനിരകളോടു കൂടിയതായും കണ്ടറിഞ്ഞിരിക്കുന്നു. സർവ്വത്ര അപരിമിതമായും ഏകരൂപമായും ഏകാന്തമായുമാണു കിടക്കുന്നതു്. വിവിധമാക്കിത്തീർക്കാവുന്ന ശക്തികളോ, ശീതോഷ്ണവ്യത്യാസമോ, വായുസഞ്ചാരമോ, ഒഴുക്കോ യാതൊന്നും ആ പ്രദേശങ്ങളിൽ തീരെ ഇല്ല. ഇതിന്നും പുറമെ കടൽസസ്യങ്ങളെന്നുവേണ്ട സ

സസ്യങ്ങൾ വളരുവാൻ അത്യാവശ്യമായ സൂര്യപ്രകാശമെങ്കിലും അവിടെയ്ക്കു സ്ഫുരിക്കുന്നതുമില്ല.

അഗാധമായ സമുദ്രങ്ങളുടെ അടിത്തട്ട് ഇപ്രകാരം സൂര്യകിരണങ്ങൾ തട്ടാത്ത വിധത്തിൽ ജലസമൂഹത്താൽ മറയ്ക്കപ്പെട്ടിരിക്കുന്നു. വായുമണ്ഡലത്തിൽ ഘനം കുറഞ്ഞ കാർമേഘങ്ങൾ വന്നുനിറയുമ്പോൾകൂടി ലോഹമാസകലം മൂടൽപിടിച്ചു സൂര്യകിരണങ്ങൾ മങ്ങി, ഉഷ്ണാധിക്യം ശമിച്ചുവരുന്നതു നമുക്കു പ്രത്യക്ഷമാണല്ലോ. ഈ ഫലം സമുദ്രത്തിന്റെ അന്തർഭാഗത്തെ ഏറ്റവും അധികരിച്ചാണു കാണുന്നത്. എങ്ങിനെയെന്നാൽ, ഒന്നോ രണ്ടോ ദിവസം മാത്രം നിൽക്കുന്ന വായുപ്രായമായ മേഘത്തിനു പകരം വളരെ നാഴിക ആഴമുള്ളതും ചിരകാലം കിടക്കുന്നതുമായ ജലരാശികൊണ്ടാകുന്നു അടിവാരങ്ങൾ മറയ്ക്കപ്പെട്ടിരിക്കുന്നത്. ഏകദേശം ൨൦൦ അടിയോളം ആഴത്തിൽ ചെല്ലുമ്പോൾതന്നെ പ്രകാശം മങ്ങി മൂടൽപിടിച്ച നിലാവുപോലെയിരിക്കുന്നു. എന്നുമാത്രമല്ല ൧൭൦൦ അടിയിലധികം കീഴ്പോട്ടു സൂര്യരശ്മി പ്രവേശിക്കുന്നതേയില്ലെന്നു പരീക്ഷിച്ചു നിശ്ചയിച്ചിരിക്കുന്നു. പുറംകടലുകളിലും, പ്രകാശം ഘോരമായുള്ള അയനപ്രദേശങ്ങളിലും (Tropics) ഏകദേശം ൫൨൦൦ അടിക്കപ്പുറം കിരണങ്ങൾ ചെല്ലുന്നില്ല. ഇതിനു കീഴ് അന്ധകാരംതന്നെ.

ഇതുപ്രകാരംതന്നെ സൂര്യരശ്മി എന്നപോലെ സൂര്യന്റെ ഉഷ്ണവും ഈ പ്രദേശത്തെ ബാധിക്കുന്നില്ല. ബഹുമ ഉൾക്കടലിൽ അടിയിലേയ്ക്കു ചെല്ലുന്തോറും ൯൦ അടിക്ക് ഒരു ഡിഗ്രി (1 degree f.hr) വീതം ഉഷ്ണം കുറഞ്ഞുവരുന്നു. ൫൨൦൦ അടിയോളം ആഴത്തിൽ എല്ലാ ദേശത്തും എല്ലാ കാലത്തും ൪൦ ഡിഗ്രി (f.hr)യിൽ ഒട്ടും അധികം ഉഷ്ണമുണ്ടാകാറില്ല. ൫൨൦൦൦ അടി കീഴ്പോട്ടു ചെന്നാൽ വെള്ളം കട്ടിപിടിക്കുന്ന പ്രായമായി (35 deg Fr) ആശ്ചര്യമായ ഒരു സംഗതി എന്തെന്നാൽ വായുമണ്ഡലത്തിൽ ഉയരുംതോറും ഇപ്രകാരം ശൈത്യം കണ്ടുവരാറുണ്ട്. അതുകൊണ്ട് ഭൂകാശമാർഗ്ഗത്തിൽ പൊങ്ങുമ്പോഴും സമുദ്രത്തിൽ കീഴ്പോട്ടിറങ്ങുമ്പോഴും തണുപ്പു ക്രമേണ വർദ്ധിച്ചുവരുന്നു. ഖനികളിൽ ഇതിനു വിപരീതമായിട്ട് അടിയിലേയ്ക്കു പോകുന്തോറും ഉഷ്ണം ക്രമേണ വർദ്ധിക്കുകയാണു ചെയ്യുന്നത്.

കരയിൽ സമൃദ്ധിയായി കണ്ടുവരുന്ന സസ്യവർഗ്ഗം സമുദ്രത്തിന്റെ അടിത്തട്ടിൽ തീരെ ഇല്ല എന്നാണു തോന്നുന്നത്. എന്തുകൊണ്ടെന്നാൽ സസ്യങ്ങൾ വളരുന്നതിനു സൂര്യരശ്മി അത്യാവശ്യമാണ്. അതുകൊണ്ട് അപാരമായി അന്ധകാരം സഞ്ചരിച്ച് നിശ്ശൂന്യമായി കിടക്കുന്ന ഈ താഴ്വരകളും സമഭൂമികളും സസ്യാദികളെ സംബന്ധിച്ചേടത്തോളം കേവലം നിർജ്ജീവപ്രദേശങ്ങളെന്നുതന്നെ വിചാരിക്കണം. ഭയങ്കരമായ ഈ ശൂന്യസ്ഥലങ്ങളിൽ യാതൊരു പ്രകാരത്തിലുമുള്ള ജീവജാലങ്ങൾ വസിക്കുമെന്നു വിചാരിക്കുന്നതു പ്രയാസം. എന്നാൽ ഈ പ്രദേശത്തെ സംപ്രദായങ്ങളെപ്പറ്റി അല്പമെങ്കിലും ഒന്നോളം പരിശോധന നടത്തി നോക്കിയതിൽ മുഗശൂന്യമല്ലെന്നും പെരുത്തു കൊ

ാനകോടി ജീവികളുടെ ആവാസസ്ഥലമായിട്ടാണ് കണ്ടത്. കടലിന്റെ പരിതസ്ഥിതമായിരിക്കുന്ന വായുവിന്റെ ഭാരം മാത്രമേ വെള്ളത്തിൻ മേൽഭാഗത്തുള്ളൂ. ഇത് ഒരിഞ്ചു സമചതുരത്തിൽ പതിനഞ്ചു റാത്തലോളം പോരും. എന്നാൽ വെള്ളത്തിനു വായുവിനേക്കാൾ തുലോം ഘനം കൂടുമല്ലോ. മുപ്പത്തിമൂന്നു അടിയോളം പൊക്കമുള്ള ഒരു ജലരാശി നാല്പത്തഞ്ചു നാഴികയോളം മേല്പോട്ടുയർന്നുകിടക്കുന്ന വായുവിനോടു സമമായ ഭാരത്തെ പ്രയോഗിക്കുന്നുണ്ട്. അതുകൊണ്ട് ഏകദേശം ൧൨,൦൦൦ അടിയോളം ആഴത്തിലുള്ള ജലാശയം ഒരു ഇഞ്ചു സമചതുരത്തിലുള്ള സ്ഥലത്തു രണ്ടര ടൺ (൧ ടൺ ൨൨൪൦ റാത്തൽ) ഭാരം പ്രയോഗിക്കുന്നുണ്ടെന്നു കണക്കുകൊണ്ടറിയാമല്ലോ. ഈ ഭാരവും പതിനഞ്ചുറാത്തൽ ഘനവും താരതമ്യപ്പെടുത്തി നോക്കാവുന്നതാണ്.

ഇങ്ങനെ സ്ഥലാവസ്ഥ അനുസരിച്ചു മാത്രമേ കടലിന്റെ അടിയിൽ ജന്തുക്കൾക്കു ജീവിപ്പാൻ പാടുള്ളൂ. ഈ ജലജീവികളുടെ മേൽഭാഗത്തുള്ള വെള്ളം അവയുടെ മേൽ അതികഠിനമായ ഭാരം ഏല്പിക്കുന്നുണ്ട്. വെള്ളം കട്ടിപിടിക്കുന്ന പ്രായത്തിലുള്ള ശൈത്യപ്രദേശത്താണ് ഇവയുടെ ആവാസം. അവിടെ അവയ്ക്കു പോഷണദ്രവ്യങ്ങളായി സസ്യാദികൾ തീരെ വളരുന്നില്ലാത്തതിനാൽ അവയെ കേവലം മാംസഭോജികളായി അപഹരണസ്വഭാവികളായിത്തന്നെ വിചാരിക്കണം. ടാറിഡോഫിഡിയം (Tauredo Phidium) എന്നു പദാർത്ഥവിജ്ഞാനികൾ പറയുന്ന മത്സ്യത്തെ ദൃഷ്ടാന്തത്തിനായി എടുത്തുനോക്കുമ്പോൾ മേല്പറഞ്ഞ സംഗതികൾ പ്രത്യേകിച്ചും വെളിപ്പെട്ടുകാണാം. ഈ മത്സ്യത്തിനു കാഴ്ചയില്ല; തൊലിയുടെ അകത്തായി കണ്ണുകളെ സൂചിപ്പിക്കുന്ന ചില പാടുകൾ മാത്രമേയുള്ളൂ. വേറെ രണ്ടുവർഗ്ഗങ്ങളിൽപെട്ട ചില ജീവികളെ നോക്കുമ്പോൾ അവയ്ക്കും തീരെ കാഴ്ചയില്ലാതെയാണ് കണ്ടുവരുന്നത്. കണ്ണുകളെ വഹിക്കുന്ന ചില മാംസശകലങ്ങൾ ഉണ്ടെങ്കിലും ഇവയുടെ അഗ്രഭാഗത്തു കാഴ്ചയ്ക്കുള്ള അവയവങ്ങൾ തീരെ ഇല്ലാത്തതുകൊണ്ട് ഇവയ്ക്കും വാസ്തവത്തിൽ കണ്ണുകൊണ്ടുപകാരമില്ലെന്നു ധരിക്കാം.

എന്നാൽ വേറെ ചില ജീവികൾ അവയ്ക്കു വേണ്ടുന്ന വെളിച്ചം തങ്ങൾ തന്നെ നിർമ്മിക്കുന്നുണ്ടത്രെ. മിന്നാമിനുങ്ങുകൾക്കുള്ളതുപോലെ ശരീരഭാഗങ്ങളിൽനിന്നു സദാ സ്രവിച്ചുകൊണ്ടിരിക്കുന്ന നാക്റ്റിലൂസിൻ (Noctilucine) എന്ന വസ്തുവിനു പ്രകാശംകൊടുപ്പാനുള്ള ശക്തിയുണ്ട്. ഈ തരം ജന്തുക്കളുടെ കണ്ണുകൾ സൂക്ഷ്മമുള്ളവയായും, അസാധാരണ വലിപ്പമുള്ളവയായും, രക്തക്കുഴലുകളാലും, നാഡികളാലും നല്ലവണ്ണം ഉപേക്ഷിക്കപ്പെട്ടവയായും ഇരിക്കുന്നു.

കരയിൽ ജന്തുക്കൾ ശ്വസിക്കുന്ന വായു, അവയ്ക്കു സസ്യങ്ങളിൽ നിന്നാകുന്നു കിട്ടുന്നതെന്നും, പകരമായിട്ട് ആ ജന്തുക്കൾ അംഗാരാമ്ലം എന്ന വായു സസ്യങ്ങൾക്കു കൊടുക്കുന്നുവെന്നും നമുക്ക് അറിയാമല്ലോ. സകല ജന്തുക്കളും നേരിട്ടോ, സഹായവഴിക്കോ ഭക്ഷണദ്രവ്യം സമ്പാദിക്കുന്നതു സസ്യങ്ങളിൽനിന്നാകുന്നു.

മാംസഭോജികൾ സസ്യഭുക്കുകളെ തിന്നാണ് ഉപജീവിക്കുന്നത്. സമുദ്രത്തിൽ അഗാധമായി കിടക്കുന്ന പ്രദേശങ്ങളിൽ സസ്യാദികൾ ഇല്ലാതിരിക്കുന്ന സ്ഥിതിക്ക് ഈ ജലജന്തുക്കൾക്കു ഭക്ഷണവും പ്രാണവായുവും എവിടെ നിന്നാണു കിട്ടുന്നത്? ഈ നിയമവിരോധം വളരെ ഊഹാപോഹങ്ങൾക്കിടയാകയുണ്ടായതിനെ സ്പഷ്ടമാക്കുവാൻ ഇപ്രകാരം ഒരു കാരണം പറയുകയും ചെയ്യുന്നു. സമുദ്രത്തിന്റെ മേൽഭാഗത്തു വലിയ ജന്തുക്കളും, കടൽസസ്യങ്ങളും ഉള്ളതിനും പുറമെ സൂക്ഷ്മവിഗ്രഹികളായ മററും അസംഖ്യം ജീവികൾ വസിക്കുന്നുണ്ട്. എന്നുമാത്രമല്ല, ഇവ സദാപി കീഴ്പോട്ടു വീഴുന്നതുകൊണ്ടു കടലിന്റെ അടിവരെത്തന്നെയും മഴ പെയ്യുന്നപോലെ ഭക്ഷണപദാർത്ഥങ്ങൾ പൊഴിയുന്നുണ്ട്. നദികളും അവ സമുദ്രത്തിൽ ചെന്നുചേരുന്നതോടുകൂടി അസംഖ്യം സസ്യവർഗ്ഗങ്ങളെ വഹിച്ചുകൊണ്ടു സമുദ്രാന്തങ്ങളിലേയ്ക്കു തള്ളുന്നുണ്ട്. ഇങ്ങനെ സമുദ്രത്തിന്റെ അധോഭാഗത്തു സംഭരിച്ചിരിക്കുന്ന പദാർത്ഥങ്ങളിൽനിന്നാണ് ഈ കീടങ്ങൾക്ക് അവയുടെ ഭക്ഷണം കിട്ടുന്നത്. ഇതിനു പ്രബലന്മാരായ വലിയ ജന്തുക്കൾ ഈ കീടങ്ങളെ തിന്നും കാലം കഴിച്ചുവരുന്നു. ചില ജാതി മത്സ്യങ്ങൾ നിശാസഞ്ചാരികളാണ്. ചിലവയ്ക്കു വലിയ പല്ലുകൾ ഉണ്ട്. അവയുടെ വായ് അസാധാരണ വലിപ്പത്തിൽ തുറക്കുവാനും കഴിയും. പ്രായേണ ഈ ജന്തുക്കൾ അവയുടെ വാസസ്ഥലത്തിനനുരൂപമായി ഏകപ്രകാരേണ ശ്യാമവർണ്ണമുള്ളവയായും ഇരിക്കുന്നു. ഇതത്രെ സാധാരണമായതാണ്. എന്നാൽ ചിലപ്പോൾ ധൂമവർണ്ണമുള്ളതായും അപൂർവമായി ശോണവർണ്ണമുള്ളതായും കാണാം.

ഇവിടെ നാം ഏറെക്കുറെ ദൃഷ്ടിഗോചരങ്ങളായ ജലജന്തുക്കളെപ്പററി മാത്രമേ പറഞ്ഞുള്ളു. എന്നാൽ സമുദ്രത്തിൽ സ്ഥിരവാസംചെയ്തു മരണശേഷം അടിയിലുള്ള ചളിയിലെല്ലാം അനേകായിരമായി അത്യാശ്ചര്യകരങ്ങളായ അനവധി തരം ജന്തുക്കളെയും ഭൂതക്കണ്ണാടിമൂലം കണ്ടുപിടിച്ചിരിക്കുന്നു. ഈ ജീവികൾ ചത്തുവീഴുന്നതുകൊണ്ട് അവയുടെ കക്കകൾ സഞ്ചയിച്ചു സമുദ്രത്തിന്റെ അടിയിൽ ഒരുജാതി പാറനിര (Sedementary rock) ഉണ്ടാകുന്നു. ഇതു കാലക്രമേണ സമുദ്രങ്ങളിൽ നിന്നു ഉയർന്നു ഭാവിയിലെ കരപ്രദേശമായിത്തീരുമെന്നു ഭൂതത്വപണ്ഡിതന്മാർ പറയുന്നു.



## ൧൫. ഗ്രന്ഥമതിലകം

മലയാളത്തെക്കുറിച്ച് ശരിയായ ചരിത്രപുസ്തകങ്ങളൊന്നുമില്ലാതിരിക്കുന്നതു വലിയ പോരായ്മയാണെന്നും മററും നവീനവിദ്യാഭ്യാസമുള്ളവർ ആവലാതി പറയുന്നത് ഏറെക്കുറെ വാസ്തവമായ ഒരു സംഗതിതന്നെയാണ്. പക്ഷേ നമ്മുടെ പൂർവന്മാർ നിർഭാഗ്യവശാൽ ഈ ഒരു വിഷയത്തിൽ അത്ര ശ്രദ്ധി

മെന്നുവേണ്ട രാജ്യതന്ത്രങ്ങളെ സംബന്ധിച്ചും ജനസമുദായത്തിന്റെ യോഗക്ഷേമങ്ങളെ ഉദ്ദേശിച്ചും മററുമുള്ള സകല കാൎയ്യങ്ങളിലും വാദപ്രതിവാദം ചെയ്തു സംശയനിവൃത്തി വരുത്തി ഒരു തീൎച്ച്വിധി കല്പിക്കുന്നതും ഈ മഹാബ്രാഹ്മണയോഗത്തിൽ തന്നെയായിരുന്നു. കേരളചക്രവൎത്തികളായ പെരുമാക്കന്മാരുടെ ഒരു പാർല്ലിമെൻറുസഭതന്നെയായിരുന്ന ഈ മഹാസമാജം എന്നുകൂടി പറഞ്ഞാൽ ഇതിന്റെ മാഹാത്മ്യാതിശയത്തെക്കുറിച്ചു ചുരുക്കത്തിലെല്ലാവിവരണവും കഴിഞ്ഞു.

പെരുമാക്കന്മാരുടെ വാഴ്ചക്കാലത്തിനു ശേഷവും കുറെ കാലത്തോളം ഈ മഹാക്ഷേത്രം വളരെ പുഷ്ടിയോടുകൂടിത്തന്നെ നിന്നിരുന്നു. മഹാബ്രാഹ്മണരുടെ എന്നുവെച്ചാൽ കേരളത്തിലുള്ള ജനസമുദായപ്രതിനിധികളുടെ ആ മഹായോഗവും പിന്നീടു ചില ശതാബ്ദങ്ങളോളം അവിടെത്തന്നെയാണു കൂടിയിരുന്നതു്. എന്നാൽ കൊല്ലവർഷാരംഭത്തോടടുത്തു മുമ്പായി കലിവർഷം ൩൯൬൭-ാമാണ്ടു പന്നിയൂർ ഗ്രാമക്കാർ വരാഹമൂൎത്തിയെ ചുട്ടുപൊട്ടിച്ചതായി പറയുന്ന കാലത്തിനും, "മേലാഴ്ശ്ശേരി യോഗിയാതിരിപ്പാട്" എന്ന പ്രസിദ്ധനായ മഹാപുരുഷൻ 'തൃശ്ശിവപേരൂർ മതിലകം' പ്രതിഷ്ഠ വരുത്തിയതായി പറയുന്ന കാലത്തിനും ഇടയ്ക്കാണു് 'തൃക്കണാമതിലകം' നശിച്ചുപോയതെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. പന്നിയൂർ ഗ്രാമം ക്ഷയിച്ചതിന്റെ പിന്നെയാണു് ഇരിങ്ങാലക്കുടെ ഗ്രാമം ഉയൎന്നതെന്നും മേലാഴ്ശ്ശേരി യോഗിയാതിരിപ്പാടാണ് തൃക്കണാമതിലകത്തുണ്ടായിരുന്ന മഹാബ്രാഹ്മണയോഗം തൃശ്ശിവപേരൂർ ക്ഷേത്രപ്രിയക്ഷേത്രത്തിലേയ്ക്കു മാററിയതെന്നും പ്രസിദ്ധിയുണ്ടു്. തൃക്കണാമതിലകത്തിന്റെ നാശവും, ഇരിങ്ങാലക്കുട ഗ്രാമത്തിന്റെ ഉയർച്ചയും തമ്മിൽ എന്തോ ഒരു ദൃഢമായ സംബന്ധമുണ്ടെന്നു തോന്നുന്നതിനാലാണു് ഈ തൃക്കണാമതിലകം നശിച്ചതു മുൻപറഞ്ഞ കാലത്തായിരിക്കാമെന്നു് ഊഹിക്കുവാനിടവന്നതു്.

ഒടുക്കത്തെ ചേരമാൻപെരുമാളായിരുന്ന ഭാസ്കര രവിവൎമ്മ കുലശേഖരപ്പെരുമാൾ രാജ്യാധികാരം വിട്ടൊഴിയുമ്പോൾ കൊടുങ്ങല്ലൂർ നാട്ടുകം മുഴുവൻ വെള്ളാണിക്കളംഗ്രാമത്തിന്റെ അദ്ധ്യക്ഷനായ പടിഞ്ഞാറേടത്തു ഭട്ടതിരിക്കാണു ദാനപ്രകാരം അധികാരപ്പെടുത്തിട്ടുള്ളതെങ്കിലും തൃക്കണാമതിലകം ക്ഷേത്രകാൎയ്യം പണ്ടേതന്നെ അന്വേഷിച്ചുവന്നിരുന്നതു തെക്കേടത്തു നായരെന്നും വടക്കേടത്തു നായരെന്നും പറഞ്ഞുവരുന്ന രണ്ടു നായർകുടുംബക്കാരായിരുന്നു. അതിനാൽ അദ്ദേഹം തന്റെ അധികാരകാലത്തു് അവരുടെ മേൽ ഒരു രാജ്യാധികാരം മാത്രമേ വഹിച്ചിരുന്നുള്ളു. ക്ഷേത്രത്തിലെ ഊരാളന്മാരുടെ നിലയിൽ സകല കാൎയ്യങ്ങളും അവർ തന്നെയാണു നടത്തിപ്പോന്നിരുന്നതു്. ആ ക്ഷേത്രത്തിനു സകല വിധത്തിലും പുഷ്ടി വരുത്തുവാൻ ഇവർ സന്നദ്ധരായിരുന്നു. ഇവരുടെ പ്രാബല്യത്തിനും ധനപുഷ്ടിക്കും എതിരില്ലാതിരുന്നതിനാൽ ക്ഷേത്രത്തിനു ക്രമേണ അധികമായ പുഷ്ടികൂടി വന്നിരുന്നു. തൃപ്പേക്കുളം, ഗുരുവായൂർ മുതലായ മഹാക്ഷേത്രങ്ങൾ പലതും ഈ ക്ഷേത്രത്തി

ൻെറ കീഴേടങ്ങളായിരുന്നതിനാൽ അവയും ഇവർ വേണ്ടപോലെ പുഷ്ടി വരുത്തിക്കൊണ്ടിരുന്നു. ഈ മഹാക്ഷേത്രത്തിൻെറ 'മതിലകം' 'തൃപ്പേക്കുളത്ത്' മ്പലവും 'നെയ്തലണി'യമ്പലവും പുറത്തുള്ള ചെറുദേവന്മാരുടെ ക്ഷേത്രങ്ങളായിരിക്കത്തക്കവണ്ണം രണ്ടുനാഴികയോളം വിസ്താരമുള്ളതായിരുന്നു. ഈ മതിലകത്തിൻെറ വിസ്താരം നിമിത്തമാണു് ആ ദേശത്തിനു തന്നെ 'മതിലകം' എന്ന പേരുവന്നതു്. ഇപ്പോൾ ആ മഹാക്ഷേത്രവും മതിലുമെല്ലാം നശിച്ചുപോയിട്ടും 'മതിലകം' എന്ന പേർമാത്രം ശേഷിച്ചിരിക്കുന്നു. ഇക്കാലത്തും ആ ക്ഷേത്രത്തിൻെറ സൂചകമായി വലിയകുളം ഒന്നുമാത്രമേ അവിടെ കാണുന്നുള്ളൂ. അക്കാലത്തു് അങ്ങിനെയുള്ള മതിൽകെട്ടിനും പുറമെ ആറു മതിൽകെട്ടും കൂടിയുണ്ടാക്കി അതാതിന്നുള്ളിൽ അവസ്ഥാനുസാരേണ ഓരോ ജാതിക്കാരുടെ ഭവനങ്ങളും ക്രമത്തിൽ ഉണ്ടാക്കിച്ചു് ആ പ്രദേശം 'ശ്രീരംഗം'പോലെ ഭംഗിയാക്കിത്തീർക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ഏകശാസനന്മാരും കേരളീകരപാലന്മാരുമായ നായന്മാർ ഉത്സാഹിച്ചു പുറപ്പെട്ടു. അവരുടെ ഈ ഉദ്യമത്തിന്നു് ഉടനെ വലിയ വിരോധക്കാരും ഉണ്ടായി. ഈ വിരോധകക്ഷിക്കാർ ഇരിങ്ങാലക്കുടക്കാരല്ലാതെ മററാരുമായിരുന്നില്ല. അവർക്കതിൽ പ്രത്യേകം തടസ്ഥം പറയുവാൻ നല്ല കാരണവുമുണ്ടായിരുന്നു. തെക്കത്തെ മതിൽകെട്ടു് ഇരിങ്ങാലക്കുടെ ഗ്രാമത്തിൻെറ സങ്കേതത്തിൽ കടന്നിട്ടുകെട്ടേണ്ടിവന്നതിനാൽ അവർക്കതിൽ കലശലായ വൈരസ്യം ജനിച്ചു. എന്നാൽ അതിപ്രബലന്മാരായ മതിലകത്തുകാരുണ്ടോ ദുർബലന്മാരും സാധുക്കളും ആയ ഇരിങ്ങാലക്കുടക്കാരുടെ വൈരസ്യം വകവെയ്ക്കുന്നു? ഇരിങ്ങാലക്കുടക്കാരുടെ ശൌര്യവും സങ്കടവും കണ്ടപ്പോൾ തെക്കേ മതിൽകെട്ടു് അല്പം തന്നെ തീർക്കുകയാമെന്നാണു നായന്മാരുറച്ചതു്. അവർ മുറയ്ക്കു കിടങ്ങു കോരി പണി നടത്തിച്ചുതുടങ്ങി. അതിൽ മറേറ കൂട്ടർ വളരെ സങ്കടമായി. ആ ഗ്രാമസങ്കേതവാസികളിൽ പ്രമാണികളായ നമ്പൂതിരിമാർ ഒന്നിച്ചുകൂടി ആലോചിച്ചു് നായന്മാരോടു നേരിട്ടുതന്നെ വിരോധം പറഞ്ഞുനോക്കി. ബ്രാഹ്മണരെക്കാളും തങ്ങളുടെ ഈശ്വരനാണു മാഹാത്മ്യം കൂടുന്നതെന്നു വിചാരിച്ചുറച്ചിട്ടുള്ള മതിലകത്തു നായന്മാർ ആ മഹാബ്രാഹ്മണവാക്യം നിരാകരിച്ചതേയുള്ളൂ. ഇവരുടെ ഈ അതിരിക്തതക്കതിൽ മതിലകത്തു യോഗക്കാരായ മഹാബ്രാഹ്മണരുടെ മദ്ധ്യസ്ഥവിധിപോലും ഫലിച്ചില്ലെന്നേ വേണ്ടു. 'വിനാശകാലേ വിപരീതബുദ്ധിഃ' എന്ന പറയുന്ന കൂട്ടത്തിൽ ആപത്തടുത്തിരിക്കുമ്പോൾ എന്തു സദുപദേശം ചെയ്താലും നേരെ തോന്നാൻ പ്രയാസമാണല്ലോ. ഇത്രയൊക്കെയായിട്ടും ഇരിങ്ങാലക്കുടക്കാരും ഒഴിച്ചുപോയില്ല. നിവൃത്തിയുണ്ടെങ്കിൽ ഇതു മുടക്കണമെന്നുതന്നെ അവർ നിശ്ചയിച്ചു. ഇരിങ്ങാലക്കുടക്കാരുടെ ഐകമത്യം അന്നുമുതൽക്കാണു പ്രസിദ്ധമായിത്തീർന്നതു; ആ ഗ്രാമസങ്കേതത്തിൽപെട്ട സകല ജാതിക്കാരും ആബാലവൃദ്ധം ഒത്തൊരുമിച്ചു മതിലുകെട്ടുന്ന സ്ഥലത്തു ചെന്നിട്ടു് 'അമ്മതേ അമ്മതേ! ഞങ്ങളുടെ ഗ്രാമസങ്കേതത്തിൽ കടന്നു നിങ്ങൾ മതിലുകെട്ടരുതേ', എന്നു വിളിച്ചു നിലവിളിച്ചു. ഇതുകൊണ്ടു് അവരുടെ കഷ്ടത്തിനല്ലാതെ, മതിലകത്തുകാരുടെ മുൻനിശ്ച

ക്കം. സന്ധ്യാവന്ദനത്തിനുശേഷവും ഈ ക്രിയയുടെ അവശേഷംനടത്തീട്ടു കേവലം പ്രാണരക്ഷയ്ക്കുമാത്രം പാകംചെയ്യാത്ത വല്ല ഫലമൂലങ്ങളും പച്ചവെള്ളവും കഴിച്ചു കിടന്നുറങ്ങും. അഹസ്സു പകന്നാൽ പിന്നെ പിറ്റേദിവസവും കൃത്യം ഇതുതന്നെ. അങ്ങിനെ ഇവർ ഒരു മണ്ഡലം (നാല്പത്തൊന്നു ദിവസം) ഈ ക്രിയ നടത്തിപ്പോന്നു. അപ്പോഴയ്ക്കു മതിലകത്തു് ഊരാളന്മാരായ തെക്കേടത്തു നായരും വടക്കേടത്തു നായരും തമ്മിൽ ഒരു നിസ്സാരമായ സംഗതിയിൽ വെച്ചു് അന്തഃഛിദ്രം മുഴുത്തുവശായി. തെക്കേടത്തു നായന്മാരിൽ ഒരു ചെറുപ്പക്കാരൻ ഒരു പന്നിയെ നായാടി ഓടിച്ചു വടക്കേടത്തു നായന്മാരുടെ സ്ഥലത്തുവെച്ചു് എയ്തുകൊന്നു. വടക്കേടത്തു നായന്മാരിൽ ഒരുവൻ അതു കണ്ടിട്ടു് ഈ പന്നി ഞങ്ങളുടെ സ്ഥലത്തുവന്നു ചത്തതാകയാൽ ഞങ്ങൾക്കു കിട്ടേണ്ടതാണെന്നു നേരംപോക്കായി പറഞ്ഞു. മറ്റേ ചെറുപ്പക്കാരൻ ഇതിനു കുറെ അധികപ്രസംഗവും അലക്ഷ്യവും ആയിട്ടാണ് മറുപടി പറഞ്ഞതു്. അതു് ഈ ആൾക്കു രസിച്ചില്ല. എന്തിനധികം പറയുന്നു? അവർ തമ്മിൽ വാക്കു മുഴുത്തിട്ടൊടുക്കം ആയുധമെടുത്തു വെട്ടും കുത്തുമായി. കാരണവന്മാർ അതുകേട്ടു വന്നു് ഇരുഭാഗവും അനന്തിരവന്മാരെ സഹായിച്ചു് കലഹം മുഴുപ്പിച്ചു് ഇരുകക്ഷിക്കാരും ആൾശേഖരത്തോടുകൂടി വലിയ യുദ്ധത്തിനൊരുമ്പെട്ടു. ചേറുവാമണപ്പുറത്തുകാർ മുഴുവനും ഇവരുടെ ഓരോ കക്ഷിയിൽ ചേർന്നു. ലഹളയും വളരെ ഭയങ്കരമായിത്തുടങ്ങി. മതിദ്രോഹികളായ ഇരിങ്ങാലക്കുട ഗ്രാമിണികളും ആൾക്കാരോടുകൂടി ഇതിന്നിടയിൽ കടന്നു രണ്ടുഭാഗത്തും അസംഖ്യം ആളുകളെ കൊന്നൊടുക്കി. ഈ വലിയ കലശലിന്നിടയിൽ തെക്കേടത്തു നായരുടേയും വടക്കേടത്തു നായരുടേയും വംശം മുഴുവനും മുടിച്ചു വീടുകളും ചുട്ടുപൊട്ടിച്ചു. ഇതുകൊണ്ടും കഴിഞ്ഞില്ല, പിന്നത്തെ കലാപമാണ് ഇതിലും കഠോരമായിത്തീർന്നതു്. തൃക്കണാമതിലകത്തെ മതിലുകൾ ഇടിച്ചു പൊളിച്ചു; ഗോപുരങ്ങൾ ചുട്ടെരിച്ചു. അഗ്രശാലകൾക്കു തീവെച്ചു എന്നു മാത്രമല്ല, ആ മഹാക്ഷേത്രവും മുഴുവനും പൊടിഭസ്മമാക്കിത്തീർത്തുകളഞ്ഞു. ആരാണ്, എന്താണ് എന്നൊന്നും "കേൾപ്പാരും കേൾവിയും" ഇല്ലാത്ത സ്ഥലത്തു് അത്യാവേശത്തോടുകൂടിയ പലതരം കൊള്ളക്കാർ കടന്നുകൂടിയാൽ എന്തൊക്കെ ഉണ്ടാകുമോ അതൊക്കെയും, അതിലധികവും കൂടി അവിടെ സംഭവിച്ചു എന്നേ പറയേണ്ടതുള്ളു. യഥാശക്തി പണങ്ങളും പാത്രങ്ങളും ഓരോരുത്തർ അപഹരിച്ചു. ചിലർ സ്ഥാവരസ്വത്തുക്കൾ കൈവശപ്പെടുത്തി. ഈ കൂട്ടത്തിലാണ് ഇരിങ്ങാലക്കുട, തിരുവഞ്ചിക്കുളം മുതലായ പല ക്ഷേത്രങ്ങൾക്കും സ്വത്തു വർദ്ധിച്ചതു്. തൃക്കണാമതിലകത്തിനു കീഴേടമായിരുന്ന ഇരുപ്പക്കളും, അന്തിക്കാട്, ഊരാത്തൂർ മുതലായ പല ക്ഷേത്രങ്ങൾക്കും സ്വാതന്ത്ര്യം സിദ്ധിച്ചു. കാലത്തിന്റെ ശക്തികൊണ്ടോ ഇരിങ്ങാലക്കുടക്കാരുടെ ആഭിചാരകർമ്മത്തിന്റെ ബലംകൊണ്ടോ, എന്തുകൊണ്ടെങ്കിലും "തൃക്കണാമതിലക"ത്തിന്റെ മഹിമയും ഇങ്ങനെ കലാശിച്ചു. മഹത്തായ പരമേശ്വരബിംബം മാത്രം അവിടെ നശിക്കാതെ ശേഷിച്ചു. അതിനും ക്രമേണ കഠിനമായ കഷ്ടത നേരിട്ടു. കാലാന്തരത്തിൽ മുഹമ്മദീയരും

ക്രിസ്ത്യാനികളും ഈ ക്ഷേത്രസ്ഥാനത്തു പള്ളി കയററി ഇതിന്നുപുറമെ ദ്വീപാന്തരത്തിൽ നിന്നു വന്നുകൂടിയ ചില ക്രിസ്ത്യാനികൾ ഈ മഹേശ്വരവിഗ്രഹം അവിടെ നിന്നും ഇളക്കി പറിച്ചെടുത്തു കപ്പലിൽ കയററി കൊച്ചിയിൽ കൊണ്ടിറക്കി. പിന്നെ കൊച്ചിയിൽ കപ്പൽയാത്രക്കാൎക്കു കൊടി കാട്ടുന്ന കൊടിമരം കെട്ടിയുറപ്പിക്കുന്ന കയർ വലിച്ചുകെട്ടിയിരുന്ന കല്ലായിട്ടു വളരെക്കാലം കിടന്നിരുന്നതും പ്രസിദ്ധപ്പെട്ട ഈ ദൈവബിംബംതന്നെയായിരുന്നു. ഇയ്യിടയിൽ അവിടെ കൊടിമരം സ്തംഭമാക്കിയതോടുകൂടി സ്വാമിക്കും ബന്ധനത്തിൽ നിന്നു മോചനം കിട്ടി. ഇപ്പോൾ ആ വിഗ്രഹം തിരുമല ദേവസ്വത്തിലേയ്ക്കു കൊങ്ങിണികൾ ശ്രമംകൊണ്ടു് അടുത്തൊരേടത്തു പ്രതിഷ്ഠിച്ചിട്ടുണ്ടു്.

ആ വലിയ ബിംബത്തിന്മേൽ എണ്ണയാടീട്ടു തലവേദനയും മററും ക്ഷണത്തിൽ നശിച്ചതായി പലൎക്കും അനുഭവം വന്നിട്ടുണ്ടത്രെ. ഓരോ കാലത്തു് അഭിവൃദ്ധിയും ക്ഷയവും, അഗ്നിഭയം മുതലായ ആപത്തുകളും, ചിലപ്പോൾ നാടുകടത്തലും ബന്ധനവും, മോചനവും, നമ്മെപ്പോലെ തന്നെ ഈശ്വരന്മാൎക്കും അനുഭവിക്കേണ്ടി വരുമെന്നുള്ളതിന്നു് ഇതുതന്നെ ഒരു ലക്ഷ്യമായിരിക്കുന്നു.

കുഞ്ഞിക്കുട്ടൻതമ്പുരാൻ.



## ൧൬. ശബ്ദം.

മനുഷ്യശരീരത്തിലുള്ള നാനാമാതിരി സ്നായുക്കളുടെയും മൂലസ്ഥാനം ജ്ഞാനത്തിന്റെ ഇരിപ്പിടമായ തലച്ചോറാകുന്നു. ഒരു വിരലിന്നോ മററോ മുറിയേൽക്കുമ്പോൾ ജ്ഞാനപ്രവൎത്തകങ്ങളായ ഞരമ്പുകൾ ഈ വിവരം തലച്ചോറിലെത്തിക്കുന്നു.

ഞരമ്പുകൾതന്നെ ജ്ഞാനപ്രവൎത്തകങ്ങളെന്നും കൃത്യനിൎവ്വാഹകങ്ങളെന്നും രണ്ടു വിധത്തിലുണ്ടു്. ഇവയിൽ ജ്ഞാനപ്രവൎത്തകങ്ങളുടെ അധികാരം ഇന്ദ്രിയവേദനയുള്ള വികാരത്തെ തലച്ചോറിനെ ബോധിപ്പിച്ചു് ജ്ഞാനത്തെ പ്രവൎത്തിപ്പിക്കുകയാകുന്നു. കൃത്യനിൎവ്വാഹകങ്ങളുടെ പ്രവൃത്തി വികാരബോധാനന്തരം വേണ്ട കൃത്യത്തെ നിൎവ്വഹിക്കുകയാകുന്നു.

ജ്ഞാനപ്രവൎത്തകങ്ങളായ ഞരമ്പുകളറുത്തുകളഞ്ഞാൽ വ്രണം എത്രതന്നെ സാരമുള്ളതായിരുന്നാലും ഒട്ടുംതന്നെ വേദന തോന്നുന്നതല്ല. ഞരമ്പുകൾ തലച്ചോറിന്നു് അറിവുകൊടുക്കുന്നതു് ചലനരൂപേണയാണെന്നു വിശ്വസിക്കുവാൻ തക്ക തെളിവുകൾ ഉണ്ടു്. എന്നാൽ ഈ ചലനം ഞരമ്പുകളുടെ ഒന്നായിട്ടുള്ള ഇളക്കമല്ല. അവയിലുള്ള അണുക്കളുടെ പ്രത്യേകം പ്രത്യേകമുള്ള ഒരു സ്പന്ദനം മാത്രമാകുന്നു.

ഇന്ദ്രിയങ്ങളോടു സംഘടിപ്പിച്ചിട്ടുള്ള സ്നായുക്കളുടെ സംബന്ധമുള്ള തലച്ചോറിന്റെ പല ഭാഗങ്ങളിലും ഈ സ്പന്ദനംനിമിത്തം ഇന്ദ്രിയഭേദേന വിവിധങ്ങളായ വികാരങ്ങളുണ്ടാകുന്നു. രസനേന്ദ്രിയത്തിൽ നിന്നു പുറപ്പെടുന്ന ചലനം രസസ്വാദജ്ഞാനത്തെ ഉണ്ടാകുന്നു. ചക്ഷുരിന്ദ്രിയത്തിൽ നിന്നു പുറപ്പെടുന്നതു് രൂപജ്ഞാനത്തെ ഉണ്ടാക്കുന്നു.

നമ്മുടെ പ്രകൃതത്തിനു പ്രത്യേക വിഷയമായ കർണ്ണേന്ദ്രിയസ്നായുചലനം ശബ്ദബോധത്തെ ജനിപ്പിക്കുന്നു. ഇടിവെട്ടുമ്പോൾ ഉണ്ടാകുന്ന ശബ്ദം നമ്മുടെ ശ്രവണേന്ദ്രിയത്തിനു വിഷയമായിത്തീരുന്നതെങ്ങിനെ? വെടിവെച്ചാൽ ഉണ്ട ലക്ഷ്യത്തിന്മേൽ ചെന്നു തറയ്ക്കുമ്പോലെ മേഘത്തിന്റെ സമീപമുള്ള വായുവിന്റെ അംശങ്ങൾ നമ്മുടെ ചെവിയിൽ വന്നു തറയ്ക്കുന്നുണ്ടോ?

മേഘത്തിനടുത്തുള്ള വായുവിന് ഇളക്കം തട്ടുന്നുണ്ട് എന്നതു് തീർച്ചതന്നെ. പക്ഷെ ആ വായു നമ്മുടെ ചെവിയിലേയ്ക്കെത്തുന്നില്ല. എന്നാൽ ശബ്ദത്തിന്റെ ഗതി ഇപ്രകാരമാകുന്നു.

ഭൂമണ്ഡലത്തിന്റേയും മേഘത്തിന്റേയും ഇടയിലുള്ള വായുവിനെ ഒരു പുസ്തകത്തിലുള്ള ഏടുകളെന്നപോലെ പല പടലങ്ങളായിട്ടു സങ്കല്പിക്കുക. ഇടിവെട്ടുമ്പോൾ മേഘത്തിനുള്ള ചലനം അടുത്ത വായുപടലത്തെ ബാധിക്കുന്നു. അതിന്റെ ചലനം അടുത്ത പടലത്തിനു കൊടുത്തു് അതു നിശ്ചലമായി നില്ക്കുന്നു. ഇങ്ങനെ ആ ചലനം പടലം പടലം തോറും സഞ്ചരിച്ചു തിരമാലപോലെ കർണ്ണരന്ധ്രത്തിൽ വന്നടിക്കുന്നു. ആയതല്ലാതെ വായുവിന് ആകപ്പാടെയുള്ള ക്ഷോഭമൊന്നും തെററിലേറിച്ചു പോകരുതു്. തിരകൾ മാലാകാരേണ തീരത്തിൽ വന്നടിക്കുന്നുണ്ടെങ്കിലും അതാതു തിരകളിലുള്ള വെള്ളം അതാതു ദിക്കുകളിൽത്തന്നെ ഇളകി നിന്നതുപോലെ അതാതു പടലങ്ങളിലുള്ള വായു അതാതു സ്ഥാനങ്ങളിൽ തന്നെ ഒതുങ്ങുന്നതേയുള്ളു. ഈ പടലങ്ങൾക്കെന്നപോലെ അവയിലുള്ള അണുക്കൾക്കും ഒരു ഞെട്ടുമുണ്ട്.

വായവ്യങ്ങളായ അണുക്കളുടെ ഈ വിധമുള്ള ചലനം കർണ്ണരന്ധ്രത്തിൽ ഒന്നാമത്തെ ആവരണചർമ്മത്തിന്മേൽ തട്ടി അതിൽനിന്ന് അസ്ഥിമാലയിൽ കൂടി രണ്ടാമത്തെ ആവരണചർമ്മത്തിൽ വ്യാപിക്കുകയും അതിനപ്പുറമുള്ള ജലസഞ്ചയത്തിൽ കൂടി കർണ്ണേന്ദ്രിയസ്നായുവിൽ ചെല്ലുകയും ചെയ്യുന്നു. പിന്നെ ഈ സ്നായുമാർഗ്ഗേണ അണുസ്പന്ദനം തലച്ചോറിലെത്തുമ്പോൾ ഇന്ദ്രിയഗോചരമായ ചലനം ജ്ഞാനഗോചരമായിത്തീർന്നിട്ട് ശബ്ദത്തിന്റെ ബോധമുണ്ടാവുന്നു.

തത്വബോധം എല്ലാവിഷയത്തിലും ഒരുപോലെ അപേക്ഷിതമാകുന്നു. ശാസ്ത്രപാഠം ലോകത്തിൽ ദൃശ്യാദൃശ്യങ്ങളായ സകല വസ്തുക്കളുടേയും

ബഹുമാനങ്ങളാലും സർവ്വദാ ശോഭിച്ചുകൊണ്ടു സർവ്വഥാ "മഹാബലി" എന്ന പേരിനു മതിയായ യോഗ്യത സമ്പാദിച്ച മഹാപുരുഷനായ ആ "മിക്കാഡൊ" ചക്രവർത്തിയേയും ഇക്കാലത്തു ദിവസേന ഒരു പ്രാവശ്യമെങ്കിലും ഒർക്കാത്തവർ ആരാകുന്നു?

എന്നാൽ പ്രത്യേകിച്ചു് ആ ജാതിക്കാരുടെ വിസ്മയജനകങ്ങളായ അനേക ഗുണങ്ങളിൽ വച്ചു് ആ അവസരത്തിൽ ജനങ്ങളുടെ അത്ഭുതപൂർവ്വമായ പ്രശംസയ്ക്കു് അവരെ പാത്രമാക്കിത്തീർക്കുവാൻതക്കവണ്ണം പുറത്തേയ്ക്കു പ്രകാശിച്ച ഒരു വിശേഷഗുണം അവരുടെ സദാചാരതല്പരതയാകുന്നു. ഈ ഗുണമാണ് അവരെക്കുറിച്ചു യൂറോപ്യന്മാർക്കു തോന്നുന്ന ഒരു ബഹുമാനത്തോടുകൂടി കലർന്ന അസൂയയ്ക്കു് അല്പം ശക്തികൂട്ടുവാൻ ഇടയാക്കിത്തീർത്തിട്ടുള്ളതു്. യുദ്ധത്തിൽ തങ്ങളുടെ ന്യായമായ കാര്യസാദ്ധ്യത്തിനുവേണ്ടി ഏല്പിക്കാതിരിപ്പാൻ നിവൃത്തിയില്ലാത്ത കഷ്ടനഷ്ടങ്ങളും അസൗകര്യങ്ങളും അല്ലാതെ മററു യാതൊരു ദോഷവും യുദ്ധം നടക്കുന്ന പ്രദേശങ്ങളിലെ നിവാസികൾക്കുണ്ടാവേണ്ട, ശത്രുക്കൾക്കുകൂടി ചെയ്യാതെ ആർദ്രമനസ്സോടുകൂടി അവർ ഈ ഘോരയുദ്ധം നടത്തിവരുന്ന സമ്പ്രദായവും, എന്നാൽ ശത്രുക്കളുടെ അമർച്ച ചെയ്യുന്ന വിഷയത്തിൽ അവരെ കൂട്ടംകൂട്ടമായി യുദ്ധകളത്തിൽ വെച്ചു നശിപ്പിക്കുവാൻ വേണ്ടി അതിനുമാത്രം പ്രദർശിപ്പിക്കുന്നതും സർവ്വോൽകൃഷ്ടമായ കർത്തവ്യകർമ്മജ്ഞാനത്തിൽനിന്നു ജനിക്കുന്നതുമായ ആ നിർദ്ദാക്ഷിണ്യവും അതിനോടു സർവ്വഥാ യോഗ്യമായ വിധത്തിൽ മേൽപ്രകാരമുള്ള കർത്തവ്യകർമ്മജ്ഞാനത്തിൽ നിന്നുതന്നെ ജനിക്കുന്ന വേറൊരു ഗുണമായ അമാനുഷധൈര്യത്തിന്റെ ഒരു വകഭേദമായി പറയേണ്ടതായ ആത്മനാശത്തിലുള്ള ആ അനാദരവും, നാഗരികത്വത്തിന്റെയും പരിഷ്കൃതസമ്പ്രദായങ്ങളുടെയും പരമകാഷ്ഠയെ പ്രാപിച്ചു നിൽക്കുന്നവരാണെന്നു മിഥ്യാഗർവ്വനടിക്കുന്നവരായ യൂറോപ്യന്മാരെ എത്രത്തോളം ലജ്ജിപ്പിച്ചിട്ടുണ്ടെന്നു പറവാൻ പ്രയാസം. രാജ്യപ്പരപ്പുകൊണ്ടും ജനബാഹുല്യംകൊണ്ടും മുതലെടുപ്പുകൊണ്ടും തങ്ങളെക്കാൾ എത്രയോ ഇരട്ടി വലിപ്പമുള്ള ഒരു കോയ്മയോടു യുദ്ധംനടത്തി സകല രണാങ്കണത്തിലും പ്രശംസാർഹമായ വിജയപരമ്പരകൾ നേടിക്കൊണ്ടുപോന്ന ഇവർ കഴിഞ്ഞ മെയ് മാസാവസാനത്തിൽ കൊറിയൻ ഇടക്കടലിൽവച്ചു റഷ്യൻകോയ്മയുടെ നാവികബലം മുഴുവനും അഡ്മിറൽ ടോഗൊ ഒടുക്കി നാമാവശേഷമാക്കിയ വർത്തമാനമറിഞ്ഞിട്ടുകൂടി വിജയോന്മാദത്താൽ മനുഷ്യചാപല്യസൂചകമായ വല്ല നാട്യവും പുറത്തേയ്ക്കു കാണിക്കയാകട്ടെ മേൽപ്രകാരമുള്ള വല്ല വാക്കും പറകയാകട്ടെ ഉണ്ടായിട്ടില്ലെന്നു വരുമ്പോൾ അവർക്കുള്ള ബുദ്ധിയുടെ വിശാലതയും തത്വബോധത്തിന്റെ ദൃഢതയും മനസ്സിന്റെ പക്വതയും എത്ര നിലയിലെത്തിയിരിക്കുന്നു എന്നു ബുദ്ധിശക്തിയുള്ളവർ ഊഹിച്ചുകൊള്ളട്ടെ.

ഒരു രാജ്യത്തിലുള്ള ജനങ്ങളെ ആകപ്പാടെ മേൽപ്രകാരം എല്ലാവിധത്തിലും അഭിനന്ദിക്കത്തക്കതായ ഒരു ഉത്തമനിലയിൽ കൊണ്ടുവരുന്നതു പ്ര

കളും പ്രസംഗങ്ങളും ജപ്പാൻ രാജ്യത്തു ഏതു പ്രദേശത്തു പോയാലും കാണുകയും കേൾക്കയും ചെയ്യാവുന്നതാണല്ലൊ. മുഖ്യമായി പ്രസിദ്ധപ്പെടുത്തുന്ന ഈ വക ആജ്ഞാപനങ്ങളുടെ സ്വഭാവം അറിവാൻ വേണ്ടി അനേകം തിട്ടൂരങ്ങളുള്ളതിൽ പൊതുജനങ്ങളെ ഉദ്ദേശിച്ചും തന്റെ സൈന്യങ്ങളെ ഉദ്ദേശിച്ചും ചക്രവർത്തി പ്രസിദ്ധപ്പെടുത്തീട്ടുള്ള രണ്ടു തിട്ടൂരങ്ങളുടെ തർജ്ജമ താഴെ ചേർക്കുന്നു.

(൧)*

നമ്മുടെ പ്രജകൾക്ക്.

നമ്മുടെ പ്രജകൾ എല്ലാവരും അവരുടെ മാതാപിതാക്കന്മാരോട്ട് അനുസരണശീലമുള്ളവരായും അവരുടെ സഹോദരസഹോദരിമാരോടു സ്നേഹമുള്ളവരായും ഇരിക്കേണമെന്നാകുന്നു നമ്മുടെ ആഗ്രഹം. ഭാര്യാഭർത്താക്കന്മാർ അന്യോന്യം പ്രണയമുള്ളവരായിരിക്കേണം. സ്നേഹിതന്മാർ പരസ്പരവിശ്വാസത്തോടുകൂടിയിരിക്കേണം. എല്ലാവരും ആത്മസംയമനവും സത്യസന്ധതയും പരിശീലിക്കേണം. പൊതുജനക്ഷേമതല്പരത എല്ലാവർക്കും വേണം. എല്ലാവരും ജ്ഞാനം വർദ്ധിപ്പിച്ചും, വൃത്തികളെ ക്രമപ്പെടുത്തിയും, ബുദ്ധിശക്തികളെ പോഷിപ്പിച്ചും, മര്യാദ സത്തായും ഉപകാരപ്രദങ്ങളായും ഉള്ള ഗുണങ്ങളെ ഉൽക്കർഷപ്പെടുത്തിയും വർത്തിക്കേണം. പൊതുജനക്ഷേമം വർദ്ധിപ്പിപ്പാനും ജനസമുദായത്തിനു ഗുണപ്രദങ്ങളായ പ്രവൃത്തികളെ ചെയ്തു ലോകം മുഴുവൻ പ്രകാശമുണ്ടാക്കുവാനും നിങ്ങൾ ശ്രമിക്കേണം. രാജ്യഭരണത്തിന്റെ അടിസ്ഥാനം ഇളകാതെ സ്നേഹപുരസ്സരം സൂക്ഷിക്കയും രാജ്യത്തിലെ നിയമങ്ങളെ ബഹുമാനപുരസ്സരം അനുസരിക്കയും വേണം. ഏതവസരത്തിലും പൊതുജനക്ഷേമത്തിനായി കഴിയുന്നേടത്തോളം പ്രവൃത്തിക്കയും നിർഭയം നിലനിൽക്കുന്ന കാലത്തിൽ സ്വയമായി നിങ്ങളുടെ പൗരുഷവും ധൈര്യവും പ്രദർശിപ്പിക്കകയും ആകാശവും ഭൂമിയും ഉള്ള കാലം നിലനില്ക്കുന്ന നിങ്ങളുടെ രാജവംശത്തെ നിലനിർത്തി ക്ഷേമാഭിവൃദ്ധിയുണ്ടാക്കകയും വേണം. മേൽപ്രകാരം ചെയ്താൽ നിങ്ങൾ രാജഭക്തിയുള്ളവരും ഉത്തമ ഗുണവാന്മാരും ആയ പ്രജകളായിത്തീരുന്നതിനു പുറമെ നിങ്ങളുടെ ഗുരുകാരണവന്മാരുടെ അതി പ്രശംസിതങ്ങളും അത്യുന്നതങ്ങളും ആയ ഗുണങ്ങളുടെ ഇരിപ്പിടങ്ങളായിത്തീരുന്നതുമാകുന്നു.

(൨)

നമ്മുടെ സൈന്യങ്ങൾക്ക്.

യോദ്ധാക്കളായ നിങ്ങളുടെ പരമാധികാരമുള്ള നായകൻ നാമാകുന്നു എന്നു മനസ്സിലാക്കുക. നമ്മുടെ കൈകളും കാലുകളും നിങ്ങളാകുന്നു എന്നു നാം

---

* Nineteenth Century and After എന്ന ഇംഗ്ലീഷ് മാസികയിൽ പ്രസിദ്ധൻ പ്രഭുവായ Baron Suyematsu എന്ന ജപ്പാൻ രാജ്യതന്ത്രജ്ഞൻ എഴുതിയ ലേഖനത്തിൽ നിന്നാണ് ഈ തിട്ടൂരങ്ങൾ എടുത്തിരിക്കുന്നത്.

വിശ്വസിക്കുന്നതുപോലെ നിങ്ങളുടെ കഴുത്തും തലയും നിങ്ങളുടെ ചക്രവർത്തിയായ നാം ആകുന്നു എന്നു് നിങ്ങൾ വിചാരിക്കണം. എന്നാൽ നമ്മൾക്കു പരസ്പരമുള്ള സ്നേഹത്തിനു മതിയായ അഗാധത ഉണ്ടാകുന്നതാകുന്നു. പരമോൽകൃഷ്ടമായ ദൈവത്തിന്റെ അനുഗ്രഹം മിഥ്യയാകാതിരിക്കത്തക്കവണ്ണവും നമ്മുടെ അതിവിശിഷ്ടന്മാരായ ഗുരുകാരണവന്മാർ നമുക്കു ചെയ്തിട്ടുള്ള അഗണിതഗുണങ്ങൾക്കു തക്ക പ്രതിഫലം ചെയ്തു നാം സൽപാത്രമായി തീരത്തക്കവണ്ണവും നമ്മുടെ രാജ്യത്തെ പരിപാലനം ചെയ്വാൻ നാം ശക്തനാണോ അല്ലയോ എന്ന സംഗതി യോദ്ധാക്കളായ നിങ്ങൾ നിങ്ങളുടെ കർത്തവ്യകർമ്മം ശരിയായി നടത്തുമോ ഇല്ലയോ എന്ന സംഗതിയെ ആശ്രയിച്ചാണു നിൽക്കുന്നതു്. നമ്മുടെ സാമ്രാജ്യത്തിന്റെ ശ്രേയസ്സിനു വല്ല ഹാനിയും സംഭവിക്കുന്നപക്ഷം അതിനാൽ ഉണ്ടാകുന്ന മനോവേദനയിൽ നമ്മോടുകൂടി നിങ്ങൾ പങ്കുകൊള്ളുവാനുള്ളതും നിങ്ങളുടെ ബലവീര്യപരാക്രമങ്ങൾകൊണ്ടു ലോകം മുഴുവനും ശോഭിക്കുന്നപക്ഷം അതിനാലുണ്ടാകുന്ന ശ്രേയസ്സിൽ നിങ്ങളോടുകൂടി നാം പങ്കുകൊള്ളുവാനുള്ളതും ആകുന്നു. നിങ്ങൾ നിങ്ങളുടെ കർത്തവ്യകർമ്മം ശരിയായി ചെയ്യുകയും നമ്മോടുകൂടി ഏകമനസ്സായി നിന്നു രാജ്യരക്ഷയ്ക്കു വേണ്ടി നിങ്ങളുടെ ശക്തി ഉപയോഗിക്കുകയും ചെയ്താൽ നമ്മുടെ സാമ്രാജ്യത്തിലെ ജനങ്ങൾ എന്നെന്നേയ്ക്കും സമാധാനവും ഭാഗ്യവും ഉള്ളവരായിരിക്കുകയും നമ്മുടെ സാമ്രാജ്യത്തിന്റെ ശോഭ വർദ്ധിക്കുകയും ആ ശോഭ ലോകത്തിനു സന്മാർഗ്ഗദർശിനിയായ ഒരു വിളക്കായി പരിണമിക്കുകയും ചെയ്യുന്നതാകുന്നു. നമ്മുടെ പടയാളികളേ! നിങ്ങളെപ്പറ്റി നാം അമിതമായി ആശപ്പെടുന്നതുകൊണ്ടു നിങ്ങളോടു പ്രത്യേകമായി ഇനിയും ചില ആജ്ഞാപനങ്ങൾ ചെയ്വാനുണ്ടു്. നിങ്ങൾ താഴെ പറയുന്ന അഞ്ചുവക ഗുണങ്ങൾ പരിശീലിക്കണം. (൧) രാജഭക്തിയും, സ്വരാജ്യാഭിമാനവും, (൨) മര്യാദയും, വിനയവും, (൩) ധൈര്യവും, വീര്യവും, (൪) വിശ്വാസവും, ഉറപ്പും, (൫) മിതവൃത്തിയും, അനഹങ്കാരവും. *

* * * * *

"മേലുദ്യോഗസ്ഥന്മാർ കീഴുദ്യോഗസ്ഥന്മാരുടെ നേരെ ഗർവ്വോടുകൂടി വർത്തിക്കരുതു്. എല്ലാ കാര്യങ്ങളും സത്യസന്ധമായും സമാധാനമായും ആലോചിച്ചു തീർച്ചപ്പെടുത്തണം. എല്ലാ പ്രവൃത്തികൾക്കും നിസർഗ്ഗസിദ്ധമായ അടിസ്ഥാനം ഐക്യമാകുന്നു. അതുകൊണ്ടു മേലുദ്യോഗസ്ഥനും കീഴുദ്യോഗസ്ഥനും ഏകമനസ്സായി നിന്നാൽ സാമ്രാജ്യവിഷയകാര്യങ്ങളെ തൃപ്തികരമാകുംവണ്ണം നടത്തുവാൻ കഴിയും."

മേപ്പടി തിട്ടൂരങ്ങളിലെ ആജ്ഞാപനങ്ങളുടെ സമ്പ്രദായവും രീതിയും നോക്കിയാൽ അവ ഒരു പിതാവു തനിക്കു പ്രാണസ്നേഹമുള്ള പുത്രന്മാരോടു വാ

* മേൽപ്രകാരം മേലെ പറയുന്ന അഞ്ചുവക ഗുണങ്ങളുടെ പരിശീലനംകൊണ്ടുണ്ടാകുന്ന നന്മകളെ തിട്ടൂരത്തിൽ സവിസ്തരമായി പ്രസംഗിക്കുന്നു. ആ ഭാഗമാണു് ഇവിടെ വിട്ടിരിക്കുന്നതു്.

ത്സല്യപൂർവ്വം ചെയ്യുന്ന ഉപദേശങ്ങളെന്നല്ലാതെ റഷ്യാചക്രവർത്തിയെപ്പോലെയുള്ള രാജാക്കന്മാർ തങ്ങളുടെ കാലിന്റെ അടിയിൽ ഇട്ടു ചവിട്ടേണ്ടവരാണെന്നു വിചാരിക്കുന്ന പ്രജകളെപ്പോലുള്ളവർക്ക് ഒരു ചക്രവർത്തി ആത്മാധികാരപ്രകടനത്തിന്നുവേണ്ടി മാത്രം കൊടുക്കുന്ന കല്പനകളാണെന്ന് ആരെങ്കിലും വിചാരിക്കുമോ? രാജാവും പ്രജകളും തമ്മിലുള്ള ഈ അന്തമായ ഐകമത്യമാണ് ജാപ്പാൻരാജ്യത്തെ മററു സകല രാജ്യങ്ങളിൽ നിന്നും വേറിട്ടുള്ളതായ "ഇപ്പോഴത്തെ ഒരു ഉയർന്ന നിലയിൽ കൊണ്ടുവന്നിട്ടുള്ളത് എന്നാണ് സൂക്ഷ്മജ്ഞന്മാർ അഭിപ്രായപ്പെടുന്നത്. രാജാവു പ്രജകളുടെയും രാജ്യത്തിന്റെയും ക്ഷേമത്തിന്നുവേണ്ടി രാജ്യഭാരമേററിരിക്കുന്നു. പ്രജകൾ രാജ്യത്തിന്റെയും രാജാവിന്റെയും ശ്രേയസ്സിന്നുവേണ്ടി ജീവിക്കുന്നു! ഇങ്ങിനെയാണ് അവരുടെ ഭാവം. ചുരുക്കിപ്പറയുന്നതായാൽ സ്വാതന്ത്ര്യരാഹിത്യത്തിൽ വേരൂന്നി കിടക്കുന്ന സ്നേഹബുദ്ധ്യാ ചെയ്യുന്ന പ്രവൃത്തികൾ കൊണ്ടല്ലാതെ സ്വാതന്ത്ര്യത്തിൽ നിന്നു ജനിക്കുന്ന സ്നേഹബുദ്ധ്യാ ചെയ്യുന്ന പ്രവൃത്തികൾ കൊണ്ടു രാജാക്കന്മാർ പ്രജകളെ ക്ഷേമകരമാംവണ്ണം പരിപാലിപ്പാനോ മേലധികാരികൾക്കു കീഴുദ്യോഗസ്ഥന്മാരെ തൃപ്തികരമാംവണ്ണം പണിയെടുപ്പിപ്പാനോ, പടനായകന്മാർ പടയാളികളെ അന്യസമാനമുള്ള വീരന്മാരാക്കിത്തീർപ്പാനോ, പിതാക്കന്മാർക്കു പുത്രന്മാരെ ഉത്തമപൗരന്മാരാക്കിത്തീർപ്പാനോ, എന്നുവേണ്ട, ഒരു രാജ്യത്തിലെ രാജാവടക്കമുള്ള സകല ജനങ്ങളും ഏകമനസ്സോടുകൂടി അവരവരുടെ കർത്തവ്യകർമ്മങ്ങൾ ഉത്സാഹത്തോടെ നടത്തി രാജ്യം പുഷ്ടിയെ പ്രാപിക്കത്തക്കവണ്ണം അതിൽ പരസ്പരം വിരോധങ്ങളുമായി തോന്നാവുന്ന അനേകമായ ശക്തികളെ എല്ലാം കൂട്ടി ഇണക്കി ആ രാജ്യത്തെ ഉപര്യുപരി ശ്രേയസ്കരമായ മാർഗ്ഗത്തിൽക്കൂടി നയിപ്പിക്കുവാനാവശ്യമായ ആ സംയോജ്യതയുണ്ടാക്കുവാനോ സാധിക്കുന്നതല്ലെന്ന് ഈ അവസരത്തിൽ കണ്ണും ചെവിയും ഉള്ള സകല ജനങ്ങളും കണ്ടും കേട്ടും പഠിക്കുവാൻ വേണ്ടി ജാപ്പാൻകാർ ലോകം മുഴുവനും പ്രസിദ്ധപ്പെടുത്തുന്ന പത്രികകളാകുന്നു ഇപ്പോൾ നടക്കുന്ന യുദ്ധത്തിൽ അവർ സമ്പാദിക്കുന്ന എല്ലാ വിജയങ്ങളും.

സി. എസ്സ്. ഗോപാലപ്പണിക്കർ ബി. എ.

——— (ം) ———

## ൨൪. അഹംഭാവം

ജന്തുക്കൾക്കു നരജന്മം ദുർല്ലഭമായിട്ടുള്ളതാണ് എന്ന് ആചാര്യസ്വാമികൾ പറഞ്ഞിട്ടുണ്ട്. മനുഷ്യജന്മം പുണ്യപൂർവ്വത്തിന്റെ ഫലവും മോക്ഷം ഉത്തമമായ മനുഷ്യജന്മത്തിന്റെ ഫലവും ആകുന്നു, എന്നു വിദ്വാന്മാരെല്ലാവരും സമ്മതിക്കും. സാധാരണ പാമരന്മാരുപോലും "മനുഷ്യനായാൽ മോക്ഷമുണ്ടോ" എന്ന് സംഭാഷണങ്ങളിൽ പലപ്പോഴും പറഞ്ഞുവരാറുള്ളതുകൊണ്ടു

തന്നെ മോക്ഷം പരമാനന്ദമായിട്ടുള്ള ഒരവസ്ഥയാണെന്നു നമുക്ക് അനുമാനിക്കാവുന്നതാണ്. ഏതു ജന്മത്തിൽ മുക്തനാവുകയോ മുക്തനാവുന്നതിനു ശ്രമിക്കുകയോ ചെയ്യുന്നുവോ, ആ ജന്മം സഫലവും അങ്ങിനെയല്ലാത്ത ജന്മം നിഷ്ഫലവും ആണെന്നുള്ളതു നിർവിവാദമായിട്ടുള്ളതാകുന്നു.

“യാനി ദുഃഖാനി യാ തൃഷ്ണാ ദുസ്സഹാ യേ ദുരാധയഃ
തത്സർവം ശാന്തചേതസ്സു തമോർക്കേഷ്വിവ നശ്യതി—
ശ്രുത്വാ സ്പൃഷ്ട്വാ ച ദൃഷ്ട്വാ ച ഭുക്ത്വാ ഘ്രാത്വാ ശുഭാശുഭം
ന ഹൃഷ്യതി ഗ്ലായതി യഃ സ ശാന്ത ഇതി കഥ്യതേ”

എന്നും മററുമുള്ള പ്രമാണങ്ങളെക്കൊണ്ടു മോക്ഷം സിദ്ധിക്കുവാൻ ആവശ്യമുള്ളവയിൽ ശാന്തി പ്രധാനമേറിയ ഒന്നാണെന്നും ദുഃഖം വരുമ്പോൾ വിഷാദിക്കാതെയും സുഖം വരുമ്പോൾ സന്തോഷിക്കാതെയും ഇരിക്കുന്നവനാണ് ശാന്തനെന്നും പറയപ്പെടുന്നു.

ഇങ്ങിനെയുള്ള ശാന്തിയെ ശീലിക്കാതെ മനുഷ്യർ വിചാരമില്ലാത്തവരും ഗർവികളുമായി കാലം കഴിച്ചുകൂട്ടുന്നതു എത്ര കഷ്ടമായിട്ടുള്ളതാണ്. താൻ വലിയ യോഗ്യനാണെന്നും മററവരും തനിക്കു സമന്മാരല്ലെന്നും തോന്നുകയാണ് പ്രായേണ ഗർവിനു കാരണമായിത്തീരുന്നതു.

എല്ലാവർക്കും ഒരേവിധമായ അഭിപ്രായം യാതൊരു കാര്യത്തിലും ഉണ്ടാവുന്നതല്ല. ഏതു കാര്യത്തിലും ഏതു കാലത്തും അഭിപ്രായഭേദങ്ങൾ ഉണ്ടായിക്കൊണ്ടുതന്നെയിരിക്കും. ഒരു കാര്യത്തെക്കുറിച്ച് ഒന്നിലധികം അഭിപ്രായങ്ങളുണ്ടാകുമ്പോൾ എല്ലാ അഭിപ്രായങ്ങളിലും പരമാർത്ഥമുണ്ടെന്ന് എപ്പോഴും പറഞ്ഞുകൂടുന്നതല്ല.

ഒരാൾക്കു വല്ലതിനേയും കുറിച്ച് ഒരു അഭിപ്രായം ജനിക്കുന്നതു യഥാർത്ഥമായ കാരണത്തെ ആശ്രയിച്ചായിരിക്കുമ്പോൾ ആ അഭിപ്രായത്തെ എല്ലാവരും സ്വീകരിക്കുകയും അതിനെ “സിദ്ധാന്തപക്ഷം” (സിദ്ധമായ അന്തം, അതായതു സൂക്ഷ്മാലോചനയുടെ ഫലമായി ലഭിക്കപ്പെട്ട തത്വം, ഏതോ, ആ പക്ഷം) എന്നു പറകയും ചെയ്യും. തക്കതായ കാരണത്തെ അവലംബിച്ചല്ലാതെയോ യാതൊരു കാരണവുമില്ലാതെയോ വല്ലതും ധരിക്കുകയോ പറയുകയോ ചെയ്യുന്നതു പലപ്പോഴും ആക്ഷേപത്തിനും ചിലപ്പോൾ പരിഹാസത്തിനും കൂടി ഹേതുവായിത്തീരുന്നതാണ്.

രാജാവെന്നു കേട്ടിട്ടുള്ളതല്ലാതെ ജനനം മുതൽക്കു കണ്ടിട്ടില്ലാത്തതുകൊണ്ടു രാജാവു മനുഷ്യവർഗ്ഗത്തിൽ നിന്നു ഭേദിച്ചു ഒരു മാതിരി സൃഷ്ടിയാണെന്നു ധരിച്ചിരുന്നതിനാൽ ഒരിക്കൽ ഒരു രാജാവിനെ കാണുവാൻ സംഗതി വന്ന ഒരു മുത്തശ്ശി “അല്ലാ, രാജാവ്”, രാജാവ് എന്നു കേട്ടപ്പോൾ ഞാൻ എ

ണോ എന്നു വിചാരിച്ചു. ഇതു് ഒരാളാണു്" എന്നു പറഞ്ഞിട്ടുള്ളതു് ഓൎമ്മയിൽ വരുന്നു. ഈ മുത്തശ്ശിയെപ്പോലെയുള്ളവരെയോ ഇതിലും കുറച്ചുകൂടി മേമമായിട്ടുള്ളവരെയോ നമുക്കിപ്പോഴും ധാരാളം കാണ്മാൻ കഴിയും.

ഇങ്ങിനെ യാതൊരു കാരണവുമില്ലാതെയോ തക്കതായ കാരണം കൂടാതെയോ ചിലർ വല്ലതും ധരിക്കുകയോ പറയുകയോ ചെയ്യുന്നതു് ഒരു വിധം ആലോചിച്ചാൽ സഹിക്കാവുന്നതാണു്. അഭിപ്രായഭേദവും തെറ്റിദ്ധരിക്കലും പലൎക്കും പലകാൎയ്യത്തിലും ധാരാളം വന്നുപോകുന്നതാണു്.

എന്നാൽ "ഞാൻ ധരിച്ചതു ശരി" "ഞാൻ പറയുന്നതു സത്യം" എന്നുള്ള നാട്യത്തോടുകൂടിയും മററുള്ളവർ എത്ര വളരെ യുക്തിയോടുകൂടി പറഞ്ഞാലും സമ്മതിക്കാതെയും, അതെപ്പററി ആലോചിക്കാതെയും ഇരിക്കുന്ന ചിലരുണ്ടു്. അവരുടെ അവസ്ഥയാണു് വളരെ ശോചനീയമായിട്ടുള്ളതു്. ഇങ്ങിനെയുള്ള പിടിവാശം "ഞാൻ തന്നെ പ്രമാണം" "നമുക്കു സമനേവൻ" എന്നിങ്ങിനെ അവനവനെപ്പററി അവനവനു തന്നെ ഉണ്ടായിട്ടുള്ള വിചാരത്തിൻെറ ഫലമാണെന്നേ പറഞ്ഞുകൂടു.

അറിവിനെ ആശ്രയിച്ചു "താൻ പ്രമാണി" എന്നു നടിച്ചു നടക്കുന്നവർ ഒന്നും അറിഞ്ഞുകൂടാത്ത മൂഢ[illegible]കൂടും. ഒന്നും അറിഞ്ഞുകൂടാത്ത കൂട്ടരാണെങ്കിൽ മററുള്ളവർ പറയുന്നതിനെ വിശ്വസിച്ചുകൊള്ളുന്നതായാൽ അങ്ങിനെയുള്ളവരെ വല്ലകാൎയ്യവും പറഞ്ഞു ബോദ്ധ്യപ്പെടുത്തുന്നതു് എളുപ്പമായിട്ടുള്ളതാണു്. വിശേഷജ്ഞന്മാരായ മഹാത്മാക്കളെ കാൎയ്യം ബോദ്ധ്യപ്പെടുത്തുന്നതും വളരെ എളുപ്പമാണല്ലോ.

"താൻ പ്രമാണിത്തം" നടിക്കുന്ന കൂട്ടർ ഈ രണ്ടു തരത്തിലും പെട്ടവരല്ല. കുറച്ചു വല്ലതും അറിഞ്ഞിരിക്കും. ഇനിയും വളരെ അറിവാനുണ്ടെന്നു മനസ്സിലാക്കുകയുമില്ല. ഇങ്ങിനെയുള്ളവരാണു് "ഞാൻ യോഗ്യൻ" "മററവരൊക്കെ മോശം" എന്നു ധരിച്ചുപോകുന്നതു്. "അപിവേത്തിഷഡക്ഷരാണിചേദുപദേഷ്ടും ശിതികണ്ഠമിച്ഛതി" എന്നു പറഞ്ഞിട്ടുള്ളതു് ഈ വകക്കാരെക്കുറിച്ചു തന്നെയാണു്.

ഇങ്ങിനെയുള്ളവരുടെ ഭാവവും അവരോടു സംസാരിക്കേണ്ടതായി വരുമ്പോഴും മററുള്ളവൎക്കു നേരിടുന്ന സങ്കടവും കുറച്ചൊന്നുമല്ല. "ജ്ഞാനലവദുൎവ്വിദഗ്ദ്ധം ബ്രഹ്മാപി നരം ന രഞ്ജയതി" "അല്പവിദ്വാൻ മഹാഗൎവ്വി" എന്നും മററും പറഞ്ഞിട്ടുള്ള മഹാന്മാരെ നാമൊന്നിരുപ്രാവശ്യം തൊഴുതാൽ പോരാ.

കാലക്രമംകൊണ്ടു് അറിവു വൎദ്ധിക്കുകയോ ഒരു യോഗ്യൻ ഒരവസരത്തിൽ പറഞ്ഞതുപോലെ "യൌവനത്തിൻെറ ശക്തികൊണ്ടുള്ള ചോരത്തി

ളപ്പൊന്ന കാര്യങ്ങളെയും" ചെയ്യുമ്പോൾ ഈ തരട്ടെ "ഞാൻ തന്നെ പ്രമാണി" എന്നുള്ള ഭാവം നിശ്ശേഷം നശിക്കുന്നതും അപ്പോൾ അവർ മുമ്പുണ്ടായിരുന്ന മൂർഖതയേയും തന്നിമിത്തം കാണിച്ചിട്ടുള്ള ചാപല്യങ്ങളേയും ഓർത്തു പശ്ചാത്തപിച്ചുകൊള്ളുന്നതുമാണ്.

"യദാ കിഞ്ചിജ്ജ്ഞോഹം ഗജ ഇവ മദാന്ധസ്സമഭവം
തദാ സർവ്വജ്ഞോസ്മീത്യഭവദവലിപ്തം മമ മനഃ
യദാ കിഞ്ചിൽ കിഞ്ചിൽ ബുധജനസകാശാദവഗതം
തദാ മൂർഖോസ്മീതി ജ്വര ഇവ മദോ മേ വ്യപഗതഃ"

എന്നു പറഞ്ഞിട്ടുള്ളതുകൊണ്ടു് അറിവു കുറഞ്ഞിരിക്കുന്ന കാലത്തു താൻ സർവ്വജ്ഞനാണെന്നും അറിവു വർദ്ധിച്ചിട്ടുള്ള കാലത്തു താൻ അറിവു കുറഞ്ഞവനാണെന്നും തോന്നിപ്പോകുന്നതു് ഒരു പതിവാണെന്നു വിചാരിക്കേണം. അതുകൊണ്ടാണു വിദ്യയുടെ ഫലം വിനയമാണെന്നു യോഗ്യന്മാർ പറയുന്നതു്.

ഇങ്ങിനെയുള്ള ദുർവിദഗ്ദ്ധന്മാർ "പരപരിഹാസമതിങ്കൽ പരമഭിലാഷം കലർന്നു മേവുന്ന" എന്ന വരികളിലും അവർ ലോകനിന്ദയ്ക്കു പാത്രീഭവിച്ചിട്ടുള്ളവരാണെന്നുള്ള ആ ദുർവിദഗ്ദ്ധത നീങ്ങുന്നതുവരെ ഒരിക്കലും മനസ്സിലാകുന്നതല്ല.

ഇനി ധനത്തെ ആശ്രയിച്ചു മേൽപറഞ്ഞ നില നടിക്കുന്ന കൂട്ടരെ നമുക്കു നോക്കുക. 'ലക്ഷണമൊക്കയുമൊന്നാൽ ധനേശനെയും ജയിച്ചിട്ടുണ്ടു ഖലൻ.' കാര്യമിങ്ങിനെയിരിക്കുമ്പോൾ ഒരുമാതിരി പണക്കാരനാണെന്നു പറയപ്പെടുന്ന 'ഇങ്ങിനെയുള്ളവരുടെ' കഥയെന്തു പറയേണ്ടു!

വല്ലവരേയും കണ്ടാൽ യാതൊന്നും സംസാരിക്കാതെ വല്ലഗൌരവം നടിച്ചിരിക്കുക—ആരെങ്കിലും വല്ലതും ചെറിയ പറഞ്ഞാൽ ഒരു തലയാട്ടൽ, ഇങ്ങിനെ ഇവര കാട്ടുന്ന ഗോഷ്ടികളെ പറഞ്ഞുതുടങ്ങിയാൽ കണക്കും കയ്യുമില്ല. പണ്ടു കണ്ടു പരിചയവും മറവുമുള്ള വല്ലവരേയും ചിലപ്പോൾ കണ്ടാൽ കണ്ടില്ലെന്നു നടിക്കുക; കണ്ടതായി നടിച്ചാൽതന്നെയും പണ്ടു കണ്ടിട്ടുള്ള ഓർമ്മയില്ലെന്നു നടിക്കുക, മുതലായ പലതും പ്രഭുത്വത്തിന്റെ അംഗമെന്നാണു വെച്ചിരിക്കുന്നതു്. അതും തങ്ങൾക്കെതിരില്ല; സർവ്വഥാ തങ്ങൾ പൂജ്യന്മാരാണ്, എന്നുള്ള വിചാരം ഇവരിൽതന്നെയാണു കുടികൊള്ളുന്നതു്. സമവയസ്യന്മാരും വയോധികന്മാരുമായ ചിലർക്കു വെറുപ്പു തോന്നത്തക്കവണ്ണം അലക്ഷ്യമായി പലതും സംസാരിപ്പാൻ ഇവർക്കു യാതൊരു ശങ്കയുമുണ്ടാവുകയില്ല.

ഇങ്ങിനെ ദുരഭിമാനികളായിട്ടുള്ളവർക്കു വളരെ അനർത്ഥങ്ങൾ നേരിടുവാൻ ഇടയുള്ളതും നേരിട്ടിട്ടുള്ളതും ആണ്. ദ്രോണരുടെയും പാഞ്ചാലരാജാവിന്റെയും കഥ ഇവിടെ ഉദാഹരണമായിട്ടു വിചാരിക്കാം.

ഇങ്ങിനെയുള്ള ചിലർക്ക് തങ്ങളുടെ സ്ഥിതി എന്താണെന്നും എങ്ങിനെയാണു ലോകത്തിൽ വർത്തിക്കേണ്ടതെന്നും ഉള്ളതിനെക്കുറിച്ചു യാതൊരു വിചാരവുമുണ്ടാകയില്ല. ഇവരെ ബാധിച്ചിട്ടുള്ള തിമിരം നമ്മുടെ ചില ചെറുപ്പക്കാരെ ബാധിച്ചിട്ടുള്ള ഉദ്യോഗതിമിരത്തിൽ നിന്നു് ഒട്ടും കുറഞ്ഞതായിരിക്കയില്ല.

ഏതാണ്ടും സ്വന്തം സ്വാധീനത്തിലായാൽ തൽക്ഷണം പൂർവകഥയെല്ലാം മറന്നു്, നടപടിയെല്ലാം മാററി പിന്നെ കുളിപ്പാൻ പോകേണമെങ്കിലും മേനാവുവേണം. കുറച്ചുകഴിഞ്ഞാൽ പ്രൌഢിയുടെ ശക്തികൊണ്ടു പണം സാമാന്യം നശിച്ചു മേനാവു കേറി നടക്കുവാൻ സാധിക്കയില്ലെന്നാവും. അപ്പോൾ കുതിരവണ്ടിയാക്കും. പിന്നെയും കുറച്ചുകഴിഞ്ഞാൽ കാളവണ്ടിയായി. കുറച്ചുകൂടികഴിഞ്ഞാൽ അതിനും നിവൃത്തിയില്ലാതായിട്ടു വാലിയക്കാരനും ചെല്ലപ്പെട്ടിയുമായിട്ടു കാണാം. അവസാനം 'ഉള്ളതും പോയെന്റെ ഉണ്ണിയമ്മേ' എന്നായിത്തീരും.

ഇങ്ങിനെ 'ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും' എന്ന കൂട്ടത്തിലുള്ളവർ ഇപ്പോൾ വളരെയുണ്ടു്. 'വരവിനു സമാനം ചിലവുമല്ലവേണം' എന്നുള്ളതു് എല്ലാവരും ഓർമ്മയിലിരിക്കേണ്ടതാണു്. അവസ്ഥ നശിച്ചും അനാവശ്യമായുമല്ലാതെ നല്ല കാര്യങ്ങൾക്കുവേണ്ടി ഒരു പൈപോലും ഈ വകക്കാർ ചിലവു ചെയ്യു എന്നു വരികയില്ല. സല്പ്രവൃത്തികൊണ്ടും മററുമാണു് ധനം ക്ഷയിച്ചതു് എങ്കിൽ 'ശോഭന്തേ ശുദ്ധതാപന്ത്യാധനക്ഷീണാഃ നരാഃ' എന്നു പറഞ്ഞിട്ടുള്ളതുപോലെ അവർ ലോകത്തിലെപ്പോഴും സമ്മാന്യന്മാരായിരിക്കുന്നതാണല്ലോ.

കഥയില്ലാതെയുള്ള ദുരഭിമാനമാണു് ഇവരെ നശിപ്പിക്കുകയും ലോകനിന്ദയ്ക്കു പാത്രമാക്കുകയും ചെയ്യുന്നതു്.

ഒരിക്കൽ ഒരാൾ ഒരു കയ്യിൽ പരിചയും മറേറക്കയ്യിൽ വാളും ധരിച്ചുകൊണ്ടു നടക്കുമ്പോൾ 'ഇതെന്തിനാണു' എന്നു് ആരോ ചോദിച്ചതിനു് 'പണ്ടു ഞങ്ങളുടെ തറവാട്ടു വളരെ പ്രൌഢിയുള്ളതും കേളികേട്ടതുമായിരുന്നു. അന്നു് അകമ്പടിക്കൂടാതെ പുറത്തിറങ്ങുക പതിവില്ല. ഇപ്പോൾ സ്വത്തധികമില്ലെങ്കിലും സ്ഥാനമാനങ്ങൾ കളയരുതല്ലോ എന്നു വിചാരിച്ചു് വല്ലടിക്കിലേയ്ക്കും പോകേണ്ടിവരുമ്പോൾ ഞാൻ തന്നെ വാളും പരിചയും കയ്യിലെടുക്കുകയാണു്' എന്നു മറുപടി പറഞ്ഞതായി കേട്ടിട്ടുണ്ടു്. ഇങ്ങിനെയുള്ള അഹംഭാവം നീങ്ങാതെയിരിക്കുന്നേടത്തോളം ജനങ്ങളുടെയിടയിൽ ക്ഷേമമെങ്ങിനെ വർദ്ധിക്കും? 'അത്തിപ്പഴത്തോളമഹംഭാവമുണ്ടെങ്കിലത്തിക്കിംചിലത്തോളം വിളഞ്ഞീടും ഇതുതാപം' എന്നുള്ളതു് ഒരിക്കലും മറക്കത്തക്കതല്ല.

ഇങ്ങിനെ പല വർഗ്ഗക്കാരെയും അഹംഭാവം, അഹങ്കാരം, ഗർവം എന്നും മററും പല നാമങ്ങളുള്ള 'ഞാനൊന്നാണു നാമ്' എന്നുള്ള ഭ്രമം ബാധിക്കാതിരുന്നിട്ടില്ല. ഈ ഭ്രമം ബാധിച്ചാൽ ഓരോ വർഗ്ഗക്കാരും കാണിക്കുന്ന ഗോഷ്ഠി ഓരോ വിധത്തിലായിരിക്കും. അതെല്ലാം ഇവിടെ വിസ്തരിച്ചു സമയം

കഴിയുന്നില്ല. ഏതുവിധമായിരുന്നാലും ഈ ഭൂതം ബാധിക്കാതെ കഴിഞ്ഞുകൂടുന്നതു മഹാ ഭാഗ്യവും ഈ ഭൂതം ബാധിക്കുന്നതു വലുതായ നാശത്തിനു ഹേതുവും ആണെന്നു മഹാത്മാക്കളെല്ലാവരും ഒരുപോലെ സമ്മതിക്കുന്നതാകയാൽ ഈ ബാധ കൂടാതിരിക്കുവാൻ എല്ലാവരും സദാ ശ്രമിക്കേണ്ടതാണ്.

'ഞാനൊന്നു നന്ന്' ഇതിൽ ഏതക്ഷരമാണു ശൂന്യമല്ലാത്തതു്? ഇങ്ങിനെ സർവ്വശൂന്യമായ ഈ ഭൂതം ബാധിച്ചിട്ടുള്ളവന്റെ അവസ്ഥയും സർവ്വശൂന്യംതന്നെയാണെന്നു വിശേഷിച്ചു പറയണമെന്നുണ്ടോ?

എന്തിനധികം പറയുന്നു? യഥാർത്ഥത്തിൽ യോഗ്യൻതന്നെയാണെങ്കിൽ അവൎക്കു നാശകരമായ ഈ ഒരു ഭാവം ലേശംപോലും ഉണ്ടാകുന്നതല്ല. 'മന്ദഃകവിയശഃപ്രാർത്ഥീ ഗമിഷ്യാമ്യുപഹാസ്യതാം' എന്നു മഹാനുഭാവനും മഹാകവിയുമായ ശ്രീകാളിദാസനും 'പാമജനങ്ങളൊന്നിനാമാത്ര്യനായുള്ളോരു ഞാൻ' എന്നും മററു മഹാനായ തുഞ്ചത്തെഴുത്തച്ഛനും പറഞ്ഞിട്ടുള്ളതിനെ ആലോചിച്ചാൽ 'നിറകുടം തുളുമ്പില്ല' എന്നുള്ള വാക്യം വളരെ വാസ്തവമായിട്ടുള്ളതാണെന്നു് എളുപ്പത്തിൽ തീർച്ചപ്പെടുത്തുവാൻ കഴിയുന്നതാണ്.

ഒന്നുകൂടി ആലോചിച്ചുനോക്കുക. രണ്ടായിരം ചതുർയുഗം തികഞ്ഞാൽ ഒരു ദിവസവും, അങ്ങിനെ മുപ്പതുദിവസം കൂടിയതു് ഒരു മാസവും, അങ്ങിനെ പന്ത്രണ്ടുമാസം കൂടിയതു് ഒരു സംവത്സരവും, അങ്ങിനെയുള്ള നൂറുസംവത്സരം ആയുഷ്ക്കാലവും ആയ ബ്രഹ്മാവിന്റെ ആയുസ്സും, കാലത്തിന്റെ അനന്തതയും ആലോചിച്ചാൽ നിസ്സാരമാണെന്നു പറയണം. ബ്രഹ്മാവിനുള്ള ആയുസ്സിന്റെ അവസ്ഥ ആലോചിച്ചാൽ എഴുപത്തൊന്നു ചതുർയുഗംമാത്രം ജീവിച്ചിരിക്കുന്ന ഒരു മനുവിന്റെ ആയുസ്സ് അതിലും വളരെ വളരെ നിസ്സാരമെന്നല്ലേ വിചാരിപ്പാൻ തരമുള്ളു. ഇങ്ങിനെ നോക്കുന്നതായാൽ എത്രയോ ചുരുങ്ങിയ കാലമായി തോന്നുന്ന ഒരു നൂറു മാനുഷ്യസംവത്സരമാണ് ഒരു മനുഷ്യന്റെ പരമായുസ്സ്. അതുപോലെതന്നെ അല്ലയോ കേരളീയരേ! അനേകകോടി ബ്രഹ്മാണ്ഡങ്ങളുള്ളതിൽ ഒരു ബ്രഹ്മാണ്ഡത്തിൽ ചുരുങ്ങിയ ഒരു ഭാഗമായ ഭൂമിയുടെ ഖണ്ഡങ്ങളിൽ ചെറിയ ഖണ്ഡമായ ഭാരതഖണ്ഡത്തിൽ ചെറുതായ ഒരു ജില്ലയിലോ സംസ്ഥാനത്തിലോ എവിടെയോ ഒരു താലൂക്കിൽ ഏതോ ഒരു ദേശത്തിന്റെ ഒരു കോണിലുള്ള ഒരു ഭവനത്തിലാണു നാം ജനിച്ചുവളരുന്നതു്.

ഇത്ര വളരെ ചുരുങ്ങിയ ഒരു കാലത്തിന്റെയും സ്ഥലത്തിന്റെയും അകത്തു് ഉത്ഭവിച്ചു നശിക്കുന്നവനായ ഒരു മനുഷ്യന് അഹംഭാവം കാണിച്ചു ഞെളിയുന്നതിനു വല്ലതും കാരണമുണ്ടെങ്കിൽ അതു വലുതായ മൌഢ്യത്തിന്റെ തള്ളിച്ചയാണെന്നല്ലാതെ മറെറന്താണു പറവാനുള്ളതു്!

ചിററൂർ വാറവൂർ ശങ്കരമേനോൻ.

—(ഠ)—

# ൧൯. ബൃഹസ്പതി

കുജപഥാതിക്കപ്പുറമേ, ഭൂമിയുടെ അണ്ഡാകാരപദ്ധതിയിൽനിന്നു വളരെ വളരെ ദൂരത്തായി സൂൎയ്യവ്യൂഹത്തിന്റെ അതൃത്തിക്കകത്തു്, അതിസൂക്ഷ്മങ്ങളായ അസംഖ്യം ഉപഗ്രഹങ്ങളുടെ സങ്കീൎണ്ണമായ വക്രഗതികൾക്കു യാതൊരു തടസ്ഥവും തട്ടാത്തവിധം ദിഗന്തരത്തിൽ അത്യന്തം പ്രതാപപൌൎണ്ണത്തോടുകൂടി ഭീമവിഗ്രഹനായ ബൃഹസ്പതി സദാ സൂൎയ്യമണ്ഡലത്തെ ചുററിസ്സഞ്ചരിക്കുന്നു. സൂൎയ്യതേജസ്സുകൊണ്ടു പ്രകാശിക്കുന്നവയും വലിയ ഗോളങ്ങളും ആയ 'ശനി' മുതലായ വേറെ ചില ഗ്രഹങ്ങൾ ഇതിലും അകലെയായി ചരിക്കുന്നുണ്ടു്. എന്നാൽ ബൃഹസ്പതിയോളം വലിയതായിട്ടു് ഈ സൌരജഗത്തിൽ മററു് ഒരു ഗ്രഹവും ഇല്ലെന്നു മാത്രമല്ല, ആ ഗ്രഹങ്ങളെല്ലാം ഒന്നിച്ചുകൂടി ഒരു ഗോളമായിത്തീരുന്നതാണെങ്കിൽത്തന്നെ അതിനു് ഇത്ര വലിപ്പം ഉണ്ടാകുന്നതുമല്ല. 'ശുക്രൻ', 'കുജൻ' എന്നീ ഗ്രഹങ്ങളെപ്പോലെതന്നെ ബൃഹസ്പതിയേയും നമുക്കു് എല്ലാക്കാലത്തും തുല്യപ്രഭയോടെ കാണ്മാൻ സാധിക്കുന്നില്ലെങ്കിലും സൂൎയ്യചന്ദ്രശുക്രന്മാർ കഴിഞ്ഞാൽ പിന്നെ അധികം പ്രകാശമുള്ള ഗോളം ബൃഹസ്പതിയാണു്. ഭൂമിയും ബൃഹസ്പതിയും സൂൎയ്യന്റെ ഒരേ ഭാഗത്തായി വന്നു തമ്മിൽ ഏററവുംസമീപിക്കുന്നതു പന്ത്രണ്ടുകൊല്ലങ്ങളിൽ ഒരിക്കൽ മാത്രമാണെന്നും, ആ സമയം ബൃഹസ്പതി കാഴ്ചയ്ക്കു് അതിമനോഹരമായിരിക്കുന്നു എന്നും കണ്ടറിഞ്ഞിരിക്കുന്നു. എന്നാൽ ഈ ഭാസുരഗ്രഹത്തിലേയ്ക്കു് ഇവിടെനിന്നു് എത്ര ദൂരമുണ്ടെന്നു് ഇനി അല്പം ആലോചിക്കുക.

ശുക്രൻ രണ്ടുകോടി അറുപതുലക്ഷം നാഴികയും കുജൻ മൂന്നുകോടി അൻപതുലക്ഷം നാഴികയും അടുത്ത ചില സമയങ്ങളിൽ വരുമെന്നു് അവകളെപ്പററിയുള്ള ലേഖനങ്ങളിൽ നിന്നു നമുക്കറിയാറായിട്ടുണ്ടല്ലോ. ഭൂമിയും സൂൎയ്യനുമായിട്ടുള്ള അകലം ഒൻപതുകോടി മുപ്പതുലക്ഷം നാഴിക മാത്രമേയുള്ളു എന്നാണു് ജ്യോതിശ്ശാസ്ത്രജ്ഞന്മാർ പറയുന്നതു്. ഇതു് ഒരു ചുരുങ്ങിയ ദൂരമല്ല നിശ്ചയം. എന്നാൽ ബൃഹസ്പതി സ്ഥിതിചെയ്യുന്നതു് ഇനിയും നാലിരട്ടി അകലെയാണത്രെ. എന്നിട്ടും അതിനു് എത്ര ശോഭ തോന്നുന്നുണ്ടു്! ഇതിനുള്ള മുഖ്യകാരണം അതിന്റെ മഹാവലിപ്പം തന്നെയാണു്.

ശുക്രന്റേയും നാം വസിക്കുന്ന ഭൂമിയുടേയും മദ്ധ്യളവു് ഏകദേശം എണ്ണായിരം നാഴികയാണെന്നു് ശുക്രനെപ്പററിയുള്ള ഉപന്യാസത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ ബൃഹസ്പതിക്കു സുമാറു് ൮൭,൦൦൦ നാഴിക മദ്ധ്യളവുണ്ടു്. ഭൂമിയോടു് ഒത്തുനോക്കുമ്പോൾ ഈ വലിപ്പം അതിവിപുലമായി തോന്നുമെങ്കിലും സൂൎയ്യന്റെ കഥ ആലോചിക്കുമ്പോൾ അതു് എത്രയോ നിസ്സാരമായിത്തീരുന്നു. ബൃഹസ്പതിയുടെ പരിമാണനിൎണ്ണയത്തിനു് ഒരു കണക്കു പറയാം. ഈ ഗ്രഹത്തിന്റെ മദ്ധ്യരേഖയോളം നീളമുള്ള ഒരു ചരടിന്മേൽ ഭൂമിയോളം വലിപ്പമുള്ള ഒമ്പതു ഗോളങ്ങളെ കോൎത്തുകെട്ടാവുന്നതും ഇങ്ങിനെ

യുള്ള എട്ടു ബൃഹസ്പതിഗോളങ്ങളെ സൂൎയ്യബിംബത്തിൽ ഇപ്രകാരം തന്നെ അടയ്ക്കുവാനും ആകുന്നു. ആയിരത്തിരുനൂറു ഭൂമികൾ കൂടിയാൽ മാത്രമെ ബൃഹസ്പതിയുടെ വലിപ്പം ഉണ്ടാകയുള്ളു. ബൃഹസ്പതിയോളം വലിപ്പമുള്ള ഒഴിഞ്ഞ ഒരു ഗോളത്തിന്നുള്ളിൽ ആയിരത്തോളം ഭൂമികളെ കൊള്ളിക്കാമെന്നും അത്രതന്നെ ബൃഹസ്പതിമാരെ സൂൎയ്യഗോളത്തിന്നുള്ളിൽ ഒതുക്കാമെന്നും ശാസ്ത്രജ്ഞന്മാർ കണക്കാക്കിപ്പറയുന്നുണ്ട്.

എന്നാൽ ബൃഹസ്പതിക്ക് ഈ വലിപ്പത്തിനടുത്ത ഘനമുണ്ടോ എന്നു നോക്കുക. ഗ്രഹങ്ങളെ തൂക്കിനോക്കുവാൻ നമുക്കു സാധിക്കാത്ത സ്ഥിതിക്ക് അവയ്ക്കുള്ള ഘനം ക്ളിപ്തപ്പെടുത്തി പറയുവാൻ ഉത്സാഹിക്കുന്നതു മൂഢമൊ വിഡ്ഢിത്തമാണെന്നു ചിലൎക്കു തോന്നുവാൻ ഇടയുണ്ട്. എന്നാൽ ഗോളങ്ങളുടെ ഘനം നിശ്ചയിക്കുന്നതിന്നു തട്ടും തുലാസ്സും ആവശ്യമില്ല. ഗണിതശാസ്ത്രം വേറെ വഴിവെച്ചിട്ടുണ്ട്. അതിനെ സംക്ഷേപിച്ചു പറയാം. പരസ്പരം ആകർഷിക്കുന്നതിന്ന് എല്ലാ ഗോളങ്ങൾക്കും സാധാരണയായി ഒരു ശക്തിയുണ്ട്. ഈ ശക്തി അവയുടെ വലിപ്പത്തെ അനുസരിച്ചിരിക്കുന്നു. അതിനാൽ ചെറിയ ഗോളങ്ങൾ വലിയ ഗോളങ്ങളുടെ ആകൎഷണശക്തിക്ക് അധീനപ്പെട്ടു വരാവുന്ന ബൃഹസ്പതി ഗ്രഹങ്ങളിൽ വെച്ച് ഏററവും വലിയതാകയാൽ അടുത്തുള്ള ഗോളങ്ങളെയെല്ലാം അതിലേയ്ക്കാകൎഷിക്കുന്നു. ഈ ശക്തിയുടെ ഏററക്കുറച്ചിൽ അനുസരിച്ച് ആ ചെറിയ ഗോളങ്ങൾക്കെല്ലാം പലവിധമുള്ള ചലനങ്ങളുമുണ്ടാകുന്നുണ്ട്. ഒരു ദൂരദർശിനിയിൽ കൂടി നോക്കിയാൽ ഈ ചലനങ്ങളുടെ സമ്പ്രദായം നല്ലവണ്ണം കാണാം. അവയുടെ ശക്തി എത്രത്തോളമുണ്ടെന്നു നമുക്കു സൂക്ഷ്മമായി ഗ്രഹിപ്പാനും കഴിയും. പിന്നെ ഗണിതശാസ്ത്രസഹായംകൊണ്ട് ഈ ചലനങ്ങൾക്കു കാരണഭൂതമായ വലിയ ഗോളത്തിന്റെ ആകൎഷണശക്തി എത്രയുണ്ടെന്നും, അതിൽനിന്നു ഗോളത്തിന്ന് എത്ര ഘനമുണ്ടെന്നും കണക്കാക്കാവുന്നതാകുന്നു. ൧൨൦൦ ഭൂമികളോളം വലിപ്പമുള്ള ബൃഹസ്പതിക്ക് ഇങ്ങനെ കണക്കാക്കി നോക്കുമ്പോൾ ഭൂമിയെക്കാൾ ൩൦൦ ഇരട്ടി ഘനം മാത്രമേ കാണുന്നുള്ളു.

ഈ ഗോളത്തിന്റെ പരിമാണത്തിന്ന് അനുഗുണമായ ഘനം ഉണ്ടാവാത്തതെന്താണ്? വസ്തുക്കളിൽ പരമാണുക്കൾ എത്രത്തോളം ഇടതൂൎന്നു യോജിച്ചിരിക്കുന്നുവൊ അത്രതന്നെ അവയ്ക്കു ഘനവും കൂടിയിരിക്കും. ഇതിനാലാണ് ഒരേ വലിപ്പത്തിലുള്ള ഒരു ഘനവസ്തുവിന്നു ദ്രവവസ്തുവിലും, ദ്രവവസ്തുവന്ന് വായവ്യവസ്തുവിലും ഘനം കൂടിക്കാണുന്നത്. നമ്മുടെ ഭൂമി തണുത്ത ഒരു ഘനവസ്തുവാണ്. എന്നാൽ ബൃഹസ്പതി ഇതു തണുത്തതല്ലെന്നും, ഈ ഗ്രഹത്തിന്റെ അന്തൎഭാഗം എങ്ങിനെയിരിക്കുന്നുവെന്നും തീൎച്ചയായി പറവാൻ സാധിക്കയില്ലെങ്കിലും ബഹിൎഭാഗം ഘനവസ്തുവാകട്ടെ ദ്രവവസ്തുവാകട്ടെ അല്ലെന്നും ജ്യോതിശ്ശാസ്ത്രജ്ഞന്മാർ മനസ്സിലാക്കിപ്പറയുന്നുണ്ട്. അതിനാൽ ബൃഹസ്പതിക്കു വലിപ്പം അധികമുണ്ടെങ്കിലും അതിലെ പരമാണുക്കൾ വളരെ സംയോജിച്ചിട്ടുള്ളതായി കാണുന്നില്ലാത്തതുകൊണ്ട് വലിപ്പത്തിനടുത്ത ഘനം ആ ഗോളത്തിന്നുണ്ടാവാൻ തരമില്ല. ഈ ഗ്രഹത്തിന്റെ താപശക്തി നശിക്കുന്തോറും വലിപ്പം കുറകയും പരമാണുക്കൾ യോജിച്ചു തിങ്ങി വരാവുകയും ചെയ്യും.

സൂൎയ്യനിൽ നിന്ന് അകലെയകലെയായി സ്ഥിതിചെയ്യുന്ന ഗ്രഹങ്ങൾക്കു ഗമനവേഗം കുറഞ്ഞു കുറഞ്ഞു കാണുന്നുണ്ട്. ഭൂമി ഒരു നിമിഷത്തിൽ ൧൮ നാഴിക സഞ്ചരിക്കുന്നുണ്ടെങ്കിലും ബൃഹസ്പതി ആ സമയംകൊണ്ട് ൮ നാഴിക മാത്രമേ പോകുന്നുള്ളൂ. ഇതിനാൽ ബൃഹസ്പതിക്കു സൂൎയ്യനെ ഒന്നു ചുററിവരുവാൻ ൪൩൩൨ ദിവസം (ഏകദേശം ൧൨ കൊല്ലം) വേണ്ടിവരുന്നു. ബൃഹസ്പതിയിൽ ഒരു കൊല്ലം നമ്മുടെ ൧൨ കൊല്ലത്തോടു ശരിയായിരിക്കും. അതുകൊണ്ടു ബൃഹസ്പതിയിങ്കൽ ഋതുഭേദങ്ങൾ ഭൂമിയിലെപ്പോലെ വേഗത്തിൽ ഉണ്ടാകുവാൻ തരമില്ല.

ശുക്രൻ, ഭൂമി, കുജൻ എന്നുള്ള ഗ്രഹങ്ങളെപ്പോലെതന്നെ ബൃഹസ്പതിയും, അതിന്റെ അച്ചുതണ്ടിന്മേൽ സദാ തിരിഞ്ഞുകൊണ്ടിരിക്കുന്നു. ഈ തിരിച്ചൽ അതിവേഗത്തിലാകയാൽ ൯-മണിക്കൂർ ൫൫-മിനിട്ടുകൊണ്ട് ഒരു പരിഭ്രമണം ഉണ്ടാകുന്നു. ബൃഹസ്പതി ഭൂമിയെക്കാൾ എത്രയോ വലിയതാണെങ്കിലും അതിന്റെ ഒരു പരിഭ്രമണത്തിനു ഭൂമിക്കു വേണ്ടിവരുന്നതിൽ പകുതി സമയംകൂടി ആവശ്യപ്പെടുന്നില്ലെന്നുള്ള സംഗതി ആലോചിക്കുമ്പോൾ ആ ചലനത്തിന് എത്ര വേഗമുണ്ടായിരിക്കണമെന്നു വായനക്കാൎക്ക് ഊഹിക്കാവുന്നതാണ്.

ബൃഹസ്പതി ഒരു സൂൎയ്യനല്ല. അതു സ്വപ്രകാശംകൊണ്ടു ശോഭിക്കുന്നില്ല. അതിനാൽ ഒരു നക്ഷത്രത്തിലെപ്പോലെ അത്യുഷ്ണവായുക്കൾ കത്തിജ്വലിക്കുന്നതുമില്ല. അതിനെ ഒരു ദീപ്തിമത്തായ ഗ്രഹം എന്നു മാത്രമേ പറവാൻ പാടുള്ളൂ. പക്ഷേ ഈ ഗ്രഹം ഇനിയും ഭൂമിയെപ്പോലെ തണുത്തു ശാന്തസ്ഥിതിയെ പ്രാപിച്ചു കഴിഞ്ഞിട്ടില്ല. 'കുജൻ' എത്രയോ കാലംമുമ്പുതന്നെ ഭൂമിയുടെ ഇപ്പോഴത്തെ സ്ഥിതിയെ പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു എന്നു നാം മനസ്സിലാക്കീട്ടുണ്ടല്ലോ. എന്നാൽ ബൃഹസ്പതി ഈ സ്ഥിതിയെ പ്രാപിക്കുന്നതിനു് ഇനിയും അനേകകാലം വേണ്ടിവരുന്നതാണ്.

ഒരു ചെറിയഗോളവും വലിയ ഒരു ഗോളത്തിലും വേഗത്തിൽ തണുക്കുന്നതാണ്. ഒരു ഗോലി (ഗമകായ) യുടെയും, ചെറുനാരങ്ങയുടെയും, പന്തിന്റെയും വലിപ്പത്തിലുള്ള മൂന്ന് ഇരുമ്പുണ്ടകളെ ഒരുപോലെ ചുട്ടുപഴുപ്പിച്ച് അവയെ തണുപ്പിക്കുവാനായി നിലത്തിടുന്നതായാൽ ഗോലിയുടെ വലിപ്പത്തിലുള്ള ഉണ്ട ഒന്നാമതായി തണുക്കുന്നതാണ്. കുറെ സമയം കഴിഞ്ഞാൽ നാരങ്ങയുടെ വലിപ്പത്തിലുള്ള ഉണ്ടയും തണുക്കും. പന്തോളമുള്ള ഉണ്ടയുടെ ചൂടാറുന്നതു് ഇതിനുശേഷമായിരിക്കും. ഈ സംഗതി നമുക്ക് എളുപ്പത്തിൽ പരീക്ഷിച്ചറിയാവുന്നതാണ്. ഗ്രഹങ്ങളുടെ താപശക്തി നശിക്കുന്നതും ഈ ക്രമം അനുസരിച്ചുതന്നെയാകുന്നു.

ബൃഹസ്പതി ലാഘവമുള്ള ദ്രവ്യങ്ങളാൽ നിൎമ്മിക്കപ്പെട്ടതാണെന്നു തോന്നുന്നുവെങ്കിലും അതിന്റെ വലിപ്പംകൊണ്ട് അതിന്റെ ആകൎഷണശക്തി ഭൂമിയുടേതിലും വളരെ വളരെ അധികമായിരിക്കുമെന്നു നിസ്സംശയം പറയാം. ഏറ്റവും ഉഷ്ണിച്ചുകിടക്കുന്ന ഒരുഗോളത്തിനു ദീപ്തിയോ, സന്തപ്പ

മായ മേഘപടലത്തിന്മേലോ ചവിട്ടിനിൽക്കുക എന്നതു് അസംഭാവ്യമാണെങ്കിലും, ഒരുവൻ ബൃഹസ്പതിയിലെയ്ക്കു പോയി അതിന്റെ ഉപരിഭാഗത്തു സ്ഥിതിചെയ്യുവാൻ സാധിക്കുന്നുവെന്നു വിചാരിക്കുന്ന പക്ഷം ഭൂമിയിൽ ഉണ്ടായിരുന്നതിലും വളരെ അധികം ഘനം അയാൾക്കു് അവിടെ ഉണ്ടായി വരുന്നതാണത്രെ. ഇവിടെ ൧൪ റാത്തൽ ഘനമുള്ള ഒരു കട്ടിക്കു ബൃഹസ്പതിയിങ്കൽ ൩൫ റാത്തൽ ഉണ്ടായിരിക്കും. അതുപോലെ തന്നെ ൧൨൦ റാത്തൽ ഘനമുള്ള ഒരാൾക്കു് ആ ഗ്രഹത്തിൽ ൩൦൦ റാത്തൽ തൂക്കവും ഉണ്ടായ്‌വരും.

ബൃഹസ്പതിയുടെ ബഹിർഭാഗത്തിങ്കൽ കണ്ടുപിടിക്കപ്പെട്ടിരിക്കുന്ന അടയാളങ്ങൾക്കു ശുക്രനിലും കുജനിലും കാണുന്നവയിലും അധികം ഭംഗി തോന്നുന്നുണ്ടു്. അതിശുഭ്രമായും കറുത്തിരുണ്ടതായുമുള്ള ചിഹ്നങ്ങളാൽ ശോഭിച്ചും, നാനാവിധ ധൂമ്രമാനീലവർണ്ണഛായകളാൽ പരിമിളിതമായും ഉള്ള പീതരക്തതുല്യാഭാസയോടുകൂടിയ മേഘലകളാണു് ദൂരദർശിനിയിൽ കൂടെ നോക്കുമ്പോൾ സമാനയനങ്ങൾക്കു ഗോചരമായിത്തീരുന്നതു്. ആ മേഘലകൾക്കു സ്വല്പമായ ചില ഭേദഗതികൾ ഉണ്ടാകുന്നുണ്ടെങ്കിലും അതുകൾ ഒരുമാതിരി സ്ഥിരമായിട്ടുള്ളവയാണെന്നു തന്നെ വിചാരിക്കേണ്ടതാകുന്നു. എങ്കിലും കുജഗ്രഹത്തിലെ പാർത്ഥിവാംശങ്ങളും സമുദ്രങ്ങളും ആണെന്നു വിചാരിച്ചുവരുന്നവയായ കളങ്കങ്ങളെപ്പോലെ നിത്യമായിട്ടുള്ളവയെന്നു പറവാൻ തരമില്ല. എന്തെന്നാൽ ബൃഹസ്പതിയുടെ ബഹിർഭാഗത്തിങ്കൽ ഘനാവസ്ഥ ഉണ്ടോ ഇല്ലയോ എന്നതന്നെ സംശയമായിരിക്കുന്ന സ്ഥിതിക്കു് അതിൽ കാണുന്ന കളങ്കങ്ങൾ ആ ഗ്രഹത്തിനു ചുററുമുള്ള മേഘമൂടലിൽ കാണുന്നവയും കൂടക്കൂടെ സ്ഥാനഭ്രംശം ഉണ്ടാകുന്നവയും ആയിരിക്കണം. മേഘസമൂഹങ്ങളെ ആ ഗ്രഹത്തിനു ചുററും അതിവേഗത്തിൽ സഞ്ചരിപ്പിക്കുന്നതു് അവിടത്തെ പ്രചണ്ഡവായുപ്രവാഹമാണു്; ഇങ്ങിനെയുള്ള മേഘലകളുള്ളതുകൊണ്ടു് ബൃഹസ്പതിയെ 'മേഘലാവേഷ്ടിതശരീരവിഗ്രഹം' എന്നു വിളിച്ചുവരുന്ന പേർ വളരെ യോജിച്ചതന്നെ.

ബൃഹസ്പതിയിലും ഒരു പ്രധാന കളങ്കം ഉണ്ടു്. അതു കുജന്റെ 'കണ്ണു' പോലെ സ്ഥിരമായിട്ടുള്ളതല്ല. എങ്കിലും ക്ഷണഭംഗുരമെന്നും പറവാൻ തരമില്ല. ക്രിസ്ത്വബ്ദം ൧൮൭൮-മുതൽക്കുതന്നെ ആയതു കണ്ടുതുടങ്ങിയിരിക്കുന്നു. ഈ ചെമന്ന വലിയ അടയാളത്തിനു പുറമെ മററും അനേകം അടയാളങ്ങൾ കണ്ടുപിടിക്കപ്പെട്ടിട്ടുണ്ടു്.

ഇങ്ങിനെയുള്ള ചിഹ്നങ്ങളെക്കൊണ്ടു ജ്യോതിശ്ശാസ്ത്രജ്ഞന്മാർക്കു ആ മേഘമൂടലിനകത്തുള്ള വിഗ്രഹത്തെപ്പററി കുറച്ചൊന്നു മനസ്സിലാക്കുവാൻ പക്ഷെ സംഗതിയുണ്ടായെയ്ക്കാമെന്നു ഊഹിച്ചുവരുന്നു. ബൃഹസ്പതിയിങ്കൽ ഒരു കാലത്തു് അധികമായ തണുപ്പു തട്ടുന്നതായാൽ അതിവിസ്തീർണ്ണമായ സമുദ്രങ്ങളായി തീരത്തക്കവണ്ണമുള്ള ജലാംശങ്ങൾ ഇപ്പോൾ ആ ഗ്രഹത്തിന്മീതെ ആവിരൂപമായി തങ്ങിനിൽക്കുന്നു എന്ന സംഗതി

ഓർക്കുമ്പോൾ അവിടത്തെ മേഘമൂടലിന്റെ വിശാലത എത്രത്തോളമുണ്ടായിരിക്കുമെന്ന് എല്ലാവർക്കും ആലോചിക്കാവുന്നതാണ്. ബൃഹസ്പതിക്ക് ആദിത്യനെപ്പോലെ അതിതീക്ഷ്ണമായ പ്രഭയും ചൂടും ഇല്ലെങ്കിലും അത് ഇപ്പോഴും ജ്വലിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. ഈ സ്ഥിതിക്ക് ആ ഗ്രഹത്തിൽ ജലാംശങ്ങൾ നീരാവിയായോ മറ്റോ അല്ലാതെ വെള്ളമായിരിപ്പാൻ തരമില്ലല്ലോ. വല്ല പ്രകാരത്തെയും വെള്ളം അവിടെ വീഴുന്നതാണെങ്കിൽ തന്നെ അത് ഉടനെ തിളച്ച് ആവിരൂപമായി പരിണമിക്കയും ചെയ്യും.

ബൃഹസ്പതിയുടെ അവസ്ഥ ഇപ്രകാരമിരിക്കെ ആ ഗ്രഹം ജീവികളുടെ അധിവാസത്തിനു യോഗ്യമോ എന്ന ചോദ്യത്തിന് അവകാശംതന്നെയില്ല. സന്തപ്തമായ മേഘസമൂഹത്താൽ ചുറ്റും മൂടപ്പെട്ടു ചുട്ടുപഴുത്തുകിടക്കുന്ന ഒരു ഗോളത്തിൽ ഭൂമിയിൽ കാണുന്നപോലെയുള്ള ജന്തുക്കൾ ജീവിപ്പാൻ ഒരിക്കലും സാധിക്കുന്നതല്ല. എത്രകാലംകൊണ്ട് ആ ഗ്രഹം നിവാസയോഗ്യമായിത്തീരുമെന്നു ചോദിക്കുന്നപക്ഷം ഒരു തീർച്ചയായ മറുപടി പറവാനും കഴിയുന്നതല്ല. നമ്മുടെ ഭൂമിതന്നെ ഇപ്രകാരം നിവാസത്തിനു യോഗ്യമായിത്തീർന്നിട്ടുള്ളത് എത്ര അസംഖ്യസംവത്സരങ്ങൾകൊണ്ടാണെന്ന് ഓർക്കുമ്പോൾ അതിനെക്കാൾ അത്യന്തം വലിപ്പമുള്ള ബൃഹസ്പതിക്ക് എത്രകാലം വേണമെന്നു വായനക്കാർതന്നെ ഊഹിച്ചുകൊള്ളട്ടെ.

ബൃഹസ്പതിയെ ആശ്രയിച്ചു നാലു ചന്ദ്രന്മാർ ചരിക്കുന്നതായി കണ്ടുപിടിച്ചിരിക്കുന്നു. അവകളെ അധികം ശക്തിയില്ലാത്ത ദൂരദർശിനിയിൽക്കൂടി നോക്കിയാലും കാണാവുന്നതാണ്. ഇയ്യിടെ അഞ്ചാമത് ഒരു ഉപഗ്രഹവുംകൂടി ഉള്ളതായി കണ്ടിരിക്കുന്നു. നമ്മുടെ ചന്ദ്രൻ ഭൂമിയോടുകൂടി സൂര്യനെ പ്രദക്ഷിണം വയ്ക്കുന്നതുപോലെതന്നെ ആ നാലു ചന്ദ്രന്മാരും രമണീയ മേഖലകളോടുകൂടിയ ബൃഹസ്പതിക്കു ചുറ്റും ചരിച്ചുകൊണ്ടു സൂര്യമണ്ഡലത്തെ വട്ടംചുറ്റുന്നത് എത്ര മനോഹരമായ കാഴ്ചയാണ്!

എ. ശങ്കരപ്പുതുവാൾ ബി. എ., ബി. എൽ.

———(o)———

## ൨൦. സൃഷ്ടിവിശേഷങ്ങൾ.

(മാംസഭോജികളായ ചെടികൾ)

ജീവികളെക്കൊണ്ടുള്ള ഉപജീവനം പലജാതി ജംഗമങ്ങൾക്കുണ്ടെന്നല്ലാതെ കേവലം സ്ഥാവരങ്ങളിൽപ്പെട്ട വൃക്ഷലതാദികൾക്കുമുണ്ടെന്നുള്ള വസ്തുത ഇവിടങ്ങളിൽ ആരുതന്നെ മനസ്സിലാക്കിയിരുന്നു? ലോകതത്വാന്വേഷികൾ ഇങ്ങിനെ ചില സസ്യവിശേഷങ്ങളുണ്ടെന്നു പറയുക മാത്രമല്ല, അവയുടെ ആകൃതിയെയും പ്രകൃതിയെയും പറ്റിയുള്ള പൂർണ്ണവിവരങ്ങളെക്കൊണ്ടു ബോദ്ധ്യപ്പെടുത്തുകയും ചെയ്യുന്നതു എങ്ങിനെ സമ്മതിക്കാതിരിക്കും?

ഡൺസ്റ്റാൻ (Dun stan) എന്ന ശാസ്ത്രജ്ഞൻ 'നിക്കരാഗ്വാ' എന്ന തടാകത്തിന്റെ തീരത്തു ചുറ്റിനടക്കുകയായിരുന്ന സമയം അദ്ദേഹത്തിന്റെ പിന്നാലെ നടന്നിരുന്ന നായ് വേദനപ്പെട്ടു നിലവിളിക്കുന്നതുകേട്ടു തിരിഞ്ഞു നോക്കിയപ്പോൾ അതു് ഒരു ചെടിയുടെയിടയിൽ കുടുങ്ങിക്കിടക്കുന്നതു കണ്ടു. അതിന്റെ തണ്ടുകളെക്കൊണ്ടു നായെ കെട്ടിവരിഞ്ഞിട്ടുണ്ടെന്നു മാത്രമല്ലാ, ചോരയും പൊടിയുന്നുണ്ടായിരുന്നു. അദ്ദേഹം നായയെ തൽക്ഷണം വേർപെടുത്തിയിട്ടില്ലായിരുന്നു എങ്കിൽ അതിന്റെ കഥ അപ്പോൾതന്നെ കലാശിച്ചിരുന്നേനെ. ഈ ചെടി വടക്കെ അമേരിക്കരാജ്യത്തുണ്ടു്. വലിപ്പം അധികമില്ല. കഷ്ടിച്ചു് ആറടി പൊക്കമുണ്ടാകും. ചേമ്പിൻതണ്ടുകൾപോലെ കിഴങ്ങിൽനിന്നു പൊട്ടിപ്പുറപ്പെടുന്ന ഏതാനും തണ്ടുകൾ മാത്രമാണു് അതിന്റെ ശാഖോപശാഖകൾ. ഇല നാസ്തി. കറുത്ത രോമങ്ങളെക്കൊണ്ടു മൂടിയിരിക്കുന്ന മാർദ്ദവമുള്ള ആ തണ്ടുകൾ എളുപ്പത്തിൽ വളയും. ക്ഷണത്തിൽ ഒടികയുമില്ല. ഭക്ഷിക്കാവുന്ന വല്ല ജന്തുക്കളെയും അടുത്തു കിട്ടിയാൽ തണ്ടുകൾ പിടികൂടുകയായി. അതോടുകൂടി രോമങ്ങൾ ദേഹത്തിൽ പ്രവേശിച്ചു രക്തപാനവും തുടങ്ങും. ചെടിയുടെ ആകപ്പാടെയുള്ള സമ്പ്രദായം 'ചൊറിഞ്ഞനം' (കുന്തിപ്പൊള്ളു്) എന്നൊരു ജലജന്തുവിനെപ്പോലെയാകകൊണ്ടു് അതിനു് അദ്ദേഹം 'കരചൊറിഞ്ഞനം' എന്നാണു പേർപറഞ്ഞിട്ടുള്ളതു്. ഇതിന്റെ ക്രൗര്യാതിരേകമായ ചേഷ്ടിതങ്ങളെ ആലോചിച്ചു ഭയാക്രാന്തനായി നിന്നുപോയി എന്നു് അദ്ദേഹം തന്നെ ഒരു മാസികയിൽ ഘോഷിച്ചിട്ടുണ്ടു്.

ഇനി മറെറാരു ചെടിയെപ്പററി പറയാം. മദ്ധ്യ ആഫ്രിക്കാ, ആസ്ത്രേലിയാ ഈ രാജ്യങ്ങളിലാണു് ഇവയെ ധാരാളമായി കാണുന്നതു്. സൌരഭ്യമേറിയ ഇവയുടെ പുഷ്പങ്ങൾ അടുത്തു ചെല്ലുന്ന പ്രാണികളെ ആകർഷിക്കുന്നു. മധുപാനം ഉദ്ദേശിച്ചു പുഷ്പപുടത്തിൽ ചെന്നുകൂടുന്ന പ്രാണികൾ അന്തർഭാഗത്തിലുള്ള മധുവിനെ സ്പർശിപ്പാൻ സാധിക്കാഞ്ഞിട്ടു് ഉള്ളിലേയ്ക്കു് ഇറങ്ങിച്ചെല്ലുന്നതോടുകൂടി ഇരുഭാഗത്തായുള്ള രണ്ടു കൂർത്ത മുള്ളുകൾ അവയുടെ മേൽ കുത്തിക്കൊള്ളുന്നു. ഉടനെതന്നെ പുഷ്പവും കൂടുന്നു. അവിടെനിന്നു രക്ഷപ്പെടുക എന്ന കാര്യം പ്രാണികൾക്കു് അസാദ്ധ്യം. മധുപാനത്തിങ്കൽ അത്യന്തം ആസക്തന്മാരായി ഭവിക്കുന്നവരുടെ ഭാവ്യവസ്ഥയെ ഇപ്രകാരം കരുണാനിധിയായ ജഗദീശ്വരൻ നമുക്കു ദൃഷ്ടാന്തപ്പെടുത്തിത്തരികയാണോ എന്നു തോന്നും. എങ്കിലും ചില പ്രാണികൾക്കു് ഈ കഥ നിശ്ചയമുള്ളതിനാൽ അവ ഈ പുഷ്പങ്ങളുടെ സമീപം സഞ്ചരിക്കാറില്ലത്രെ.

'സുമിത്ര' എന്ന ദ്വീപിൽ ഇംഗ്ലീഷ് ലില്ലി (Lily) എന്ന പുഷ്പത്തിന്റെ ആകൃതിയിൽ ഒരു തരം ചെടിയുണ്ടെന്നു കേൾക്കുന്നു. ചെടിയുടെ തണ്ടിനു് ആറടിയും ഇലയ്ക്കു പത്തുപന്ത്രണ്ടടിയും നീളമുണ്ടു്. ഒരു ചെടി ഏകദേശം അറുപതടി ചുററളവുള്ള സ്ഥലം മുഴുവൻ പടർന്നു കിടക്കും. ഇതിൽ തട്ടിവരുന്ന വായു വിഷകരമാണു്. സൂര്യാസ്തമനസമയത്തും സൂര്യോദയത്തി

ന്ന് ഒരു മണിക്കൂറു നേരവും ഒരുവന് ആ വായു അത്ര കഠിനമായി പുറത്തേയ്ക്കു വിടുന്നതു്. ഈ ചെടികളെത്തന്നെ രാത്രിസമയങ്ങളിൽ നായ്ക്കളേയോ കന്നുകാലികളേയോ കെട്ടിനിറുത്തിയാൽ നേരം പുലരുന്നതിനു മുമ്പ് അവ ചത്തുപോകുന്നു. ഇതു തീരെ അസംഭാവ്യമാണെന്നു വിചാരിപ്പാൻ നമുക്ക് അവകാശമില്ല. എന്തെന്നാൽ ഈ ചെടിയുടെ അനുഭവം നമുക്കില്ലെങ്കിലും ഇതുപോലെ വിഷവായുവിനെ പുറപ്പെടുവിക്കുന്നതായ "ചേര" മുതലായ വൃക്ഷങ്ങൾ കണ്ടും, അവയുടെ ദോഷശക്തിയെ അനുഭവിച്ചും നാം അറിഞ്ഞിട്ടുണ്ടല്ലൊ. പിന്നെ പാമ്പുകൾക്ക് അത്ര ശത്രുവായിത്തീർന്നിട്ടുള്ള "ഞണലി" എന്ന വൃക്ഷത്തെപ്പറ്റിയും ചിലർ കേട്ടിട്ടുണ്ടായിരിക്കും. അതിന്റെ ചുവട്ടിൽക്കൂടി ഇഴഞ്ഞുപോകുന്ന പാമ്പുകൾക്കു ജീവനാശം വരുന്നതു് ആ വൃക്ഷത്തിൽ തട്ടിവരുന്ന വായു പാമ്പിനു വിഷകരമായിത്തീരുന്നതുകൊണ്ടാണല്ലൊ. എന്നാൽ ആദ്യം പറഞ്ഞ ചെടി വിഷവായുജനകമെന്നു മാത്രമല്ല ഹിംസാകരവൃത്തിയാണ്. ഒരിക്കൽ ഈ ചെടിയെ പറിച്ചെടുത്തു പരിശോധിച്ചുനോക്കിയതുകൊണ്ട് ദീനത്തിൽ കിടക്കേണ്ടി വന്നു എന്നും, കോളാമ്പിയുടെ ആകൃതിയിലുള്ള ഈ പുഷ്പത്തിന്റെ അന്തർഭാഗത്തിങ്കൽ ചെറുതരം പക്ഷികൾ, നരിച്ചീറുകൾ മുതലായ ജന്തുക്കളുടെ ശരീരം ചത്തു ചീഞ്ഞു കിടക്കുന്നതു കണ്ടു എന്നും, എം. ബീക്കർ (M. Becar) എന്ന മറ്റൊരു തത്വാന്വേഷിയും പറയുന്നുണ്ട്.

ബിലാത്തിയിലെ ചളിപ്രദേശങ്ങളിൽ "സൺഡ്യൂ" (Sundew) എന്ന വേറെ ഒരു തരം ചെടിയുണ്ട്. അതിന്റെ ഹിംസാസാമർത്ഥ്യവും വേറെ പ്രകാരത്തിലാണ്. രോമാകൃതിയിൽ തൂങ്ങിക്കിടക്കുന്ന അനവധി നാരുകളോടുകൂടിയതാണ് അതിന്റെ ഇലകൾ. നാരുകളിൽനിന്ന് എല്ലായ്പോഴും ഗന്ധമുള്ള ഒരു വെള്ളം പൊടിഞ്ഞുകൊണ്ടിരിക്കും. സൗരഭ്യംകൊണ്ടു ഭ്രമിച്ചു വല്ല പ്രാണികളും അതിന്റെ അരികെ വന്നാൽ ഉടനെ ആ നാരുകൾ അവയെ വരിഞ്ഞുകെട്ടുകയും അതുകളുടെ സാരാംശമെല്ലാം ഗ്രഹിച്ചതിന്റെ ശേഷം ഉപേക്ഷിച്ചു യഥാസ്ഥിതിയിൽ തന്നെ നില്ക്കുകയും ചെയ്യുന്നു. ഒരു പ്രാണി ഇത്തരം ചെടിയുടെ സമീപം ചെല്ലുന്നതും ചെടി ആ പ്രാണിയെ ഹിംസിക്കുന്നതും, അതിനെ ഭക്ഷിക്കുന്നതും എല്ലാം സൂക്ഷിച്ചു ഛായയെടുത്തിട്ടുള്ളതല്ലേ കാണേണ്ടതു്? ഒന്നാമത്തെ ഛായയിൽ പ്രാണി ചെടിയുടെ ഇലയിന്മേൽ സ്ഥിതിചെയ്യുന്നു. രണ്ടാമത്തേതിൽ രോമങ്ങൾ എണീറ്റു് പ്രാണിയെ പിടിക്കാൻ ഉത്സാഹിക്കുന്നു. മൂന്നാമത്തേതിൽ പ്രാണിയെ വരിഞ്ഞുകെട്ടിയിരിക്കുന്നു. പിന്നത്തേതിൽ പ്രാണിയുടെ തൊണ്ടുമാത്രമായി ശേഷിച്ച് മൃതശരീരം രോമങ്ങളുടെ ഇടയിൽ നിന്നു കാറ്റുകൊണ്ടു പറന്നു പോകുകയും ചെയ്യുന്നു. ഈ ഛായകളിൽ നിന്ന് ഒരു പ്രാണിയെ ഹിംസിച്ച് അതിന്റെ സാരാംശമെല്ലാം ഗ്രഹിക്കുന്നതിനു ചെടിക്കു മൂന്നുദിവസം വേണമെന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നു. മൂന്നുദിവസം കഴിഞ്ഞതിന്റെ ശേഷം രോമങ്ങൾ യഥാസ്ഥിതിയിൽ നില്ക്കുന്നതോടുകൂടി പ്രാണിയുടെ ദേഹാവശിഷ്ടം കാറ്റത്തു പറന്നു

പോകുന്നു. ഇതു കഴിഞ്ഞാൽ പിന്നെയും രോമങ്ങളിൽനിന്നു വെള്ളം സ്ഫുരിച്ചുതുടങ്ങും. എന്നാൽ രണ്ടാമത്തും കണ്ണിവെയ്ക്കുകയായി. ഇപ്രകാരം സസ്യവർഗ്ഗങ്ങളും ഹിംസയ്ക്കു് ഒരുങ്ങുന്നവരാണെന്നുള്ള കാര്യം, ദുഷ്ടജനങ്ങളുടേയും, മൃഗങ്ങളുടേയും ഹിംസകൊണ്ടു് അത്യന്തം പീഡിതന്മാരായിരിക്കുന്ന സാധുജനങ്ങളുടെ മനസ്സിന്നു് എത്രത്തോളം അസ്വാസ്ഥ്യം വരുത്തുമെന്നു പറവാനുണ്ടോ? എന്നാൽ അവ അചരങ്ങളാണല്ലോ എന്നു വിചാരിച്ചു കുറച്ചൊന്നു സമാധാനപ്പെടാം; സൃഷ്ടിയിൽ എന്തെല്ലാം വിശേഷങ്ങളുണ്ടെന്നു് ആർക്കുതന്നെ നിർണ്ണയിക്കാം.?

എസ്സ്. വി.

———(o)———

# ൨൫. നായാട്ടുവിധി

ഏറിയ ഭാഗങ്ങളും ഉന്നതങ്ങളായ പർവ്വതങ്ങളാലും വിസ്തൃതകളായ നദികളാലും പരിപൂർണ്ണമായി ഹിമവൽസേതുപര്യന്തം വ്യാപിച്ചുകിടക്കുന്ന ഭൂഖണ്ഡത്തിലെ പുരാതനനിവാസികൾക്കും ഇദാനീന്തനന്മാരായ അവരുടെ സന്താനങ്ങൾക്കും സാമാന്യമായൊരു സ്വഭാവവിശേഷം പാശ്ചാത്യശാസ്ത്രജ്ഞന്മാർ അല്പകാലമായിട്ടു കണ്ടുപിടിച്ചു സമർത്ഥിച്ചിട്ടുണ്ടു്. ഈവകയൊരു സ്വഭാവവിശേഷം ആധുനികന്മാരിൽ അവസ്ഥാന്തരങ്ങളെക്കൊണ്ടു വളരെ വളരെ വ്യത്യാസപ്പെട്ടുപോയിട്ടുണ്ടെങ്കിലും നിർമ്മലമായ നഭോമണ്ഡലത്തിൽ പ്രകാശിച്ചുകൊണ്ടിരുന്ന ചന്ദ്രബിംബം മേഘപടലത്തിൽ മറഞ്ഞാൽ എങ്ങിനെയോ അപ്രകാരംതന്നെ പൂർവികന്മാരുടെ നിഷ്കളങ്കമായ ഹൃദയമണ്ഡലത്തിൽ പ്രത്യക്ഷമായി വിളങ്ങിക്കൊണ്ടിരുന്ന വാസനാവിശേഷം— അതായതു് ഐഹികസുഖാസക്തിവൃത്തികളിൽ പ്രകൃതിസിദ്ധമായ അനാസ്ഥ, പരമാത്മധ്യാനത്തിങ്കൽ അന്തരാത്മാവിനുള്ള അഭിനിവേശം— അന്യജാതികളുടെ സംസർഗ്ഗംകൊണ്ടു ജനിച്ചിട്ടുള്ള മോഹപരമ്പരയിൽ മറഞ്ഞു ഭാരതീയന്മാരുടെ മനോമണ്ഡലത്തിൽ ഇന്നും ലയിച്ചുകിടക്കുന്നുണ്ടു്. സ്വഭാവവശാൽ ഹിന്തുക്കൾക്കു പ്രവൃത്തിമാർഗ്ഗം വെടിഞ്ഞു നിവൃത്തിമാർഗ്ഗമണവാനാണു മോഹമെന്നതു സാധിക്കുവാൻ പ്രത്യേകിച്ചു ലക്ഷ്യങ്ങൾ വേണമെന്നു തോന്നുന്നില്ല. ആവശ്യമുള്ള പക്ഷം ആയവയ്ക്കു ക്ഷാമവുമില്ല.

ഇതിനുള്ള കാരണം ഹിമവാന്റെ ഗാംഭീര്യമെന്നും വിന്ധ്യന്റെ സാന്നിദ്ധ്യമെന്നും മറ്റും ആംഗ്ലേയപണ്ഡിതന്മാർ പറയുന്നതു ഗിരിശിഖരങ്ങൾ പിതൃക്കൾക്കു വെച്ചുപോരുന്ന പിണ്ഡങ്ങളെന്നും നദീജലം പിണ്ഡോദകമെന്നും ഹിന്തുക്കൾ വിചാരിച്ചിട്ടാണെന്നു പറയുന്നതിനോടു തുല്യമാണെന്നു ചിലർ സിദ്ധാന്തിച്ചേക്കാമെങ്കിലും കാര്യത്തെക്കുറിച്ചു വിതർക്കമുണ്ടാവുമെന്നു തോന്നുന്നില്ല. ഇന്ത്യാസാമ്രാജ്യത്തിന്റെ നാലതിരിനുള്ളിൽ ബ്രാഹ്മണൻമുതൽ പറയൻവരെ സാമാന്യേന ഏതൊരു ജാതിയാണു് സകലവും ഈശ്വരാധീനമെന്നു വിശ്വസിച്ചുപോരാത്തതു്? ഏതൊരു ഹിന്തുവാണു് ഐഹികവിഷയങ്ങളിൽ പ്രവേശിക്കുമ്പോൾ ഭാഗ്യം, ഈശ്വരേച്ഛ, ദൈവഗതി എ

ന്നെല്ലാം പറയുന്ന "ബ്രാഹ്മവിധികൾ" "താൻ പാതികൂടി" അടിയറവെച്ചു കീഴടങ്ങാത്തതു്? ഹിന്തുക്കളുടെ ഒരാചാരമെങ്കിലും മതത്തോടുകൂടി ബന്ധിപ്പിക്കാത്തതുണ്ടോ? ഒരു പ്രവൃത്തിയെങ്കിലും ഒരു ദേവനോടുകൂടി ഘടിപ്പിക്കാത്തതുണ്ടോ? വെളുപ്പിന്നെഴുനേററു ദേഹമെല്ലാംപോലെ കാലും മുഖവും കഴുകിയെ കളിച്ചോ വന്ന് രാമായണപുസ്തകമെടുത്തു കിഴക്കോട്ടു തിരിഞ്ഞിരുന്നു സർവ്വേശ്വരനെ ധ്യാനിച്ചുകൊണ്ടു മലർത്തിനോക്കുമ്പോൾ വലത്തുപുറത്തു് ആദ്യത്തെ ശ്ലോകം ശുഭസൂചകമാണെങ്കിൽ ആ ദിനം സുദിനമെന്നതിന്നു വാദമില്ല. വിഷുദിവസം നാളികേരമുരുട്ടി സംവത്സരഫലം അറിയുന്നതിനുള്ള ക്രമവും അതിൻെറ ഫലങ്ങളും സുപ്രസിദ്ധങ്ങളാണല്ലോ. മലയാളത്തിലും പരദേശത്തും വ്യത്യാസംകൂടാതെ "വീണാവേണുമൃദംഗശംഖപടഹധ്വാനാ"ദികളും "മദ്യംപച്ചയിറച്ചി ശവം"മുതലായവയും യാത്രാമുഖത്തിങ്കൽ ശോഭനങ്ങളും "വെണ്ണീറും വിറകെണ്ണയും ചൂലും മുറവും" മററും നിന്ദിതങ്ങളും ആകുമെന്നു മാത്രമല്ല, മൊട്ടത്തലകളുടെ ദർശനം കൂടി മലയാളത്തിലെപ്പോലെതന്നെ പരദേശത്തും അശുഭമെന്നു വിചാരിക്കപ്പെട്ടുവരുന്നു. ഇങ്ങിനെ ഭാഗ്യപരീക്ഷകളെ പരിശോധിക്കുന്നതായാൽ ആദിയുമവസാനവുമില്ലാതെ പരന്നു കിടക്കുന്നുവെന്നേ പറഞ്ഞുകൂടു. ആചാരങ്ങളുടെയും മതത്തിൻെറയും ബന്ധത്തെക്കുറിച്ചു പര്യാലോചിക്കുന്നതും അപാരമായ സംഗതിതന്നെ.

ഇനി സാധാരണയായുള്ള ഓരോരോ പ്രവൃത്തികളെക്കുറിച്ചു് ആലോചിച്ചുനോക്കുക. അവിടെയും ഈശ്വരാധീനത്വം പ്രത്യക്ഷപ്പെടുന്നതാണ്. ഒട്ടുമിക്കാലും കാര്യങ്ങൾക്ക് ഓരോ അധിഷ്ഠാനദേവതകളുണ്ടു്. ആചാരനിഷ്ഠയുള്ളവർ അതാതുകാര്യത്തിൽ പ്രവേശിക്കുമ്പോൾ അതാതു പരദേവതകളെ ധ്യാനിക്കുകയോ സ്തുതിക്കുകയോ ചെയ്യാതിരിക്കയില്ലെന്നു നമുക്കെല്ലാം കണ്ടും കേട്ടും അനുഭവിച്ചും പരിചയമല്ലേ? കിടക്കുന്ന സമയം "ശ്രീമാധവായ നമഃ" എഴുന്നേൽക്കുമ്പോൾ "ഹരെ കേശവായ നമഃ" തേച്ചുകുളിക്കുന്ന സമയം രണ്ടുതുള്ളി എണ്ണയെങ്കിലും ഭൂമിദേവിക്കു കൊടുക്കാതിരിക്കയില്ല. പതിവായിട്ടു ഉണ്ണുന്ന സമയം ഗണപതിക്കും വയ്ക്കേണ്ടതാണ്. അതില്ലാത്തപക്ഷം വിശേഷദിവസം കൂടാതെ കഴികയില്ല. വായിക്കുവാൻ തുടങ്ങുന്നതു വാണിയെയും ഗണനായകനെയും ധ്യാനിച്ചു ഗ്രന്ഥമൊ പുസ്തകമൊ തൊട്ടു തലയിൽ വച്ചിട്ടുവേണം. ഈ ജാതി വിശ്വാസങ്ങളും നിഷ്ഠകളും ഹിന്തുക്കളുടെ എന്നപോലെ മറെറാരുജാതികളുടെയും ഇടയിൽ അത്ര സ്ഥിരമായി നിന്നിട്ടുമില്ല നില്ക്കുന്നതുമില്ല. പ്രത്യേകിച്ചു കേരളീയസാമാന്യത്തിൻെറ ഇടയിൽ അതിന്നു വിശേഷമുണ്ടു്. സകലതും ദൈവപരമായി സങ്കല്പിച്ചിട്ടുള്ളതുകൊണ്ടു വേദം തൊട്ടു വടക്കൻപാട്ടുവരെ മുഖത്തിൽ നിന്നും മുഖത്തെയ്ക്കു പകരുന്നതല്ലാതെ ഓലയിലൊ കടലാസിലൊ പകർത്തിപ്പോയാൽ അതിന്നു് അശുദ്ധി ബാധിക്കുമെന്നത്രെ സത്തമന്മാരുടെ സദുപദേശം. അഥവാ ഗ്രന്ഥത്തിൽ പെടുത്തേണ്ടതായി വന്നുപോയാൽ പിന്നത്തെ ഉപദേശം "ബുധജനമിതു മൂഢജനത്തിനു കാട്ടിപ്പോകയുമരുതു്" എന്നായിരിക്കും. ഈ മട്ടിലുള്ള വാചകം ഏകദേശം ഒരു ഇരുനൂറു കെട്ടിൽ

പരം പഴക്കമുള്ള ഒരു ഗ്രന്ഥത്തിന്റെ അവസാനത്തിൽ ഞാൻ കണ്ടതാണ്. ഗ്രന്ഥത്തിന്റെ ആദ്യം എടുത്തു നോക്കിയപ്പോൾ "കന്നി കാട്ടിൽ ചാടി, ഒന്നു നീററിൽ ചാടി" എന്നും മററും ചില പൊട്ടും പൊടികളും കണ്ടു യാതൊന്നും മനസ്സിലാകാതെ ഗ്രന്ഥത്തിന്റെ പേർ ഒടുവിൽ പറഞ്ഞിട്ടുണ്ടായിരിക്കാമെന്നു കരുതി അവിടം മറിച്ചു നോക്കിയ സമയത്താണു മേൽ പറഞ്ഞ ഉപദേശവാചകം കണ്ടെത്തിയത്. അതുതന്നെ ആ ഗ്രന്ഥം മുഴുവനും എന്നെക്കൊണ്ടു വായിപ്പിക്കുവാൻ ഒരു ഉദ്ദീപകമായിട്ടു കലാശിച്ചു. വായനയുടെ ഫലമായിട്ടു പണ്ടത്തെ നായാട്ടു നടപടിയെക്കുറിച്ചു ചിലതൊക്കെ അറിവാൻ എനിക്കു സംഗതിയായെങ്കിലും ഗ്രന്ഥമെഴുത്തുകാരന്റെ ഉപദേശം തെററി നടക്കുവാൻ ഒരു വാസന ഈ ലേഖകനുള്ളതുകൊണ്ട് ഒരു അധികപ്രസംഗം പ്രയോഗിക്കുവാനാണ് ഇപ്പോൾ ആരംഭിക്കുന്നത്. പഴയ നായാട്ടുവിധി ബഹുജനത്തിനു കിട്ടിപ്പോയതുകൊണ്ട് ഉപദേഷ്ടാവു കോപിക്കുവാൻ ഭാവമുണ്ടെങ്കിൽ ഒരു സമാധാനം ഞാൻ കരുതീട്ടുണ്ട്. ബുധജനത്തിനല്ലേ ഉപദേശം ബാധകമാവുള്ളു.

തോക്കെടുത്തു കാട്ടുകേറീട്ടുള്ളവരൊക്കെ നായാട്ടെന്നു കേട്ടാൽ ചെവി വട്ടംപിടിക്കാതിരിക്കയില്ല. അപകടത്തിനു വഴിയുണ്ടെങ്കിലേ ഉത്സാഹത്തിനും രസത്തിനും തങ്ങളിച്ച മതിയാവുള്ളു. പോത്തിനെ വെടിവെച്ചതും, ആനയായിട്ടു മുട്ടി എത്തിയതും, പുലിയായിട്ടു നേരിട്ടതും, രാത്രി മുഴുവനും ഒരു മരത്തിന്റെ മുകളിൽ കഴിച്ചു കൂട്ടിയതും മററും നായാട്ടുഭ്രാന്തന്മാർ വർണ്ണിച്ചു പറയുമ്പോൾ കേൾക്കുന്നവർക്കുകൂടി ഉത്സാഹം തോന്നിപ്പോകും. ഒരു തവണ നായാടിട്ടുള്ളവർ പിന്നെ നായാട്ടിലുണ്ടാവുന്ന ആവേശം ഇന്നപ്രകാരമെന്നു പറയേണ്ടതില്ല. നായാട്ടിനാൽ ക്രമം കുറഞ്ഞിട്ടുള്ള കാലം ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. എന്നാൽ മലയാളത്തിൽ നായന്മാർ പോക്കളത്തിൽ നിന്നു പിരിഞ്ഞ് ആയുധങ്ങൾ ഈട്ടുവെപ്പിൽ കെട്ടിവച്ചതോടുകൂടി നായാട്ടിനുള്ള മോഹവും മുക്കാലേ മുണ്ടാണിയും കെട്ടിവെച്ചുവെന്നാണു വിചാരിക്കേണ്ടത്. "ചാത്തുപ്പണിക്കരും നാലു ശിഷ്യന്മാരുമായി വാളും പരിചയുമെടുത്തു പുലിയുടെ മടയിൽചെന്ന് അതും വെട്ടിയ" കാലമെവിടെ കിടക്കുന്നു. ഇരട്ടക്കുഴൽ തോക്കുംകൊണ്ട് പന്നിയുടെ മുമ്പിൽ മലൎന്നുവീണ കാലമെവിടെ കിടക്കുന്നു! "പാണ്ടൻനായുടെ പല്ലിനു ശൌര്യം പണ്ടേപ്പോലെ ഫലിക്കുന്നില്ല" എന്നു നമ്പ്യാർ നിലവിളിക്കുന്നതിലെന്താണത്ഭുതം! കാട്ടുപോത്തും കാത്തിപ്പോത്തും തമ്മിലുള്ള വ്യത്യാസം അറിയുന്ന വീരന്മാർ ഇപ്പോൾ എത്ര പേരുണ്ടാവും? ആവോ. ഇനി നമ്മുടെ നല്ലകാലത്തെ നായാട്ടൊന്നു പരിശോധിക്കുക തന്നെ. നായാട്ടു നാലുപ്രകാരമെന്നും ആറു പ്രകാരമെന്നും രണ്ടുപക്ഷം. 1. 'അറുൎപ്പടികറിച്ചു നായാട്ട്'. 2. 'അള്ളുനൻപടിവിളിച്ചു നായാട്ട്'. 3. 'വേടൻ വഴി കൂടൻ നോക്കുക'. 4. 'കാട്ടാളൻ വഴികൂട്ടിൽ പന്നികൊല്ലുക' ഇതിനെ നാലെന്നും, 1. 'കുറനായാട്ട്' 2. 'വിളിനായാട്ട്' 3. 'പള്ളിവേട്ടനായാട്ട്' 4. 'കൂട്ടിയതും വെറുമ്പുരം' 5. 'കണ്ടതും ഓർമ്മിക്ക' 6. 'ഇളകിയതും' ഇങ്ങി

ന്നെ ആറെന്നും രണ്ടുവിധം പറയുന്നു. ഇതിൽ ആദ്യത്തെ നാലുവിധം നായാട്ടുകൾ ഉണ്ടാകുവാനുള്ള കാരണത്തെപ്പററി ഇപ്രകാരം പറഞ്ഞിരിക്കുന്നു.

1. അയ്യൻ പടികറിച്ചനായാട്ട്—നാഗസ്ത്രീകൾ നാഗലോകത്തു നിന്ന് അളളുവാങ്ങി വെള്ളിക്കിണ്ണത്തിൽ വെച്ച് പൊന്നുംകിണ്ണംകൊണ്ടു മൂടി വിഷ്ണുഭഗവാനു തിരുമുൽകാഴ്ചവെപ്പാനായി ദേവലോകത്തേയ്ക്കു പോകുംവഴി മഹാമേരുപർവ്വതത്തിന്റെ താഴ്‌വരയിങ്കൽ നാലു ബിംബം കണ്ടു. അവർ അവയെ എടുത്തുകൊണ്ടു വീണ്ടും പുറപ്പെട്ടപ്പോൾ 'ഒന്നു കാട്ടിൽ ചാടി, ഒന്നു നീററിൽ ചാടി, ഒന്നു ഊരിൽ ചാടിപ്പോയി, ഒന്നു താഴെ വീണുപോയി'. നാഗസ്ത്രീകൾ അളളും കിണ്ണവും വിഷ്ണുഭഗവാന്റെ തൃക്കഴലിൽവെച്ചു വന്ദനങ്ങളും ഉണർത്തിച്ചാറെ അവ നാലിനും നാലുപേരുമിട്ടു. കാട്ടിൽ ചാടിയതു ചെന്നായ്, നീററിൽ ചാടിയതു നീർനായ്, ഊരിൽ ചാടിയതു ഊർപ്പട്ടി, താഴെവീണതു കുറുക്കൻ. പേരിട്ടതിന്റെ ശേഷം ശ്രീനാരായണൻ അവയെ അയ്യപ്പനു ദാനവും ചെയ്തു. അതുകൊണ്ടത്രെ അയ്യപ്പൻനായാട്ടു പരദേവതയായതു് എന്നറിക. അയ്യപ്പൻ മലയാളത്തിൽ ചുരവട്ടത്തും പല കാവുകളിലും അധിവസിച്ചു. അതിന്നുശേഷം നാലുനായ്ക്കളേയും തന്റെ ചേകവർക്ക് (സേവകർക്ക്) സമ്മാനം കൊടുത്തു. അതുകൊണ്ടത്രെ നായാട്ടു നടത്തുന്നതു്. അയ്യപ്പങ്കൽനിന്നു നായ്ക്കളെ സ്വീകരിക്കുകകൊണ്ടത്രെ നായന്മാരെന്നു വിളിച്ചുവരുന്നതും.

2. അർജ്ജുനൻ പടിവിളിച്ച നായാട്ട്—അർജ്ജുനൻ 'ഇളിനായെ നായാട്ടിന്നുകൊണ്ടുനടന്നു മുതലത്രെ' ഇങ്ങിനെ ഒരു നായാട്ടുണ്ടായതു്. വില്ലാളിവീരനായ അർജ്ജുനന് ഇങ്ങിനെ ഒരു നായെ കിട്ടിയതു് എന്നാണെന്നും എങ്ങിനെയാണെന്നും എനിക്കറിഞ്ഞുകൂട. പണ്ടു അയ്യൻപടികറിച്ചനായാട്ടാണു് അധികം നടപ്പുണ്ടായിരുന്നതെന്നു തോന്നുന്നു. 'അർജ്ജുനൻ പടിവിളിച്ച നായാട്ട്' അപൂർവ്വമായിരുന്നു.

3. വേടർവഴി കുരൻ നോക്കുക—'അർജ്ജുനൻ പാശുപതാസ്ത്രം വാങ്ങുവാൻ ശ്രീപരമേശ്വരനെ തപസ്സുചെയ്ത കാലം പരമേശ്വരൻതിരുവടി അർജ്ജുനന്റെ ശരത്തെപ്പോക്കി അസ്ത്രവും കൊടുത്തു. അന്നു വേടനു കളി പതിനൊന്നാക്കിക്കൊൾക എന്നു വരം കൊടുത്തതുമൂലം പതിനൊന്നു ജാതി വേടരുണ്ടായി. അന്നുമുതൽക്കത്രെ വേടനായാട്ടു തുടങ്ങിയതു്.'

4. കാട്ടാളൻ വഴി കുട്ടിൽ പന്നികൊല്ലുക—"രാവണൻവന്നു ശ്രീകൈലാസം പിടിച്ചിളക്കിയനേരം പാർവ്വതിയ്ക്കു് ഏററവും ഭയമുണ്ടായി. ശ്രീപരമേശ്വരൻ അതു് ആരാണെന്നറിവാൻ തന്റെ തേജസ്സിനെ പിടിച്ചു കാട്ടിൽ എറിഞ്ഞു. അതു് ചെന്നു വീണനേരത്തു് ഒരു വാനരനായി, ഇതുവരെയുമില്ല്'. അപ്പോൾ രണ്ടാമതുമെറിഞ്ഞു. അതു കാട്ടിലൊരു ആളായി ഇങ്ങവന് 'രാവണരക്ഷസൻ' എന്നു ഉണർത്തിക്കേട്ട ഭഗവാൻ അരുളിച്ചെയ്തു. 'നീ കാട്ടിലെ ആളായിരുന്നു. ദുഷ്ടമൃഗങ്ങളെ നിഗ്രഹിച്ചു ഭക്ഷിച്ചുകൊൾക' എന്ന്" അന്നുതുടങ്ങി കാട്ടാളനായാട്ടുമുണ്ടായി.

പതിനെട്ടു നായാട്ടാചാരങ്ങളുള്ളതിൽ പ്രധാനങ്ങളായ 'കന്നാചാരം' 'വല്ല്യാചാരം' (അതായതു ഗുരുക്കന്മാരുടെ ആചാരം) ഇങ്ങിനെ രണ്ടാചാരങ്ങളുടെ ചെതുകൾ മാത്രമെ പറഞ്ഞുകാണുന്നുള്ളൂ. നായാട്ടുകുന്നിനു ൧൮ വാതിലെന്നും, ൧൮ ചോലയെന്നും നിയമിച്ചിരിക്കുന്നു. കിഴക്കെവാതിൽ ഒന്ന്, തെക്കെവാതിൽ ആറ്, പടിഞ്ഞാറെ വാതിൽ അഞ്ച്, വടക്കെവാതിൽ ആറ്, ഇങ്ങനെ പതിനെട്ടു വാതിലുകൾ ഉള്ളതിൽ ഓരോന്നിന് ഓരോ ചോലയും, നായാട്ടുനായകൻ പതിനെട്ടാചാരങ്ങളും പത്തുവാധകളും അറിഞ്ഞിരിക്കണം. പത്തുവാധകൾ ഏതെല്ലാമെന്നാൽ, ൧. 'അന്നായും പുറയും നായക്കാരനു ചങ്ങാതി' എന്ന്. ൨. നാലു അമ്പൊടിക്കാരൻ, ഒരു വില്ലൊടിക്കാരൻ, രണ്ടു പരിഷയിൽ നായാടികൾ 'ഇവർ നായകന്റെ' കയ്യിരിക്കു 'നിൽക്കും ചങ്ങാതികൾ എന്നും അറിക.' ൩. 'നായരെ കുന്നിന്റെ കിഴക്കെ വാതുക്കൽ കൂടി കയറ്റണമെന്നറിക.' ൪. നായയെ കയറവുന്നസമയം അയ്യപ്പനെയും പരദേവതമാരെയും ധ്യാനിക്കുക. ൫. തനിക്കും തന്റെ നായയ്ക്കും ചങ്ങാതികൾക്കും ദോഷമരുതെന്നു അറിക. ൬. 'നായ ഓക്കണനം (മനസ്സിനുണ്ടാകുമ്പോൾ) കയറി വാതുക്കൽ ആക്കിക്കൊൾക.' ൭. 'അറിഞ്ഞു അറിയിക്ക.' ൮. 'ചെന്നു ചൊല്ലിക്ക.' ൯. 'കൊന്നുകൊല്ലിക്ക.' ൧൦. 'കൊടുത്തു കൊടുപ്പിക്ക.'

കന്നാചാരപ്രകാരം വിളി, തെളി, തെട്ടം, തേക്ക ഇങ്ങിനെ നാലു സമ്പ്രദായങ്ങളുണ്ട്. ഈ വാക്കുകൾ തെളിക്കുന്നതിന്റെയും, വിളിക്കുന്നതിന്റെയും, ഏറുവിളിക്കുന്നതിന്റെയും, മൃഗങ്ങളെ ഹിംസിക്കുന്നതിന്റെയും സങ്കേതശബ്ദങ്ങളാണ്. സാധാരണ എഴുപതിരണ്ടു വിളിക്കു മുപ്പത്താറു തേക്കയാണ് ശട്ടം. അതിനൊത്ത തെളിയും തെട്ടവും എന്നു പറയേണ്ടതില്ലല്ലൊ.

'അയ്യറിയോ, അറിയോ, എത്തോ, എത്തോ, എത്തോ, തിരോ, തിരോ, തിരോ, അരിയത്തെത്തോ, വരോ, എത്തോ, അയ്യത്തെയെത്തോ, ഗതോ, എത്തോ' ഇത്രയും ആരംഭത്തിലെ ഗണപതിക്കയ്യാണ്. ഇതിന്റെ അർത്ഥം ശാസ്ത്രജ്ഞന്മാരെ 'മാച്ചാനെ, മാച്ചാനെ, മറ്റൊരു വേഷം മാച്ചാനെ' എന്നതിന്റേതിൽ പതിന്മടങ്ങു ദുരൂഹമാണ്. 'മാച്ചാനെ' എന്നതു 'മാധവനെ' എന്നതിന്റെ പ്രാകൃതമെന്നും, ആ വാക്യം 'സർവം വിഷ്ണുമയം ജഗൽ' എന്നതിന്റെ ഛായയെന്നുമാണു പറയുന്നത്. പ്രാകൃതത്തിലെ പൊടിവാചകങ്ങളെ ഗ്രന്ഥത്തിൽ വ്യാഖ്യാനിച്ചിരിക്കുന്നതു താഴെ പറയുംപ്രകാരമാകുന്നു.

'അയ്യറിയോ' എന്ന് അയ്യപ്പനെയും, 'അറിയോ' എന്നു വനദേവതമാരെയും അറിയിക്കുന്നു. 'എത്തോ' (എത്തുക) എന്നു മുമ്പു അയ്യപ്പനോട്, പിന്നെ നായയോട് പിന്നെ നായരോട്. 'തിരോ' (തിരിയുക) എന്നു മൃഗത്തോടും (തിരിയുക) എന്നു നായയോടും നായരോടും പറയുന്നു. 'അരിയത്തെത്തോ' എന്നു നായയോട്, 'വരോ' എന്നു മൃഗത്തോട്; പിന്നെയും 'എത്തോ' എന്നു നായരോട്. 'അയ്യത്തെയെത്തോ' എന്നു 'മൂവരോട്' (അയ്യപ്പൻ, നായ, നായര്;) 'ഗതോ' (ഗമിക്കുക) എന്നു ഉളികനോട്; 'എത്തോ' എന്നു പിന്നെയും

അയ്യപ്പനോടു പ്രാർത്ഥിച്ചിട്ട് ഗണപതിക്കു കലാശിക്കുക. ഈ കോലാഹലം നായാട്ടിനു മുമ്പ് കന്നറിയിക്കേണ്ടതും മര്യാദയാകുന്നു.

കാടു 'തെളി'ക്കുവാൻ തുടങ്ങുമ്പോൾ ഒരു കൂട്ടക്കാർ 'വിളി'ക്കേണ്ടുന്നത്, എന്തോ 'എന്തോ' അറിയത്തെതോ, വാ, എന്തോ'എന്തിപ്പോയ്'എന്നാകുന്നു. ഇതിന്റെ 'തേട്ടം' അതായതു മറ്റേ കൂട്ടർ പകരം വിളിക്കേണ്ടതു, 'ഉള്ളത്, ഉള്ളത്, ഉള്ളത്, എന്തിപ്പായി, ഉള്ളത്' എന്നും, ഇളകിയാൽ 'അയ്യാ തെക്ക തെക്ക എന്ത് എന്ത്', എന്തൊ എന്തോ, വടിയടട്ടോ, അടോ, അട ടളോ, അടോ, അയ്യക്കുക്കുയിക്കുക്കുയി—— ——കളിയൻവായിതോ, വായ്പി ടിയൻ അയ്യൻ നാട്ടിൽകൊണ്ടുകൊല്ലുന്നോ, എന്നഎരട്ടി കൂട്ടി വിളിക്കണ'മെ ന്നും 'വേട്ടക്രമത്തിൽ' വിധിച്ചിരിക്കുന്നു.

പന്നി, പന്നിക്കൂട്ടം, പന്നിച്ചോര, ഇവയുടെ വിവരണത്തിലുള്ള നിഷ്കർഷ കണ്ടാൽ പന്നിനായാട്ടായിരുന്നു പ്രധാനമെന്നു തോന്നും. പന്നിക്കും പന്നിക്കൂട്ടങ്ങൾക്കും ഉള്ളപോലെ തന്നെ മററു മൃഗങ്ങൾക്കും വിശേഷാൽ പേരുകളുണ്ട്.

ഒററപ്പന്നിക്കു 'വായ്പിടിയൻ' എന്നും തള്ളയും തന്തയും കൂടി 'വായ്പിടിയൻ തോണിപ്പെരിയവൻ' എന്നും പേരുകൾ കൊടുത്തിരിക്കുന്നു. രണ്ടോ മൂന്നോ ഒററകൾ ഒരുമിച്ചു കൂടിയാലും 'വായ്പിടിയർ' എന്നു മാത്രമേ പറയാവൂ. അതിൽ കൂടിയാൽ കൂട്ടപ്പേരുകളായി. ൧. 'തോണിപ്പെരിയ കൂട്ടം' ൨. 'നെല്ലമ്പരിയക്കൂട്ടം' ൩. 'അമ്പെരിയക്കൂട്ടം' ൪. 'വെല്ലമ്പെരിയക്കൂട്ടം' ൫. 'വെല്ലമ്പെരിയതിൽ ഇളമ്പെരിയക്കൂട്ടം' ൬. 'ഇളമ്പെരിയതിൽവെല്ലമ്പെരിയക്കൂട്ടം ൭. 'ഏർക്കൂട്ടം' പന്നിക്കു 'പുതിയച്ചോര, പഴിയച്ചോര, പടിയച്ചോര'ഇങ്ങനെ മൂന്നുതരം ചോരയാണത്രെ. വീഴ്ചതിനു വിളച്ചോരയെന്നും പറയുന്നു.

മററു ചില ജന്തുക്കളുടെ വിശേഷാൽ പേരുകൾ.

| | |
|---|---|
| മയിൽ=മലച്ചെവിയൻ | മരം=മാമനക്കോടിയൻ |
| കീരി=പെരുവാലൻ | പശു=കൊമ്പുകളമ്പൻ |
| കുറുക്കൻ=ചെറുകളമ്പൻ | പാമ്പ്=ഇരുത്തിനു വായ്പിടിയൻ |
| കടുക്കൻ=ഞൂട്ടിക്കടിയൻ | ചേര=എഴുത്താണിവാലൻ |
| മാൻ=വല്ലപ്പോത്ത് | ആന=കൊമ്പെച്ചെവിയൻ |
| മുള്ളൻ=കല്ലെടക്കാറൻ | കല=ചേനക്കൊമ്പൻ |
| ഉടുമ്പ്=മംകഴിമാൻ | കരടി=വല്ലാനപ്പോത്ത് |

പുലി ഇളകിയാൽ പുള്ളിപ്പുലിയെന്നും അല്ലാത്തപക്ഷം വള്ളിപ്പുലിയെന്നും ഉദ്ഘോഷിക്കണംപോൽ. 'വൻവരിയൻ' (വരിയൻപുലി) ഇളകിയാൽ 'നാലുപുറമുറച്ചോ, തെക്കറച്ചോ, വടക്കറച്ചോ, വില്ലും കടവുമുറച്ചോ', എന്നും മററും വിളിച്ചു നിലവിളിക്കണം. തമ്മിൽ ചതിപ്പെട്ടുപോയാലും ഇപ്രകാരം തന്നെയാണു വിളിച്ചുപറയേണ്ടതു. 'ചതിപ്പെട്ടേപ്പുവേ' എന്നുകൂടി കൂട്ടിയിട്ടു

യ്യൂന്നം. ഇനിയും അനേകവിധം വിളികളുണ്ട്. മൃഗത്തിന് ഒരു കുത്തുകൊണ്ടാൽ ചോരയ്യൂവിളി, രണ്ടു കുത്തുകൊണ്ടാൽ മറെറാരുവിധംവിളി, വില്ലാളിക്കാരന്റെ അമ്പുനട്ടാൽ അമ്പുകാരൻ വിളിക്കേണ്ടുന്ന മാതിരി, മൃഗം നിന്നു കടന്നാൽ നായിക്കാരൻ വിളിക്കേണ്ടുന്നത് ഇവയെല്ലാം എടുത്തു വിലക്കുന്നതായാൽ വായനക്കാർ ക്ഷമിക്കുമെന്നു തോന്നുന്നില്ല. അവസാനത്തെ 'വിളിച്ചുകൂട്ടേ, വിളിച്ചുകൂട്ടേ, വിളിച്ചുകൂട്ടേ, എന്നറിയക്കേണമേ' എന്നതിനോടുകൂടി വിളിയുടെ ഭാരം കലാശിച്ചു. ഈ വിളികളൊക്കെ അയ്യൻപടി കുറിച്ചു നായാട്ടിനെ സംബന്ധിച്ചതാണ്. അർജ്ജുനൻ പടി വിളിച്ചു നായാട്ടിൽ കുന്നറിയിക്കുന്നതു 'വിളി ഉറച്ചുനില്ലോ, വില്ലുറച്ചുനില്ലോ, കടവുറച്ചുനില്ലോ' എന്നാണ് അതിന്റെ ഒത്തം. 'അതു ഉമ്മക്കു്, അതു ഉമ്മക്കു്, എത്തോ, എത്തോ, പൂവ്വേ' എന്നും ആകുന്നു. ഇതുകിക്കൂടിയാൽ എല്ലാം പണ്ടത്തെപ്പോലെതന്നെ.

വെട്ടോ, കുത്തോ, വെടിയോ, എയ്തോ എന്നു ചോദിക്കുന്നതിനു പകരം 'തെപ്പോ, ഇളിപ്പോ, കാലോ, തലയോ' എന്നാണു ചോദിക്കുക. വെട്ടേറ്റാൽ "തെപ്പ്" "ചാട്ട്" കൊണ്ടാൽ "ഇളിപ്പ്" വെടികൊണ്ടാൽ "കാല്" അമ്പു നട്ടാൽ "തല" പ്രയോഗിച്ച ആയുധത്തിന്റെ വിവരം പറഞ്ഞുകഴിഞ്ഞാൽ "കൊമ്പിൽ നിന്നോ, കൊളമ്പിൽനിന്നോ, കണ്ണിൽനിന്നോ, തോലിൽനിന്നോ" ചേവകം ചെയ്യവെന്നും, കൊല ഒഴിഞ്ഞുവെന്നും പറയണം. 'കൊമ്പെ'ന്നു പറയുന്നതു "മരുകന്ന" "കൊളമ്പെന്നാൽ ഇളകിയ പിണ്ണ" 'കണ്ണ്' കന്നിന്റെ "മുഖാന്തരം" 'തോല്' നായാട്ടുകന്നു തന്നെ. "ചേവകംചെയ്യുക" എന്നാൽ ആയുധം വിളയാട്ടുകതന്നെ. പ്രാണൻ പോയാൽ "കൊല ഒഴിഞ്ഞു" "വിളിച്ചു നായാട്ടിനു വിളിച്ചു നായാടിയാൽ വീണ്ടും കത്തിയാൽ കന്നംകാട്ടി തികക്കേണം" എന്നൊരു വിധി കാണുന്നുണ്ട്. ഇതിന്റെ അത്ഥം മനസ്സിലായില്ല. അതു വായനക്കാരുടെ മനോധർമ്മത്തിന് ഉഴിഞ്ഞിട്ടിരിക്കുന്നു.

നായാട്ടുകഴിഞ്ഞാൽ "അരികെയിരിക്കും ചങ്ങാതി, വില്ലാളിക്കാരൻ, അയലൊ (അമ്പോ) ടിക്കാരൻ. പിന്നെ വെറുമ്പുറം നിൽക്കുന്നവർ, നാസ്ഥാരൻ, ചാകംതലക്കൽ എത്തിയവർ, സ്ഥലത്തെടുത്തു മണ്ടുന്നവർ (ചുമട്ടുകാർ), വിൽപ്പിടിക്കാരർ, ഇവർകൂടിയ സഭയിൽ വെറുതെ അറിയിച്ചാൽ ഇഷ്ടപ്പും ഉതയും വഴിപോലെ കിട്ടും." കൂട്ടരിൽ ചിലർ തലഞ്ഞുപോയാൽ ഇരികളെത്തട്ടത്തെ കൊടുത്തുകൂട്' അല്ലെങ്കിൽ ഭാഗിക്കുവാൻ പരിഷയിൽ ചങ്ങാതികളുംവേണം.

വേട്ടയാടുന്നതു കാട്ടാളരുടെ തൊഴിലാകുന്നു. അതു 'വിട്ടാളരുടെ' തൊഴിലെന്നു പറഞ്ഞുകൂടാ. ചില ദിക്കിൽ കാടർവലകെട്ടിനായാട്ടും, "കരിമ്പാലന്മാരും" "മുത്തോറന്മാരും" നായാടുന്നതുകൊണ്ട് അവരെ നായാടികൾ എന്നുപറയുന്നു. ശൂദ്രരുടെ നായാട്ടുമുഴുവൻ "കൂലിച്ചേവകംമുഴുവൻ"യാകുന്നു. അന്യന്നുവേണ്ടി കൂലിവാങ്ങി നായാടുന്നുവെന്നു താല്പര്യം. കൂലിച്ചേവകത്തിനുള്ള പടയും നായാട്ടും

---

Mackeuzie MS. Restored.

ഒക്കമെന്ന പറയുന്നു. വെട്ടിക്കൊണ്ടു വാളും വെട്ടിക്കൊണ്ടു വാലും കൈയിന്മേയിൽ പിടിപ്പിക്കുന്നു. കത്തിക്കൊണ്ടു കണ്ണും ചോറുകത്താവിന്നുതന്നെ.

—o—

# ൨൨. തേയില

തേയില, കാപ്പി, കൊക്കൊ, ഈ മൂന്നു പദാൎത്ഥങ്ങൾക്കും പലകാൎയ്യങ്ങളിലും പരസ്പരസാദൃശ്യം ഉണ്ട്. ഇവയിൽ അവയുടെ ഉന്മേഷജനകത്വത്തിന്നു കാരണഭൂതമായ ഒരു പാക്യജനകസംബന്ധിയായ വസ്തു അന്തൎഭവിച്ചിരിക്കുന്നു. തേയിലയിലുള്ള ആ വസ്തുവിന്നു തീയിനം (Theine) എന്നും കാപ്പിയിൽ ഉള്ളതിന്നു കാപ്പിയിനം (Coffeine) എന്നും കൊക്കോയിൽ തിയൊബ്രോമയിനം (Theobromine) എന്നും പേരു പറഞ്ഞുവരുന്നു. കാപ്പിയിനം കാപ്പിക്കുരിയിലുണ്ടെന്നു അറിഞ്ഞതു് 1820-ലും തീയിനം തേയിലയിലുണ്ടെന്നു കണ്ടുപിടിച്ചതു 1827-ലും ആകുന്നു. പതിനൊന്നു വൎഷം കഴിഞ്ഞതിന്നുശേഷം ആകുന്നു മേൽപ്പറഞ്ഞ രണ്ടുവസ്തുക്കളും ഒന്നുതന്നെയാണെന്നു ബോധപ്പെട്ടതു്. അവയുടെ ഒരു അണു (Molecule) എട്ടു ഭാഗം ഇംഗാലവും പത്തുഭാഗം അബ്ജനകവും നാലുഭാഗം പാക്യജനകവും രണ്ടുഭാഗം അമ്ലജനകവും ഒരുഭാഗം ജലവും അടങ്ങിയിരിക്കുന്നു. ഏഴുഭാഗം ഇംഗാലവും എട്ടുഭാഗം അബ്ജനകവും നാലുഭാഗം പാക്യജനകവും രണ്ടു ഭാഗം അമ്ലജനകവും ഉള്ള തിയൊബ്രോമയിനം കൊക്കോയിൽ ഉണ്ടെന്നു കണ്ടുപിടിച്ചതു 1841-ൽ ആകുന്നു.

തീയിനം അഥവാ കാപ്പിയിനം ഗന്ധമില്ലാത്തതും ഏതാണ്ടു കട്ടരസത്തോടുകൂടിയതും ആയ ഒരു വസ്തുവാകുന്നു. അതു തേയിലയിൽ നൂററിന്നു രണ്ടുവീതവും, കാപ്പിയിൽ നൂററിന്നു മുക്കാൽ വീതവും കാണപ്പെടുന്നു. ഇതിന്റെ മിതമായ മാത്ര ഹൃദയത്തിന്റെ പ്രവൃത്തിക്കും ശ്വാസോച്ഛ്വാസത്തിന്നു ബലവും വേഗതയും ഉണ്ടാക്കുന്നു. തീയിനം സിരാചക്രത്തിന്നു മാൎദ്ദവവും പ്രവൃത്തിവേഗതയും ജനിപ്പിക്കുന്നതുകൂടാതെ തമ്മിൽ വിശ്രമസുഖത്തെയും ഉത്സാഹത്തെയും ജനിപ്പിക്കയും ചെയ്യുന്നു. അതിനാൽ തലച്ചോറിനെ അധികമായി ഉപയോഗിക്കേണ്ടിവരുന്നവർ അതിന്നു വളരെ വിലവെയ്ക്കുന്നുണ്ടു്. അതു വൃക്കങ്ങളുടെയും (Kidneys) ത്വക്കിന്റെയും പ്രവൃത്തികളിൽ അവയെ സഹായിക്കയും നിദ്രാലുതയെ നശിപ്പിക്കയും പലപ്പോഴും തലവേദനയെ ശമിപ്പിക്കയും ചെയ്യുന്നു; എന്നാൽ അതു ക്രമത്തിലധികമായി അകത്തു ചെല്ലുന്ന പക്ഷം ബുദ്ധിക്കു ഉൾഭ്രാന്തിയും മാംസപേശികൾക്കു പ്രകമ്പനവും ശരീരത്തിന്നു വിറയലും ആകപ്പാടെ ഒരു അസ്വാസ്ഥ്യവും ഉളവാക്കുന്നതാണു്. തിയൊബ്രോമയിനം എന്ന സാധനത്തിന്റെ പ്രവൃത്തിയും ഏകദേശം ഇപ്രകാരം തന്നെയാകുന്നു.

തേയിലയിലും, കാപ്പിയിലും, കൊക്കോയിലും വാസനയുള്ള ഒരുമാതിരി തൈലം ഉണ്ട്. ഈ തൈലമാണു് അവയുടെ പ്രത്യേകമുള്ള സുഗന്ധത്തിന്നും സ്വാദിന്നും കാരണം. ചെടിയിലും മരങ്ങളിലുംനിന്നു് അവയെ എടുത്തു ശേ

ഖരിക്കുമ്പോൾ ഈ തൈലം അവയിൽ ഉണ്ടായിരിക്കയില്ല; അവയുടെ സജ്ജീകരണവേളയിൽ അതു് ഉണ്ടായി വർദ്ധിച്ചുവരികയാണു ചെയ്യുന്നതു്. തേയിലയുടെ സ്വാദു പരിശോധിക്കുന്ന പണിയിൽ പ്രവേശിക്കുന്നവർക്കു പലപ്പോഴും ഉണ്ടാകുന്ന തലവേദനയ്ക്കും തലതിരിച്ചിലിനും, തേയിലക്കെട്ടുകൾ കെട്ടുകയും അഴിക്കുകയും ചെയ്യുന്നതിൽ ഉദ്യോഗിച്ചിരിക്കുന്ന ആളുകൾക്കു വരാവുന്ന പക്ഷവാതത്തിനും ഈ തൈലംതന്നെയാകുന്നു കാരണം. ചീനത്തുകാർ ഒരു വർഷമെങ്കിലും പഴക്കം ചെല്ലാത്ത തേയില ഉപയോഗിക്കാറില്ല. അതിനിടയിൽ ഈ തൈലത്തിന്റെ ഒരു അംശം അതിൽനിന്നു വിട്ടുപോകുമെന്നു് അവർ വിശ്വസിക്കുന്നു.

കാപ്പിയിലും തേയിലയിലും വേറെ ഒരു മുഖ്യമായ പദാർത്ഥം കൂടിയുണ്ടു്. അതാണു് അവ വെള്ളത്തിലിട്ടു സാവധാനത്തിൽ തിളപ്പിച്ചാൽ ആ വെള്ളത്തിനു കഠിനമായ ഒരു കയ്പുരസം ഉണ്ടാകുന്നതു്. തേയിലയിലുള്ള ആ പദാർത്ഥത്തിനു "ടാനിൻ" എന്നു പേരുപറയുന്നു. ഉണങ്ങിയ തേയിലയിൽ അതു നൂറിനു പതിമൂന്നുമുതൽ ഇരുപതുവരെ ഭാഗങ്ങൾ അടങ്ങിയിരിക്കുന്നു. കാപ്പിയിലുള്ള ആ സാധനത്തിനു "കാപ്പിയിക് ആസിഡ്" എന്നാണു പേരു്. എന്നാൽ അതു കാപ്പിയിൽ വളരെ കുറച്ചേ ഉണ്ടായിരിക്കുന്നുള്ളു. തേയിലവെള്ളത്തിൽ കുറെ അയസ്സംഗന്ധികം (Sulphate of iron) അലിച്ചവെള്ളം ഒഴിച്ചാൽ ഒരു നിബിഡമായ കറുപ്പുനിറം അതിൽ വ്യാപിക്കുന്നതു കാണാം. ഇതു തേയിലയിൽ ടാനിൻ അധികമുണ്ടെന്നു കാണിക്കുന്നു; എന്നാൽ കാപ്പിവെള്ളത്തിൽ മേല്പറഞ്ഞ വെള്ളം ഒഴിച്ചാൽ ഈ നിറഭേദം ഉണ്ടാകുന്നില്ല. കൊക്കോയിൽ "ടാനിൻ" ഉണ്ടെങ്കിൽതന്നെ അതു വളരെ കുറച്ചേയുള്ളു. മുൻ വിവരിച്ച മൂന്നു പ്രധാനപദാർത്ഥങ്ങൾ കൂടാതെ ശരീരപുഷ്ടികങ്ങൾ (Alduminoids) പശ, [illegible], (Detrin) കൊഴുപ്പു വേറെയും പലസാധനങ്ങൾ തേയിലയിലും, കാപ്പിയിലും, കൊക്കോയിലും ഉണ്ടു്.

തേയിലച്ചെടിയുടെ ഉണങ്ങിയ ഇലയെപ്പററിയാണു നാം ഈ പറഞ്ഞുവന്നതു്. തേയിലച്ചെടികൾ മൂന്നുവിധത്തിലുണ്ടു്. ഇവയിൽ രണ്ടുതരങ്ങൾ ചീനത്തും ബങ്കാളത്തിലും ഉണ്ടാകുന്നു. ആസ്സാംരാജ്യത്തു ഉണ്ടാകുന്നതാകുന്നു മറെറാന്നു്. ഈ മൂന്നുമാതിരിയും നല്ല പച്ചനിറമുള്ള ഇലകളും ഭംഗിയുള്ള പുഷ്പങ്ങളും ഉള്ള ചെടികളാകുന്നു. തേയിലയുടെ ജന്മദേശം ബങ്കാളമാണെന്നും അവിടെനിന്നു് അതു ക്രിസ്തുവർഷം ആറാം നൂററാണ്ടിൽ ചീനത്തു കൊണ്ടുപോയി കൃഷിചെയ്തുതുടങ്ങിയെന്നും വിശ്വസിക്കപ്പെടുന്നു. തേയിലവിത്തു പാകുന്നതു സാധാരണ മാർച്ചുമാസത്തിലാണു്. അതിനു മുമ്പായി വിത്തുകൾ കുറെനാൾ നനഞ്ഞമണ്ണിൽ സൂക്ഷിക്കുന്നു. തൈകൾക്കു് ഒരു വർഷം പ്രായമാകുമ്പോൾ അവയെ പറിച്ചെടുത്തു മൂന്നോ നാലോ അടിവീതം അകലെ ആയി വരിവരിയായി നടുന്നു. വൃക്ഷങ്ങൾ മൂന്നടിപൊക്കം വളർച്ചയാകുമ്പോൾ താ

യിക്കമ്പിന്റെ തല വെട്ടിക്കളയുന്നു. അതുകൊണ്ടു ധാരാളം ഉപശാഖകൾ മുളയ്ക്കുകയും ചെടികൾ പടർന്നുവളരുകയും ചെയ്യുന്നു. അങ്ങിനെ മൂന്നുവർഷം അവ സമ്പൂർണ്ണമായി വളരാൻ അനുവദിക്കുന്നു. നാലാമത്തെ കൊല്ലത്തിലാണ് ഇലകൾ പറിക്കാൻ ആരംഭിക്കുന്നത്. ഒരു വർഷത്തിൽ മൂന്നോ നാലോ തവണ ഇലകൾ പറിക്കാം. ഇതു സാധാരണമായി ചെയ്യാറാവുള്ളത് മാർച്ച്, മെ, ജൂൺ, ആഗസ്റ്റ് ഈ മാസങ്ങളിലാകുന്നു. ഇതിൽ മാർച്ചുമാസത്തിൽ ശേഖരിക്കുന്ന ഇലയാകുന്നു ഒന്നാംതരം. മററുസമയങ്ങളിൽ എടുക്കുന്നവയ്ക്കു കയ്പും നേർമ്മയില്ലായ്മയും കൂടും.

തേയില കറുത്തതും പച്ചയും ഇങ്ങനെ രണ്ടുവിധത്തിലുണ്ട്. ഈ വ്യത്യാസം അവയുടെ സജ്ജീകരണവിധിയെ ആശ്രയിച്ചിട്ടുള്ളതു മാത്രമാണ്. പച്ചനിറത്തിലുള്ള തേയില ഉണ്ടാക്കുന്നതിന്ന് ഇലകൾ മുളകൊണ്ടുള്ള പരന്ന കുട്ടകളിൽനിരത്തി ഒന്നോ രണ്ടോ മണിക്കൂറുനേരത്തേയ്ക്കു ചെറുതായിട്ടൊന്നുണക്കുന്നു. പിന്നീട് അവയെ അവ വറുക്കുന്നതിനുള്ള പാത്രത്തിലിട്ട് അടുപ്പത്തു വെച്ചു താഴെ നല്ലവണ്ണം തീകത്തിച്ചു വറുക്കുന്നു. അപ്പോൾ സദാ നല്ലവണ്ണം ഇളക്കിക്കൊണ്ടിരിക്കണം. ആ സമയത്ത് അവ ഒരു മാതിരി പൊട്ടുന്ന ശബ്ദം പുറപ്പെടുവിക്കയും ഈറവും ദ്രവാർഹവും ആയിത്തീരുകയും ചെയ്യുന്നു. ഇങ്ങിനെ ഏതാനും വിനാഴികകൾ കഴിയുമ്പോൾ അവ പാത്രങ്ങളിൽനിന്നു കോരിയെടുത്തു കൈകൊണ്ട് ഉണ്ടകളായി ഉരുട്ടി വീണ്ടും പാത്രത്തിലിട്ട് ഒന്നോ ഒന്നരയോ മണിക്കൂറുനേരത്തേയ്ക്കു നല്ലവണ്ണം ഇളക്കുന്നു. അപ്പോഴേയ്ക്കു് ഇലകൾ നല്ലവണ്ണം ഉണങ്ങി വരളുകയും അവയ്ക്കു് ഒരു ഇളവായ പച്ചനിറം ഉണ്ടാകയും ചെയ്യുന്നു. ഹൈസൺ, ടാങ്കെ, ഗൺപൌഡർ ഈ പേരുകളുള്ളവയാകുന്നു പച്ചത്തേയിലകളിൽ നന്മയേറിയവ.

കറുത്ത തേയിലകൾ ഉണ്ടാക്കുന്നതിന്നു കുറേനേരത്തേയ്ക്കു കൂമ്പലായി കൂട്ടിയിടുന്നു. അതിനിടയിൽ അവയ്ക്കു പുളിപ്പു വ്യാപിക്കയും ക്രമേണ ഒരു ഇരുണ്ടനിറം ഉണ്ടാകയും ചെയ്യുന്നു. പിന്നീടവയെ ഉണക്കി ഉരുട്ടി തീക്കനൽ കൂട്ടി സാവധാനത്തിൽ വറുക്കുന്നു. കറുത്ത തേയിലയിൽ ഗുണം കൂടിയവ കാങ്ഗു, സൂഷാങ്ങ്, ഉലോങ്ങ്, പിക്കോ, കേപ്പർ ഇവയാകുന്നു.

തെക്കേ അമേരിക്കയിൽ മെററ് അല്ലെങ്കിൽ പാറാഗ്വെ തേയില എന്നു പറയപ്പെടുന്ന ഒരു സാധനം ഉപയോഗിച്ചുവരുന്നുണ്ട്. അതു ബ്രസീലിയൻ ഹോളി എന്ന വൃക്ഷത്തിന്റെ ഉണങ്ങിയ ഇലകൊണ്ടാണ് ഉണ്ടാക്കുന്നത്. അതിൽ അന്തർഭവിച്ചിരിക്കുന്ന വസ്തുക്കൾ തേയിലയിൽ ഉള്ളവതന്നെയാകുന്നു.

കണിറ്റ് എന്ന ആളിന്റെ അഭിപ്രായപ്രകാരം തേയിലയുടെ യോഗം താഴെ പറയുന്ന പ്രകാരമാകുന്നു.

| | നൂററിന്നു് | | നൂററിന്നു് |
|---|---|---|---|
| ജലം | 11·49 | കൊഴുപ്പുപശ | 10·75 |
| തീയിനം | 1·35 | മററു പാക്യജനക സംബന്ധമില്ലാത്ത വസ്തുക്കഠം | 16·75 |
| തൈലം | 2·67 | മരവത്തുമുതലായതു | 20·30 |
| താന്നിനം | 1·36 | ചാമ്പൽ | 5·11 |
| പാക്യജനക പദാൎത്ഥങ്ങഠം | 21·22 | | 100 |

മേല്പറഞ്ഞ യോഗം എല്ലാ മാതിരിയിലേയ്ക്കും പററുന്നതല്ല. അതു പലതിനും പലവിധത്തിൽ ഇരിക്കുന്നു. ഈ വ്യത്യാസമെല്ലാം പ്രധാനമായി ഇലകഠം ഉണക്കുന്ന സമ്പ്രദായം, ചെടികളുടെ ജാതിഭേദം, ഇലകഠം ശേഖരിക്കുന്ന കാലം ഇവയെയെല്ലാം അവലംബിച്ചിരിക്കുന്നു.

ഭക്ഷണപദാൎത്ഥങ്ങളിൽ തേയിലയ്ക്കുള്ള സ്ഥാനം—മുൻകാണിച്ച പട്ടികയിൽനിന്നു കാണുന്നതുപോലെ തേയിലയിൽ പാക്യജനകസാധനങ്ങഠം ധാരാളം ഉള്ളതുകൊണ്ടു് അതു് ഒരു നല്ല ഭക്ഷണസാധനമാണെന്നു വിചാരിച്ചുപോകാൻ ഇടയുണ്ടു്. എന്നാൽ അതു തെററാകുന്നു. നാം തേയിലവെള്ളം ഉണ്ടാക്കുന്നതു തേയിലയിൽ തിളയ്ക്കുന്ന വെള്ളം ഒഴിച്ചിട്ടാണല്ലൊ. അതിനാൽ അതിലുള്ള പൌഷ്ടികപദാൎത്ഥങ്ങഠം ആ വെള്ളത്തിൽ ദ്രവിക്കുന്നില്ല. ഒരു വലിയ തേയിലക്കരണ്ടി (Tea-spoon) നിറച്ചു തേയില ഇട്ടു് ഉണ്ടാക്കിയ അരപ്പയിൻറു തേയിലവെള്ളത്തിൽ തേയിലയിൽനിന്നു് അതിൽ ചേരുന്ന സാധനങ്ങഠം ആകപ്പാടെ മുപ്പത്തേഴ ഗ്രെയിൻ മാത്രമെ ഉള്ളു. അതിൽ ഏഴു ഗ്രെയിൻ താന്നിനവും, രണ്ടുഗ്രെയിൻ തീയിനവും, ആറുഗ്രെയിൻ ധാതുക്കളും ആകുന്നു. ശിഷ്ടമുള്ള ഇരുപത്തൊന്നു ഗ്രെയിൻ പശ, പഞ്ചസാര, പാക്യജനകസാധനങ്ങഠം ഇവയാകുന്നു. അതിനാൽ വാസ്തവത്തിൽ ഒരു പാത്രം തേയിലവെള്ളത്തിൽ അതിൽ ചേൎക്കുന്ന പാലിലും പഞ്ചസാരയിലും ഉള്ളതല്ലാതെ ദേഹപോഷകങ്ങളായ യാതൊരു സാധനവും പറയത്തക്കവണ്ണം ഇല്ലെന്നു പ്രത്യക്ഷമാകുന്നുണ്ടല്ലൊ.

പാനസാധനങ്ങളുടെ കൂട്ടത്തിൽ തേയില നിസ്തുല്യമായ ഒരു പദത്തെയാണു് ആരോഹണംചെയ്തിട്ടുള്ളതു്. അതു് ഇംഗ്ലണ്ടു മുതലായ സ്ഥലങ്ങളിൽ ജനങ്ങഠംക്കു മദ്യപാനത്തിൽ ഉള്ള ആസക്തിയെ കുറയ്ക്കുന്നതിനു വളരെ ഉപയോഗപ്പെട്ടിട്ടുണ്ടു്. തേയില ബുദ്ധിക്കു് ഉന്മേഷത്തെയും മനസ്സിന്നു് ആഹ്ലാദത്തെയും ജനിപ്പിക്കുന്നു. എന്നാൽ അതു ലഹരിയുള്ള പാനീയങ്ങളെപ്പോലെ അനന്തരാവസാദത്തെ ഉണ്ടാക്കുന്നില്ല. തേയിലയുടെ ഈ ഗുണങ്ങഠംതന്നെ ഭാഗ്യദോഷത്താൽ അതു് അമിതമായി ഉപയോഗിക്കുന്നതിനു കാരണമായി ഭവിച്ചിരിക്കുന്നു. ഈ അമിതപാനം ജഠരാഗ്നിക്കു ബലക്ഷയ

ത്തേയും തൻമൂലം ഉണ്ടാകുന്ന പല ദോഷഫലങ്ങളേയും ഉണ്ടാക്കുന്നു. ഒരു രോഗിക്കു കുറച്ചു തേയിലവെള്ളം വളരെ ആശ്വാസപ്രദമായിരിക്കും.

വളരെ വിശന്നിരിക്കുമ്പോൾ തേയില കുടിച്ചുകൂടാ. എന്നു മാത്രമല്ല, അതു ഭക്ഷണത്തിനിടയിൽ കുറേശ്ശ കുറേശ്ശയായി കുടിക്കുന്നതും നന്നല്ല. മാംസഭക്ഷണം ചെയ്യുമ്പോൾ തേയില കുടിക്കാനേ പാടില്ല. അതു ഭക്ഷണത്തിന്റെ ഒടുവിൽ കുടിക്കുന്നതാകുന്നു ഏറ്റവും നല്ലതു്. ബുദ്ധിക്കു് ഉത്സാഹം ജനിപ്പിക്കുന്നതിനായി അതു കുടിക്കുമ്പോൾ മിതമായിരിക്കാൻ പ്രത്യേകം ശ്രദ്ധവെയ്ക്കേണ്ടതാകുന്നു.

തേയില ഉണ്ടാക്കേണ്ട വിധം—ആദ്യമായി തേയിലപ്പാത്രം (Tea-pot) ചൂടുപിടിക്കുന്നതിനുവേണ്ടി അതിൽ കുറെ കാഞ്ഞവെള്ളം ഒഴിക്കണം. രണ്ടു മിനിട്ടുകഴിഞ്ഞാൽ ആ വെള്ളം കളഞ്ഞു വേഗം ആവശ്യമുള്ള തേയില അതിനകത്തിട്ടു അടയ്ക്കണം. അങ്ങിനെ ഒരു മിനിട്ടു കഴിഞ്ഞാൽ മൂടി തുറന്നു നല്ല തിളച്ച വെള്ളം ആവശ്യംപോലെ അതിലൊഴിച്ചു വീണ്ടും അടയ്ക്കണം. തേയില ആ വെള്ളത്തിൽ അഞ്ചുമിനിട്ടിലധികനേരം കിടന്നുകൂടാ. അതു കുറെനേരം വെക്കേണ്ടിവരുമ്പോൾ മറ്റൊരു പാത്രത്തിൽ ഊററിവച്ചുകൊള്ളണം. തേയില ആ വെള്ളത്തിൽ അധികനേരം കിടക്കുമാണെങ്കിൽ അധികം താനിനും അതിൽ ദ്രവിക്കുന്നതിനും അതിനാൽ അതിനു കറുപ്പുനിറവും കയ്പും വർദ്ധിക്കുന്നതിനും ഇടയാകും. തേയില ഉണ്ടാക്കാൻ ഉപയോഗിക്കുന്ന വെള്ളം കഴിയുന്നതും മൃദുജലം ആയിരിക്കണം. അഥവാ കഠിനജലം മാത്രമേ കിട്ടുകയുള്ളു എങ്കിൽ അതു കുറെനേരത്തേയ്ക്കു നല്ലവണ്ണം തിളപ്പിക്കയോ ഒരു നുള്ളു സോഡാപ്പൊടി അതിലിടുകയോ ചെയ്താൽ അതു മൃദുവാകുന്നതാണു്.

സി. എസ്. സുബ്രഹ്മണ്യൻപോററി ബി. എ.

(൦)

## ൨൩. ധർമ്മശാസ്ത്രത്തിന്റെ മൂലതത്വം.

മനുഷ്യരുടെ നടത്തയുടെ ഗുണദോഷങ്ങളെക്കുറിച്ചു വിവരിക്കുന്ന ശാസ്ത്രമാകുന്നു ധർമ്മശാസ്ത്രം. ചിലതെല്ലാം നല്ലതു്, മററുചിലതെല്ലാം ചീത്ത എന്നുമാത്രം പറഞ്ഞാൽ അതു ശാസ്ത്രമായില്ല. സൽപ്രവൃത്തികളിൽ അന്തർഭവിച്ചിരിക്കുന്ന നിയമങ്ങളെ വിശദീകരിക്കയാണു് ധർമ്മശാസ്ത്രത്തിന്റെ കൃത്യം.

മനുഷ്യർ സാധാരണ നല്ലതെന്നു വച്ചിരിക്കുന്ന ഗുണങ്ങളേയും പ്രവൃത്തികളേയും ശരിയായി പരിശോധിച്ചാൽ സദ്വൃത്തിയുടെ പ്രധാന തത്വങ്ങൾ വെളിപ്പെടും. ഈ പറഞ്ഞതുകൊണ്ടു പൊതുജനാഭിപ്രായമാണു് സദ്വൃത്തിയുടെ വേരു് എന്നു വിചാരിച്ചുകൂടാ. ഈ സദ്വൃത്തിയുടെ തത്വങ്ങളെ നിർണ്ണയിക്കാ

അതിന്റെ സ്വഭാവത്തിന്റെ പരിതസ്ഥിതികളുടേയും ഫലമാകുന്നു. അതുകൊണ്ടു് സ്വഭാവവും പരിതസ്ഥിതികളും വെവ്വേറെ സ്ഥിതിചെയ്യുന്നുവെന്നു സമ്മതിക്കണം. ഇതു സമ്മതിച്ചാൽ മനുഷ്യനു പ്രവൎത്തനാസ്വാതന്ത്ര്യമുണ്ടെന്നും സമ്മതിക്കാതെ നിവൃത്തിയില്ല. അങ്ങിനെയല്ലാത്തപക്ഷം എല്ലാം പരിതസ്ഥിതികൾ തന്നെയെന്നു പറയേണ്ടിവരും. പക്ഷെ ഇതു തൎക്കവിഷയത്തെ വിടുകയാണു്. അതുപോലെതന്നെ എല്ലാം അന്തഃകരണശക്തിയാണെന്നും സാധിക്കാം, ഗതത്ത പരിതസ്ഥിതികളെ അനുസരിക്കുന്നുവെന്നു പറയുന്നതു് അബദ്ധമാണെന്നു മുമ്പേ കാണിച്ചുവല്ലൊ.

ചിലർ സ്വാതന്ത്ര്യം എന്നു വെച്ചാൽ ഉദ്ദേശമില്ലാത്ത പ്രവൃത്തി ചെയ്യുന്നതിനുള്ള ശക്തിയാണെന്നു് അഭിപ്രായപ്പെടുന്നു. അതു് അബദ്ധമാണു്. തക്ക കാരണംകൂടാതെ പ്രവൃത്തിക്കുന്നതു് ആവേശമാകുന്നു. ഇതു സ്വാതന്ത്ര്യമായ പ്രവൃത്തിക്കു നേരെ വിപരീതമാണു്. അതുകൊണ്ടു സ്വാതന്ത്ര്യം ഇതല്ല.

വാസ്തവത്തിൽ മനുഷ്യനു സ്വാതന്ത്ര്യമുണ്ടു്. മനുഷ്യന്റെ പ്രവൃത്തികളെ നിശ്ചയിക്കുന്നതിനു പരിതസ്ഥിതികൾക്കും ശക്തിയുണ്ടു്. സാധാരണ മനുഷ്യർ പലപ്പോഴും പരിതസ്ഥിതികൾക്കു് അടിമപ്പെട്ടിരിക്കുന്നു. എന്നാൽ അവയെ ജയിക്കുന്നതിനും മനുഷ്യനു ശക്തിയുണ്ടു്. നിശ്ചിതമായ ചില ഫലങ്ങൾ ഉണ്ടാക്കുന്നവയായ ചില പ്രവൃത്തിരീതികളെ തുടങ്ങുന്നതിനുള്ള ശക്തിയാകുന്നു സ്വാതന്ത്ര്യം.

ദേഹസ്ഥിതി, വിദ്യാഭ്യാസം മുതലായവ ഒരു വിധത്തിൽ മനുഷ്യന്റെ പ്രവൃത്തികളെ നിൎണ്ണയിക്കുന്നു എന്നു പറയാം. ശീലം അല്ലെങ്കിൽ സ്വഭാവം എന്നതു നിശ്ചിതമായാൽ ഒരു മനുഷ്യന്റെ പ്രവൃത്തികൾ ഒരു രീതിയെ അനുസരിച്ചിരിക്കുന്നു. സ്വാതന്ത്ര്യവാദി ഇതിനെ നിഷേധിക്കുന്നില്ല. പുറമെയുള്ള അവസ്ഥകൾ എത്ര വിധമായിരുന്നാലും, അവയ്ക്കു കീഴടങ്ങുകയോ, അവയെ ജയിക്കയോ ചെയ്യുന്നതു മനുഷ്യന്റെ ആത്മശക്തിയാകുന്നു. തന്റെ സ്വഭാവം തന്റെ നടത്തയെ നിശ്ചയിക്കുന്നതുകൊണ്ടു മനുഷ്യൻ സ്വതന്ത്രനാകുന്നു എന്നാണു സ്വാതന്ത്ര്യവാദി പറയുന്നതു്. ഞാൻ അനുസരിക്കുന്ന നിയമങ്ങൾ എന്റെ നിയമങ്ങളാണു്. അവ എന്റെ നിയമങ്ങളാണെന്നു ഞാൻ അറിയുകയും ചെയ്യുന്നു. ആ സ്ഥിതിക്കു ഞാൻ അടിമയാണെന്നു പറയുന്നതെങ്ങിനെ? ഈ വാസ്തവത്തെ പ്രധാന തത്വജ്ഞാനികളിലാരും നിഷേധിക്കുന്നതായി തോന്നുന്നില്ല.

മനുഷ്യന്റെ സ്വഭാവം പാരമ്പൎയ്യമായാലും അതിന്റെ വികാസം പരിതസ്ഥിതികളാലും വളരെ ബാധിക്കപ്പെടുന്നതാണെന്നുള്ളതു നിസ്തൎക്കമാണു്. മഹാസ്വാതന്ത്ര്യവാദിയായ കാർലൈൽപോലും ഇതു സമ്മതിക്കുന്നു. എന്നാൽ എല്ലാവരും അവരവരുടെ പാരമ്പൎയ്യസ്വത്തായ സ്വഭാവത്തെ കഴിയുന്നതും നല്ലവണ്ണം ഉപയോഗിക്കാൻ കടപ്പെട്ടിരിക്കുന്നു. സ്വഭാവത്തിൽ അധഃപതനവും ഉൽഗമനവും വരാം.

മനുഷ്യൻ ഒരു ആത്മാവായതുകൊണ്ട് അവനു സ്വാതന്ത്ര്യമുണ്ട്. ഒരു മനുഷ്യന്റെ പതിവായ സ്വഭാവത്തിൽനിന്നാണ് ഒരു പ്രവൃത്തി ഉത്ഭവിക്കുന്നത് എങ്കിൽ അതു സ്വതന്ത്രമാകുന്നു. ചില അവസരങ്ങളിൽ നാം ആവേഗംകൊണ്ടു പ്രവർത്തിക്കുന്നു. അപ്പോഴും നാം സ്വതന്ത്രന്മാരല്ല. എങ്കിലും നാം നമ്മുടെ പ്രവൃത്തിയുടെ ഫലത്തിനു ഉത്തരവാദികളാണ്. എന്തുകൊണ്ടെന്നാൽ ആവേഗംകൊണ്ടു മതിമറന്നു പ്രവൃത്തിക്കാതിരിക്കത്തക്കവണ്ണം ശീലിക്കുന്നതു നമ്മുടെ കടമയാകുന്നു. ഒരു മനുഷ്യനുള്ള സ്വാതന്ത്ര്യത്തിനും മറ്റൊരാൾക്കുള്ളതിനും തമ്മിൽ വളരെ വ്യത്യാസം വരാം. സ്വാതന്ത്ര്യം ആത്മശക്തിയെ അനുസരിച്ചിരിക്കുന്നു. മൃഗങ്ങളുടെ സ്വാതന്ത്ര്യം മനുഷ്യരുടെ സ്വാതന്ത്ര്യത്തെക്കാൾ വളരെ താണതരത്തിലുള്ളതാണ്. സ്വാതന്ത്ര്യത്തിൽ ഏറ്റക്കുറവുകൾ ഉണ്ട്. ആത്മവികാസം അധികമാകുന്തോറും സ്വാതന്ത്ര്യവും അധികമാകുന്നു. വിശിഷ്ടജ്ഞാനമുള്ള ആത്മാവിനാണ് ഏറ്റവും പൂർണ്ണമായ സ്വാതന്ത്ര്യമുള്ളത്. പരമാത്മാവിനാകട്ടെ പരമസ്വാതന്ത്ര്യമുള്ളത്.

സാധാരണ മനുഷ്യരിൽ പലപ്പോഴും അന്യോന്യവിപരീതമായി പ്രവർത്തിക്കുന്ന മൂന്നു ശക്തികളുണ്ടെന്നു പറയാം. ൧. ജന്തുധർമ്മങ്ങളെ അനുസരിച്ചു പ്രവർത്തിക്കുന്ന ആവേഗം. ൨. പതിവായുള്ള സ്വഭാവം. ൩. പരമാത്മാവ്. ഈ മൂന്നാമത്തേതിൽ മാത്രമേ മഹാത്മാക്കൾ തൃപ്തിപ്പെടുന്നുള്ളു. നാം ജീവിതകാലത്തിൽ പലപ്പോഴും പരമാത്മാവിന്റെ പ്രേരണകൾക്കു വിപരീതമായി പ്രവർത്തിച്ചിട്ടുണ്ടെങ്കിലും മിക്കവാറും ആ ആത്മാവിന്റെ അധികാരത്തെ സമ്മതിക്കുന്നു. പരമാത്മാവിങ്കൽ തന്നെ ലയിക്കുന്നതാണു ജീവിതത്തിന്റെ ഉദ്ദേശ്യം. ഈ ആത്മാവുതന്നെയാണു ലോകത്തിന്റെ പരമതത്വം. ഈ സ്ഥിതിയിലാണ് ഉത്തമമായ സ്വാതന്ത്ര്യം നാം അനുഭവിക്കുന്നത്.

ജി. രാമൻമേനോൻ എം. എ.

——(൦)——

## ൨൪. സംഭാഷണം

ജിഹ്വാഗ്രേ വർത്തതേ ലക്ഷ്മീർ-
ജിഹ്വാഗ്രേ മിത്രബാന്ധവാഃ
ജിഹ്വാഗ്രേ ബന്ധനപ്രാപ്തിർ-
ജിഹ്വാഗ്രേ മരണം ധ്രുവം.

നാനലമെന്നനലനുടൈമൈയന്നലം
യാനലത്തുള്ളതൂഉമന്റു.
ആക്കവുംകേടുമതനാൽവരുവതാൽ
കാത്തോമ്പൽചൊല്ലിൻകട്ചോർവു.

"അടവി മഴുകൊണ്ടു വെട്ടിയാലകച്ചീടും
കഠിനവാചാ വെട്ടിമുറിച്ചാലകച്ചീടാ
കാട്ടുതീ പിടിപെട്ടു ദഹിച്ചീടിലും വനം
വാട്ടമെന്നിയെ പിന്നാൽ തളിർക്കുമസംശയം.
ദുഷ്ടവാക്കിനാൽ ദഗ്ദ്ധമായതു തളിർക്കില്ല.
ഒട്ടേറെക്കാലം കഴിഞ്ഞാലുമെന്നറിയണം."

സംസ്കൃതം, തമിഴ്, മലയാളം എന്നീ ഭാഷകളിൽ മാത്രമല്ല; സാമാന്യം എല്ലാ ഭാഷകളിലും വാക്കിന്റെ വൈഭവത്തെപ്പററി പറഞ്ഞുകാണാം. ഹിന്ദുക്കളായ നാം വാക്കിനു ദേവതാത്വംകൊടുത്തു രൂപം സങ്കല്പിച്ച് ആരാധിക്കുന്നതുംകൂടിയുണ്ട്. അനുഭവംകൊണ്ടും അളവററ ശക്തി വാക്കിനുണ്ടെന്നേ പറവാൻ തരമുള്ളൂ. ഞാണിന്റെ വലിവു പരീക്ഷിക്കുന്നതിനു വെറുതെ വലിച്ചുവിടുന്ന ശരം വിചാരിക്കാത്ത ലക്ഷ്യത്തിൽ കൊള്ളുകയും കൊല്ലുകയും ചെയ്യുന്നതുപോലെ നമ്മുടെ മുഖത്തിൽനിന്നു ചോർന്നുപോകുന്ന വാക്കുകൾ ചിലപ്പോൾ വിചാരിക്കാത്ത ഒരാളുടെ ഹൃദയത്തിലേററു പുണ്ണാക്കുന്നില്ലേ? കഠിനമായ മനോവേദനകൊണ്ടുള്ള തകി മുഖപ്രസാദത്തിന്റെ മുരടു കത്തിയിരിക്കുമ്പോൾ വചനാമൃതംകൊണ്ടു നനച്ചും തണുപ്പിച്ചും തളിർപ്പിക്കുന്നില്ലേ? അവിദ്വാന്മാർക്കു പ്രായേണ കണ്ടുവരുന്ന മാത്സര്യാദിദോഷങ്ങൾ അവരുടെ ഉള്ളിൽ ഒട്ടാതെ കഴിച്ചുകൂട്ടുന്നതു കാളിദാസാദി മഹാകവികളുടെ സൂക്തികളിൽ ലയിക്കുന്നതുകൊണ്ടല്ലേ? വാക്കിന്റെ വൈഭവം പറഞ്ഞുതുടങ്ങിയാൽ അവസാനമില്ല.

വാക്കിനും അതിന്റെ പ്രയോഗത്തിനും ഇത്രയും പ്രഭാവമുള്ളതുകൊണ്ടു സംഭാഷണത്തിൽ നാമെത്രമാത്രം മനസ്സിരുത്തേണമെന്നു പറയേണ്ടതില്ല. ആളുകൾ ഒത്തൊരുമിച്ച് ഓരോരുത്തരുടെ ആലോചനകൾ മററുള്ളവരുടെ ആലോചനകളായി "ഒത്തുമാറുന്നതു"കൊണ്ടു പരസ്പരമുണ്ടാകുന്ന ഉൽക്കർഷവും വിനോദവുമാണു സംഭാഷണത്തിൽനിന്നു മുഖ്യമായി നമുക്കു കിട്ടുന്ന ഫലം. ഈ ഫലാപേക്ഷയോടുകൂടി നാമെല്ലാവരും സംഭാഷണത്തിനു തുനിഞ്ഞാൽ എത്ര വേഗത്തിലറിവും യോഗ്യതയും വർദ്ധിക്കുമെന്ന് അനുഭവിച്ചേ അറിഞ്ഞുകൂടൂ. നമ്മുടെ ഇടയിൽ ഇപ്പോൾ നടക്കുന്ന സംഭാഷണങ്ങൾ മിക്കതും ഉദ്ദേശമില്ലാതെയാണ്. ഇതു ചെയ്യരുതെന്നു പുരാതനന്മാർ നിഷേധിച്ചിട്ടുണ്ട്.

"ശുഷ്കവൈരം വിവാദം ച
ന കുര്യാൽ കേനചിൽ സഹ
പരിഹാസേപ്യനൗചിത്യം
സ്വപ്നേപ്യന്യ....."

പണ്ഡിതന്മാർ ഈ ഉപദേശത്തെപ്പററി അറിവില്ലാത്തവരല്ലെങ്കിലും അവരെപ്പോലെ ശുഷ്കവാദം ചെയ്യുന്നവരാരുമില്ലെന്നാണ് അനുഭവംകൊണ്ടു

കാണുന്നതു്. ഇങ്ങിനെ വരുന്നതു ജനസമുദായത്തിന്റെ ദുർഭാഗ്യപരിപാകമെന്നല്ലാതെ മറെറന്തു പറയാം; എന്തു ചെയ്യാം? അപൂർവ്വമായി ഒന്നോ രണ്ടോ സംഭാഷണങ്ങൾ ഉദ്ദേശമുള്ളതായി കാണാവുന്നു; എന്നാൽ ഉദ്ദേശം പരിഹാസമായിരിക്കും. ഇതിനെക്കാൾ ശോചനീയമായിട്ടു് എന്താണുള്ളതു്?

സല്ലാപസാമർത്ഥ്യം അഭ്യാസംകൊണ്ടു ലഭിക്കാത്തതായ ഒരു സഹജഗുണമൊ അഭ്യാസം ആവശ്യമില്ലാത്ത ഒരു നിസ്സാരകാര്യമൊ ആണെന്നു വിചാരിച്ചു മററുള്ള വിദ്യകളിൽ ചെയ്തുവരുന്ന പരിശ്രമം അതിലും ചെയ്തുവരാത്തതു് അത്ഭുതം. സംഭാഷണമാകുന്ന കാമധേനുവിനെക്കറന്നു പാലെടുക്കണമെങ്കിൽ പഴക്കവും ശീലവുമുള്ളവർതന്നെ വേണം. ഇതു രണ്ടുമില്ലാത്തവനാണെങ്കിൽ പാലിനു പകരം കുത്തും ചവിട്ടും സുലഭമായി കിട്ടും. ഇപ്പറഞ്ഞതിന്റെ താല്പര്യം ഒരു പാഠശാലയോ ആശാനോ വേണമെന്നല്ല. വിദ്യകൊണ്ടോ, സ്ഥാനമാനംകൊണ്ടോ, വയസ്സുകൊണ്ടോ, ധനംകൊണ്ടോ പ്രമാണിത്വമുള്ളവർ വേണ്ടവിധം സംഭാഷണംചെയ്തു തുടങ്ങിയാൽ ലോകം അവരെ അനുവർത്തിച്ചുകൊള്ളും.

"യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോ ജനഃ
സയൽപ്രമാണം കുരുതെ ലോകസ്തദനുവർത്തതെ."

ഉദ്ദേശത്തോടുകൂടി സംഭാഷണംചെയ്യുമ്പോൾ ദൃഷ്ടിവെയ്ക്കേണ്ടതായ കാര്യങ്ങൾ അനവധിയുണ്ടു്. അതുകളിൽ പ്രധാനമായിട്ടുള്ളവകളെ ആൾ, അവസരം, വിഷയം, വിധി എന്നിങ്ങിനെ നാലുപിരിവായി പിരിക്കാം.

ആളെ അറിഞ്ഞു സംഭാഷണംചെയ്യുക എന്നുള്ളതു വളരെ പ്രയാസമായിട്ടുള്ളതാണ്. ഇതിനെപ്പററി ഒരിംഗ്ലീഷ് ഗ്രന്ഥകർത്താവു പറഞ്ഞിട്ടുള്ളതു് എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ്. രണ്ടാളുകൾ തമ്മിൽ സംസാരിക്കുമ്പോൾ അവിടെ ആറാളുകളുണ്ടെന്നാണിദ്ദേഹത്തിന്റെ അഭിപ്രായം. അതെങ്ങിനെയെന്നാൽ രാമനും കൃഷ്ണനുംകൂടി സംസാരിക്കുന്നു എന്നു വിചാരിക്കുക. അവിടെ ബ്രഹ്മസൃഷ്ടിപ്പടിക്കുള്ള രാമനും, രാമന്റെ നാട്യപ്രകാരമുള്ള രാമനും, രാമൻ ഇന്നതരക്കാരനാണെന്നു കൃഷ്ണൻ വിചാരിക്കുന്ന രാമനുംകൂടി മൂന്നു രാമന്മാരും, അതുപോലെ മൂന്നു കൃഷ്ണന്മാരും കൂടി ആറു്. ഇദ്ദേഹം പറഞ്ഞ കണക്കിലും ചിലപ്പോൾ കൂടിക്കാണാം. താൻ ഇന്നതരക്കാരനാണെന്നു കൃഷ്ണനെ മററി വിശ്വസിപ്പിക്കാൻ രാമൻ ശ്രമിക്കുന്ന ഒരു രാമനെക്കൂടി രാമന്റെ കണക്കിലും അതുപോലെ ഒരു കൃഷ്ണനെ കൂടി കൃഷ്ണന്റെ കണക്കിലും ചേർക്കാം. അപ്പോൾ ആകെ ആൾ എട്ടായി. ഈ എട്ടും മനുഷ്യരാണ്. അതിൽ സിംഹം, പുലി, പൂച്ച, കുറുക്കൻ, വാലാട്ടിപ്പട്ടി മുതലായ നാൽക്കാലിവകഭേദങ്ങളും, പറവപക്ഷികളും, ദൃഷ്ടിയിലേക്കുമാത്രം ദൃഷ്ടിയുള്ള അട്ട മുതലായ ജലജന്തുക്കളും ഉണ്ടു്. ഇതെല്ലാമറിഞ്ഞാൽ മാത്രമേ ആളെ അറിഞ്ഞു സംഭാഷണമാകയുള്ളു.

ആളെ അറിഞ്ഞാലും പോരാ, അവസരമറിഞ്ഞു സംസാരിക്കണം. അവസരം തെററിപ്പറഞ്ഞാൽ കളി കാൎയ്യമായും കാൎയ്യം കളിയായും രണ്ടും പതിരായും പോകുന്നതു് നമുക്കെല്ലാം നിത്യാനുഭവമാണു്.

"അനവസരെ യൽ പഠിതം
സുഭാഷിതമപി ഭവതി ഹാസായ"

... ... ... ... ...
... ... ... ... ...

അവസരമറിഞ്ഞു സംഭാഷണം ചെയ്‌വാനുള്ള മിടുക്കിനെയാണു് ഔചിത്യമെന്നും പാണ്ഡിത്യമെന്നും പറയുന്നതു്.

"പ്രസ്താവസദൃശം വാക്യം
സ്വഭാവസദൃശീംക്രിയാം
ആത്മശക്തിസമം കോപം
യോ ജാനാതി സ പണ്ഡിതഃ"

ഇതറിയാത്തവനെ അപണ്ഡിതൻ എന്നു പറഞ്ഞാൽ മതിയാകയില്ല. അസഭ്യൻ എന്നുതന്നെ പറയണം.

പിന്നെ നോക്കേണ്ടതു് സംഭാഷണത്തിന്നു തിരഞ്ഞെടുക്കേണ്ട വിഷയത്തെപ്പററിയാണ്. ഇടന്റ സംഭാഷണത്തിൽ ഭാവനാപ്രവാഹചാപല്യംകൊണ്ടു് വിഷയത്തിൽ നിന്നു വിഷയാന്തരത്തിലേക്കു പോകുന്നതു് മനുഷ്യബുദ്ധിയുടെ സ്വഭാവമാണ്. ഒരു വിധത്തിലും സംബന്ധമില്ലെങ്കിലും മണ്ഡൂകപ്ലുതരീത്യാ വിഷയം മാറി മാറി സംസാരിക്കുന്ന ചിലരുണ്ടു്. പ്രകൃതികൊണ്ടോ പ്രത്യേകവികൃതികൊണ്ടോ സംഭാഷണത്തിന്നിടക്കു വന്നുകൂടി. വിഷയം ആൎക്കെങ്കിലും വിരസമായി കലാശിച്ചാൽ മുടക്കം പറഞ്ഞു മുഖപ്രസന്നത കൊടുക്കാതെ തന്നെ വിദഗ്ദ്ധതയോടുകൂടി തട്ടിത്തിരിച്ചു് ആ വിഷയത്തെ മാററുന്നു കേട്ടുനിൽക്കുന്നവരുടെ മുറയാണ്. അതിന്നു വശമില്ലാത്തിട്ടോ, "എന്തിനെന്റെ ചേതം"മെന്നു വിചാരിച്ചു ശ്രമിക്കാതിരുന്നിട്ടോ, നാവിന്നു ലഗാനില്ലാത്ത ചിലരെ എന്തെങ്കിലും തൊള്ളയിൽ തോന്നിയതു പറയാൻ വിടുന്നതുകൊണ്ടുള്ള ദൂഷ്യം പറഞ്ഞാലൊടുങ്ങില്ല. ലേശം താമസിയാതെ ദുരാലാപം തിരിച്ചു സദ്വിഷയത്തിൽ അറിയാതെ ചാടിക്കുന്നവനാണ് സ്നേഹിതൻ. അവനാണ് ബന്ധു. അവനാണ് ഗുരുക്കന്മാരുടെ ഗുരു. ആൎക്കെങ്കിലും പരുക്കു പററാമെന്നറിഞ്ഞുംകൊണ്ടു് അതൊരു മിടുക്കാണെന്നു വിചാരിച്ചു് അതിനെ തന്നെ പറയാൻ കിരുകിരുപ്പുണ്ടാകുന്ന നാക്കിനെ അമൎത്തണം. അങ്ങിനെ ചെയ്യില്ലെങ്കിൽ നമുക്കു വിവേകംകൊണ്ടെന്തു ഫലം?

ഹീനാംഗാനതിരിക്താംഗാൻ
വിദ്യാഹീനാൻ വയോധികാൻ
രൂപദ്രവ്യവിഹീനാംശ്ച
ജാതിഹീനാംശ്ചയാക്ഷിപേൽ"

എന്ന ധർമ്മോപദേശത്തെ സമാകാലവും അനുഷ്ഠിക്കുന്നതിനു മാത്രം നിശ്ചയബുദ്ധിയില്ലാത്തവൻ വന്ദ്യനാവാൻ പ്രയാസം.

എങ്ങിനെ സംഭാഷണം ചെയ്യണമെന്നു പറയുന്നതാണ് സംഭാഷണവിധി എന്നു മുൻപറഞ്ഞത്.

"സത്യം ബ്രൂയാൽ പ്രിയം ബ്രൂയാൽ
ന ബ്രൂയാൽ സത്യമപ്രിയം
പ്രിയം ച നാനൃതം ബ്രൂയാ-
ദേഷ ധർമ്മ സനാതനഃ"

വിത്തിനുള്ളിൽ വൃക്ഷമെന്നപോലെ ഈ വിധിയിൽ അനേകം സംഗതികൾ അടങ്ങീട്ടുണ്ട്. ഇതാണുപാദേയമധുരം, ഇതാണാലോചനാമൃതം. എങ്കിലും ഈ വിധിയുടെ സാരം മനസ്സിലാക്കുന്നതിനെക്കാൾ അതിന്റെ അനുഷ്ഠാനത്തിനാണ് പ്രയാസം. നമ്മുടെ വാക്കുകളും കർമ്മങ്ങളും വിവേകത്തിനെ അവലംബിച്ചു നില്ക്കുന്നതാണെങ്കിൽ ശരിയായ നടവടിയ്ക്കു ഗുണദോഷജ്ഞാനം മാത്രമേ വേണ്ടൂ. വാർദ്ധക്യം നിമിത്തം മനോവികാരങ്ങൾ അരിച്ചുപോയിരിക്കുന്ന കിഴവന്മാരും ഇന്ദ്രിയജയം വന്നിട്ടുള്ള യതികളും ഒഴികെ മനുഷ്യരുടെ വാക്കും കർമ്മവും പ്രായേണ രാഗദ്വേഷാദി മനോവികാരങ്ങളെ അവലംബിച്ചു വരുന്നതായിട്ടാണ് നാം കാണുന്നത്. ആ വക വികാരങ്ങൾ അനൃതജനകങ്ങളാണെന്നു ധരിച്ചിരിക്കേണ്ടതാണ്. ഒരു സംഘത്തിലുള്ളവരെക്കാൾ വിദ്യയിലൊ ധനത്തിലൊ എന്തെങ്കിലുമൊരു സംഗതിയിൽ മെച്ചമുണ്ടായാൽ കൊള്ളുമെന്നാഗ്രഹമില്ലാത്ത മനുഷ്യനുണ്ടൊ എന്നുതന്നെ സംശയമാണ്. ഈ ആഗ്രഹം പ്രാരംഭത്തിൽ ഒരു സൽഗുണമാണെങ്കിലും അതിന്റെ വളർച്ചയിൽ അല്പം നോട്ടക്കുറവു വന്നുപോയാൽ മിഥ്യാഗർവ്വം, പാണ്ഡിത്യദർപ്പം എന്നീ ദുർഗ്ഗുണങ്ങളുമായി കലാശിക്കാം. ആ രണ്ടു ദുർഗ്ഗുണങ്ങളുള്ളവർക്ക് "സത്യം ബ്രൂയാ"ദിത്യാദി വിധിയെ ലംഘിക്കാതിരിപ്പാൻ വളരെ പ്രയാസമുണ്ട്. ഇങ്ങിനെ അസത്യം പറയിക്കുന്നതിന് അനവധി പ്രോത്സാഹകന്മാർ നമ്മുടെ ഉള്ളിൽത്തന്നെ ഉണ്ടാകാമെങ്കിലും സത്യമേ പറയാവൂ.

"സത്യോക്തിക്കൊത്തതാം ധർമ്മം
ശാസ്ത്രത്തിൽ കാണ്മതില്ല നാം."

അങ്ങിനെ ഏതിലും സത്യംപറയുന്നത് അനൃതജനകങ്ങളായ ദുർഗ്ഗുണങ്ങളെ നശിപ്പിക്കുന്നതിനു മതിയാകുന്നതാണ്.

"നീരിനാൽ ശുദ്ധമാം ദേഹം
നേരിനാൽ ശുദ്ധമാം മനം."

മേൽപ്പറഞ്ഞതുകൊണ്ടു സത്യംപറയുന്നതു തനിക്കു ഗുണമാണെന്നും പറയാതിരിക്കുന്നതു തനിക്കു ദോഷമാണെന്നും മാത്രമേ സിദ്ധിച്ചിട്ടുള്ളു. തനിക്കുണ്ടാകുന്ന ഗുണദോഷങ്ങളെക്കാൾ അന്യനു വരുന്ന ദോഷത്തെ പ്രധാനമാക്കിയാണു തിരുവള്ളുവനായിനാർ, സത്യഭാഷിതത്തെപ്പറ്റി പറയുന്നത്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ

# ൨൫. ആകാശഗമനം

ആകാശത്തിൽ ഇഷ്ടംപോലെ സഞ്ചരിപ്പാനുള്ള ശക്തി അഷ്ടസിദ്ധികളിൽപെട്ട ഒന്നാണെന്നും അതു് അനേകകാലം തീവ്രമായ യോഗാഭ്യാസവും മറ്റും ചെയ്തു് നമ്മുടെ സ്ഥൂലശരീരത്തെ ലഘൂകരിച്ചിട്ടു് ആ 'ലഘിമ'യുടെ ഫലമായി സാധിക്കാവുന്നതാണെന്നും ആകുന്നുവല്ലോ നമ്മുടെ ശാസ്ത്രങ്ങളിൽ പറയുന്നതു്. അതുകൊണ്ടു് മേൽപ്രകാരം ഈ ശക്തി സമ്പാദിപ്പാൻ എല്ലാവർക്കും സാധിക്കുന്നതല്ലെന്നു പറയേണ്ട ആവശ്യമില്ല. നമ്മുടെ പുരാണങ്ങളിൽ ഘോഷിക്കുന്നപ്രകാരം ദേവകൾ, ഗന്ധർവന്മാർ മുതലായവരുടെ ആകാശയാത്രകളും പുഷ്പകവിമാനത്തിന്റെ സഞ്ചാരങ്ങളും മറ്റും പ്രകൃത്യതീതങ്ങളായ എന്തോ ചില ഗൂഢശക്തികളുടെ പ്രഭാവത്താൽ സംഭവിച്ചിട്ടുള്ളതോ സംഭവിക്കാവുന്നതോ ആണെന്നു് ആ വക സംഭവങ്ങളിൽ വിശ്വാസമുള്ളവർ വിശ്വസിക്കുന്നു എന്നല്ലാതെ അറിഞ്ഞേടത്തോളം ഉള്ള പ്രകൃതിനിയമങ്ങളെ അടിസ്ഥാനമാക്കി കാര്യകാരണവ്യവഹാരം ചെയ്യുവാൻ തരമുള്ളതല്ല.

മനുഷ്യനു് ആകാശത്തിൽ സഞ്ചരിപ്പാനുള്ള മോഹവും അതിനു വേണ്ടുന്ന ഉപകരണം ഇന്നതാണെന്നുള്ള ഒരു ഊഹവും ആദികാലങ്ങളിൽ ഉണ്ടായതു പക്ഷികൾ മുതലായ സത്വങ്ങൾ പറക്കുന്നതു കണ്ടിട്ടായിരിക്കണം. അതിനാൽ വളരെ പുരാതനകാലങ്ങളിൽ തന്നെ ഓരോരുത്തർ കൃത്രിമപക്ഷങ്ങൾ കൈകളിൽവെച്ചുകെട്ടി പറന്നതായും മറ്റും പ്രസ്താവിക്കുന്ന അനേക കഥകൾ ലോകത്തിലുള്ള എല്ലാജാതിക്കാരുടെ ഇടയിലും നടപ്പുണ്ടു്. ഈ വക കഥകളെല്ലാം വിശ്വാസയോഗ്യങ്ങളാണെന്നു പറയുവാൻ പ്രയാസമത്രെ; എങ്കിലും ക്രിസ്ത്വാബ്ദത്തിനു് ഏകദേശം ഇരുനൂറു സംവത്സരങ്ങൾക്കുമുമ്പു യവനരാജ്യത്തിൽ ആ കാലത്തു് ഒരു വലിയ മാന്ത്രികനാണെന്നു വിശ്വസിക്കപ്പെട്ടുവന്നിരുന്ന ഒരാൾ കൃത്രിമപക്ഷങ്ങൾ വെച്ചുകെട്ടി ഒരു വലിയ തടാകം പറന്നു കടന്നതായും ഇംഗ്ലണ്ടിൽ പതിനാറാം നൂറ്റാണ്ടിന്റെ ആദികാലത്തു് ഇംഗ്ലീഷുകാരനായ ഒരു പാതിരിയും ഇറ്റാലിരാജ്യക്കാരനായ വേറൊരുത്തനും ചിറകുകൾ വെച്ചുകെട്ടി കുറെക്കാലം അവിടവിടെ പറന്നുനടക്കുകയും ഒടുക്കം വീണു കാലും കയ്യും ഒടിയുകയും ചെയ്തതായും വിശ്വാസയോഗ്യന്മാരായ ആ കാലത്തെ ചില ഗ്രന്ഥകർത്താക്കന്മാർ എഴുതി വെച്ചിട്ടുള്ള റിക്കാർട്ടുകൾകൊണ്ടു കാണുന്നുണ്ടു്. അതു് എങ്ങിനെയെങ്കിലും ആകട്ടെ; തക്കതായ വലിപ്പമുള്ള കൃത്രിമ പക്ഷങ്ങൾ ശരീരത്തിൽ വെച്ചുകെട്ടി കയ്യുകൾകൊണ്ടു പ്രവർത്തിച്ചു് അധികനേരം ആകാശത്തിൽപറന്നു നിൽക്കത്തക്കവണ്ണം നമ്മുടെ ശരീരത്തിനു ലാഘവവും മാംസപേശികൾക്കു ശക്തിയും ഇല്ലെന്നു തത്വജ്ഞന്മാർ അഭിപ്രായപ്പെടുന്നതിനു പുറമെ നമുക്കുതന്നെ ഊഹിച്ചറിയാവുന്നതും ആകുന്നു. വിശേഷിച്ചു കൃത്രിമപക്ഷങ്ങളെ ആവി, വിദ്യുത്തു് ഈ ശക്തികൾകൊണ്ടു പ്രവർത്തിപ്പിച്ചു നടത്താവുന്നതായി പല സമ്പ്രദായത്തിലുള്ള വിമാന

യന്ത്രങ്ങൾ യൂറോപ്പ്, അമേരിക്കാ മുതലായ പ്രദേശങ്ങളിൽ പദാർത്ഥവിജ്ഞന്മാരായ ചില പണ്ഡിതന്മാർ അടുത്ത കാലങ്ങളിൽ ഉണ്ടാക്കിയിട്ടുണ്ട്. അവയിൽ പ്രാധാന്യം സിദ്ധിച്ചിട്ടുള്ളത് അമേരിക്കാക്കാരനായ സർ ഹൈറാം മാക്സിം എന്ന എഞ്ചിനീയർ ഉണ്ടാക്കിയ പക്ഷിയന്ത്രത്തിനാണ്. എന്നാൽ ഈ പക്ഷിയന്ത്രം ശക്തിയായ വലിപ്പമുള്ള ഒരു ആവിയന്ത്രത്തെ താങ്ങത്തക്കതായ ശക്തിക്കനുസരിച്ചുള്ള വലിപ്പത്തോടുകൂടിയും ആ വലിപ്പം നിമിത്തമുള്ള ഘനത്തെ താങ്ങിപ്പറക്കത്തക്കവണ്ണം പരപ്പുള്ള ചിറകുകളോടുകൂടിയും പണിചെയ്യപ്പെട്ടതായി വന്നതുകൊണ്ടു ചിറകുകൾക്കു കേടുപററാതിരിക്കുന്നപക്ഷം ഏകദേശം മുപ്പതു ആളുകളോടുകൂടി കുറെ അധികനേരം ആകാശത്തിൽ നടത്തിക്കൊണ്ടിരിക്കാവുന്നതായിരുന്നു എങ്കിലും മേല്പോട്ടു പൊങ്ങിക്കുവാനും സാവധാനത്തിൽ കീഴ്പോട്ടിറക്കുവാനും പ്രയാസമായതുകൊണ്ടു ഹൈറാം മാക്സിമിന്നു തന്നെ ഉദ്യമഭംഗമാണുണ്ടായത്. കേവലം പക്ഷങ്ങളുടെ സഹായംകൊണ്ടു മാത്രം മററു യാതൊരവലംബവുമില്ലാത്ത ആകാശത്തിൽ ഒരു ഘനമുള്ള യന്ത്രത്തിലിരുന്നു സഞ്ചരിക്കുന്നതു്, ആവക യന്ത്രങ്ങൾ എത്രതന്നെ പരിഷ്കരിക്കപ്പെട്ടതായിരുന്നാലും, അനേകവിധമായ അപകടങ്ങൾക്കു കാരണമായിത്തീരാവുന്നതുകൊണ്ടു് ആവക വിമാനങ്ങളും അധികം ഉപയോഗത്തിൽ വരുവാൻ എളുപ്പമുള്ളതായി കാണുന്നില്ല. എത്രതന്നെ പരിഷ്കരിക്കപ്പെട്ടാലും അധികനേരം ആകാശത്തിൽ പറന്നു സഞ്ചരിക്കാൻ തക്കവിധം മേൽപ്രകാരമുള്ള ഒരു പക്ഷിയന്ത്രം ഉണ്ടാക്കുന്നതുതന്നെ പ്രയാസമെന്നാണു് നവീനപണ്ഡിതന്മാരുടെ അഭിപ്രായവും.

എന്നാൽ പക്ഷങ്ങൾക്കു പുറമെ നാം ശ്വസിക്കുന്ന വായുവിനെക്കാൾ ലഘുത്വമുള്ള മററു ചില വാതകങ്ങളുടെ സഹായത്തെക്കൂടി അപേക്ഷിച്ചു് ആവിയന്ത്രമോ വിദ്യുദ്യന്ത്രമോകൊണ്ടു പക്ഷങ്ങളെ പ്രവർത്തിപ്പിച്ചും അമരം പിടിച്ചും ആകാശത്തിൽ അധികനേരവും ഇഷ്ടംപോലെയും നടത്താവുന്ന ചില വിമാനങ്ങൾ ഈയിടയായി ഉണ്ടാക്കപ്പെട്ടിട്ടുണ്ട്. ഇവയിൽ തെക്കെ അമേരിക്കയിൽ ബ്രസ്സിൽ (Brazil) എന്ന രാജ്യക്കാരനായ സാണ്ടോസ്സ് ഡ്യൂമാണ്ട് എന്ന വിദ്വാൻ ഉണ്ടാക്കി ൧൯൦൦-ത്തിലെ പാരിസ് പ്രദർശനത്തിൽ വെച്ച് "ഈഫേൽടവ്വർ" എന്ന കെട്ടിടത്തെ മൂന്നുതവണ പ്രദക്ഷിണം വെപ്പിച്ചതും കഴിഞ്ഞകൊല്ലം അമേരിക്കയിലെ സെൻറ്ലൂയി പ്രദർശനത്തിൽ, നിശ്ചയിക്കപ്പെട്ട പലവഴിക്കും നടത്തിക്കാണിച്ചതും ആയ "ആകാശക്കപ്പൽ" എന്നു പേർപറയുന്ന വിമാനത്തെക്കുറിച്ചു പ്രത്യേകം പറവാനുള്ളതാകുന്നു. ഈ ആകാശക്കപ്പലിനെപ്പററി വിസ്തരിക്കുന്നതിനുമുമ്പായി ആകാശഗമനത്തിന്റെ ചരിത്രം ചുരുക്കത്തിൽ പ്രസ്താവിക്കുന്നതു് ആവശ്യമായിരിക്കുന്നു. വെള്ളത്തിന്റെ ആവി മേല്പോട്ടു ഉയരുന്നതും മേഘങ്ങൾ വായുവിന്റെ ഉപരിഭാഗങ്ങളിൽ തങ്ങി നില്ക്കുന്നതും കണ്ടിട്ടു പതിനെട്ടാംനൂററാണ്ടിൽ—അതായതു ക്രിസ്ത്വബ്ദം ൧൭൮൨-മതിൽ ജോസഫ് മൺഗോൾഫർ എന്ന പേരായ ഒരു ഫ്രഞ്ചുകാരന് ആവി ഘനാകാരത്തെ ഒരു സഞ്ചിയിലാക്കി വിട്ടാൽ അതു സ്വതേ മേല്പോട്ടു ഉയർന്നുപോകുവാൻ സംഗതിയുണ്ടെന്നു് ഒരു ഊഹം

തോന്നി. ആദ്യം അയാൾ കടലാസ്സുകൊണ്ടു സാമാന്യം വലുതായി കുടംപോലെ ഒരു കൂട്ടുണ്ടാക്കി ആ കൂട്ടിനുള്ളിൽ തീകത്തിച്ചു് ആവിയുണ്ടാക്കിയപ്പോൾ അതു് ആകാശത്തേയ്ക്കു് ഉയരുന്നതായി കണ്ടു. ഇതുതന്നെയാണു ചില ഉത്സവങ്ങൾക്കു മററുമുള്ള വെടിക്കെട്ടുകളുടെ കൂട്ടത്തിൽ ആകാശത്തിലേയ്ക്കു കത്തിച്ചുവിടുന്നതായി നാം കാണാറുള്ള "തീക്കൂട്ട്" എന്ന സാധനം. മൺഗോഫ്ർ കണ്ടുപിടിച്ച ഈ തീക്കൂട്ടിൻെറ കീർത്തി അതിവേഗത്തിൽ നാടൊക്കെപ്പരന്നു. ആ കാലത്തു പരന്ത്രീസ്സുരാജ്യം വാണിരുന്ന ൧൬-ാമത്തെ ലൂയി മഹാരാജാവു് ആ വർത്തമാനം അറിഞ്ഞു് തനിക്കും തൻെറ മന്ത്രിമാൎക്കും പ്രഭുക്കന്മാൎക്കും മൺഗോഫ്റെ വിദ്യ കാണുവാൻ വേണ്ടി അയാളെ വരുത്തി അനേകം തീക്കൂട്ടുകളുണ്ടാക്കി വിടുവിച്ചു. ഇതിനെ ആഗ്നേയവിമാനം എന്നു് ആ കാലത്തു വിളിച്ചു വന്നു. ഒരിക്കൽ ലൂയിയുടെ കല്പനപ്രകാരം വളരെ വലുതായ ഒരു ആഗ്നേയവിമാനം മൺഗോഫ്ർ ഉണ്ടാക്കി അതിൻെറ കുടം കടലാസ്സുകൊണ്ടുണ്ടാക്കുന്നതിനു പകരം ഘനംകുറഞ്ഞ മരംകൊണ്ടു ബലമായി ഒരു ചട്ടം കൂട്ടി കപ്പൽപ്പായകൊണ്ടു പൊതിഞ്ഞു് കപ്പൽപ്പായയുടെ സുഷിരങ്ങളിൽ കൂടി ആവി പുറത്തേയ്ക്കു പോകാതിരിക്കത്തക്കവണ്ണം കട്ടിയായി വാൎണ്ണീഷ് ഇട്ടു. ആ കുടത്തിനെ ബലമുള്ള ഒരു വലകൊണ്ടു മൂടിക്കെട്ടി വലയുടെ തുമ്പുകളെല്ലാം ഒരു മോതിരക്കണ്ണിയുടെ ഉള്ളിൽ കൂടി വലിച്ചെടുത്തു ചൂരൽകൊണ്ടുണ്ടാക്കിയ ഒരു തൊട്ടി അതിൻെറ ചോടെ കെട്ടിത്തൂക്കിയും ആണു് ആ വിമാനം പണി ചെയ്തതു്.

ഈ സമ്പ്രദായത്തിൽ ഉണ്ടാക്കുന്ന വിമാനത്തിനാണു് ബലൂൺ എന്നു പേർ പറയുന്നതു്. മേൽപ്രകാരം പണിചെയ്ത ബലൂണിൻെറ തൊട്ടിയിൽ ലൂയിയുടെ കല്പനപ്രകാരം ഒരു കോഴിയേയും, ഒരു താറാവിനേയും, ഒരു ആടിനേയും പിടിച്ചു വിട്ടു് ആവി കൂട്ടി അതിനെ ആകാശത്തിലേയ്ക്കു വിട്ടു. ബലൂൺ മേല്പോട്ടു പൊങ്ങി കാററടിച്ചു കുറെ നാഴികവഴി അകലെപ്പോയപ്പോൾ ആവി തണുത്തു് ഒരു കാട്ടിൽ വീണു. നമ്മുടെ പ്രഥമ വിമാനയാത്രക്കാരായ കോഴിയ്ക്കും, താറാവിനും, ആടിനും യാതൊരു കേടും പററിയില്ല. ഇതു കണ്ടപ്പോൾ ലൂയി മഹാരാജാവിനു വേറൊരു ആലോചനയുണ്ടായി. മേൽപ്രകാരം തന്നെ കുറെക്കൂടി വലിപ്പത്തിൽ വേറൊരു് ആഗ്നേയവിമാനം ഉണ്ടാക്കിച്ചു് അന്നു പാരീസ്സിലെ ഹൈക്കോർട്ടിൽ നിന്നു കൊലക്കുററത്തിനു മരണശിക്ഷ വിധിക്കപ്പെട്ടു വിധി നടത്താതെ ഇരുന്നിരുന്ന മൂന്നുപുള്ളികളെ അതിൽ കയററി അയയ്ക്കുവാൻ ലൂയി കല്പിച്ചു. ൧൭൮൩ ഒക്ടോബർ മാസം ൧൫-ാംനു- ഈ അപൂൎവ്വകാഴ്ച കാണുവാൻ പാരീസ്സുപട്ടണത്തിലെ ഒരു വലിയ മൈതാനത്തിൽ അനേകായിരം ജനങ്ങൾ നിറഞ്ഞു നിൽക്കുന്നു. അവിടെ ഒരുഭാഗത്തു ലൂയി മഹാരാജാവും, പരിവാരങ്ങളും, മന്ത്രിമാരും, പ്രഭുക്കന്മാരും അവരവൎക്കുള്ള സ്ഥാനങ്ങളിൽ ആസനാരൂഢന്മാരായിരിക്കുന്നു. മൈതാനത്തിൻെറ മദ്ധ്യത്തിൽ ജനങ്ങൾ കടക്കാതിരിപ്പാൻ വൃത്താകാരമായി വളച്ചുകെട്ടിയ ഒരു

സ്ഥലത്തു മൺഗോൾഫ്യറും, തന്റെ ഭാൎയ്യയും, തന്റെ അനുജനുംകൂടി അത്യുത്സാഹത്തോടുകൂടി ഒരു വലിയ ബലൂണിനെ തൊട്ടും പിടിച്ചും സൂക്ഷിച്ചുനോക്കിയും അതിൽ എന്തെല്ലാമോ പ്രവൎത്തിച്ചുംകൊണ്ട് അതിന്റെ നാലു പുറവും നടക്കുകയും ആ ബലൂണിന്റെ കുടത്തിനുള്ളിലുള്ള തീയിനെ ക്രമേണ ജ്വലിപ്പിക്കയും ചെയ്യുന്നു. കുടത്തിലെ വായുവിനു ചൂടുപിടിച്ചു ലാഘവം കൂടിക്കൂടിവരുന്തോറും നിലത്തു നാലുഭാഗത്തും കുററി തറച്ചു നാലു കയറുകൊണ്ടു ബലമായി ബന്ധിക്കപ്പെട്ടിട്ടുള്ള ആ ബലൂൺ തന്റെ സ്വാതന്ത്ര്യഹാനത്തിനു തടസ്ഥം ചെയ്യുന്ന ആ കയറുകളെ പൊട്ടിക്കുവാനോ എന്നു തോന്നുമാറു കാററടിക്കുമ്പോൾ കൈകളും കടഞ്ഞുപിടഞ്ഞുകൊണ്ടു മേല്പോട്ടേയ്ക്കു വലിയുന്നു. തന്നെ അപ്രകാരം ബന്ധിച്ചവരുടെ നേരെ കോപിക്കുകയോ എന്നു തോന്നുംവണ്ണം അതു ക്രമേണ ചീറുകയും ചെയ്യുന്നു. നിശ്ചയിക്കപ്പെട്ട സമയത്തു നിൎഭാഗ്യം മൂൎത്തിമത്തായി ജനിച്ചവരായ മൂന്നു കൊലപാതകികളായ മനുഷ്യാധമന്മാരെ രാജഭടന്മാർ ആ ജനമദ്ധ്യത്തിൽ കൊണ്ടുവന്ന് ആ ബലൂണിന്റെ ചുവട്ടിൽ തൂക്കിത്തൂങ്ങി നിൽക്കുന്ന ചൂരൽതൊട്ടിയിൽ പിടിച്ചിട്ടു. ശിവ, ശിവ! ആ സമയത്തു ജനങ്ങളുടെ മദ്ധ്യത്തിൽ എന്തൊരു കോലാഹലമാണ്! സമുദ്രംപോലെ പരന്നു നിൽക്കുന്ന ആ ജനസമൂഹത്തിന്റെ ഇടയിൽകൂടി ആളുകളെ തിക്കിത്തിരക്കിത്തള്ളിമാറ്റിക്കൊണ്ടു ബലൂൺ നിൽക്കുന്ന ആ ഒഴിഞ്ഞ സ്ഥലത്തു ചെറുപ്പക്കാരനായ ഒരു പരന്ത്രീസ്സുകാരൻ കിതച്ചു ചാടിവീഴുന്നു; സകല ജനങ്ങളും സ്തംഭിച്ചു നിൽക്കെ ലൂയിയുടെ നേരെ നോക്കി ഇപ്രകാരം ഒരു പ്രസംഗം: 'മഹാരാജാവേ, ഈ പ്രവൃത്തി ഒട്ടും ഉചിതമല്ല. ചിറകില്ലാത്തവൎക്ക് അസാദ്ധ്യമായ ആകാശസഞ്ചാരം ഇതാ മനുഷ്യൎക്ക് സ്വാധീനമായിത്തീൎന്നിരിക്കുന്നു. അത്ഭുതപൂൎവ്വമായ ഒരു മഹാ കാൎയ്യമാണ് ഇപ്പോൾ ഇവിടെ ഉണ്ടാകാൻ പോകുന്നതു്. ഈ കാൎയ്യത്തിൽ പ്രഥമപ്രവൎത്തകന്മാൎക്കുള്ള ശ്രേയസ്സിന് ഈ കൊലപാതികളായ മനുഷ്യാധമന്മാരെയാണോ പാത്രമാക്കുവാൻ മഹാരാജാവു് ഉദ്ദേശിക്കുന്നതു്? എന്നാൽ ഇതു മനുഷ്യവൎഗ്ഗത്തെ മുഴുവൻ അവമാനിക്കുന്ന ഒരു പ്രവൃത്തിയായിത്തീരും. അതുകൊണ്ട് ഈ വിമാനത്തിൽ കേറി സഞ്ചരിച്ചുനോക്കുവാൻ എന്നെ കല്പിച്ചയപ്പാനപേക്ഷ.' ഈ പ്രസംഗം കഴിയുമ്പോഴേയ്ക്കു ജനങ്ങൾ എല്ലാവരും കൂടി ആൎത്തുവിളിച്ചു. ലൂയിമഹാരാജാവ് സന്തോഷാശ്ചൎയ്യബഹുമാനാകുലനായി പ്രാങ്കായിഡെപെലറാർ ഡെറോസിയെ എന്നു പേരായ ആ യുവാവിന്റെ അപേക്ഷ അനുവദിക്കുകയും ചെയ്തു. ഡെറോസിയെ ധൈൎയ്യസമേതം വിമാനത്തിന്റെ രഥത്തിൽ കയറിയിരുന്ന് കയറുകൾ മുറിച്ചുവിടുവാൻ പറഞ്ഞു. കയറുകൾ മുറിച്ചു വിട്ടപ്പോൾ ഒരു തോക്കിന്റെ ഉണ്ട പായുന്ന വേഗത്തിൽ മേൽപ്പോട്ടു പൊങ്ങി നീലച്ഛായമായ ആകാശത്തിൽ ഒരു ചെറിയ പുള്ളിയായി തോന്നത്തക്കവണ്ണം ആ വിമാനം അത്ര പൊക്കത്തിൽ പോകയും കാററടിച്ചു പാരീസ്സുപട്ടണത്തിൽ നിന്നു മൂന്നുനാഴിക പുറത്തു് ഒരു പറമ്പിൽ വീഴുകയുംചെയ്തു. ജനങ്ങളുടെ സന്തോഷം ഇന്നപ്രകാരം ആയിരുന്നു എന്നു പറവാൻ പ്രയാസം. ബലൂൺ പോയവഴിക്കു ജനങ്ങളെല്ലാം ആൎത്തുവിളിച്ചുപോകയും യാതൊരുപേക്ഷയും

കൂടാതെ ഭൂമിയിൽ പതിച്ച ആ യുവാവിനെ അവർ വാദ്യഘോഷങ്ങളോടുകൂടി ആർപ്പുവിളിച്ചു പട്ടണത്തിലേക്കു കൂട്ടിക്കൊണ്ടുവരികയുംചെയ്തു. പിന്നീടു ഡെറോസിയെ താൻ തനിച്ചും, മൺഗോഫ്ർ, മൺഗോഫ്വുടെ ഭാര്യ, അനാജൻ ഇവരോടുകൂടിയും അനേക ബെലൂൺയാത്രകൾ ചെയ്തു. ഒരിക്കൽ പതിനാറാളുകൾക്കിരിക്കത്തക്കവണ്ണം വലിയ ഒരു ബെലൂൺ പണിയിച്ചു ലൂയിമഹാരാജാവും ചില പ്രഭുക്കന്മാരുംകൂടി പുറപ്പെട്ടു ആകാശത്തിൽവച്ചു ഭക്ഷണംകഴിച്ചു ഭൂമിയിൽ ഇറങ്ങി. ഈ മാതിരി വിനോദം മനുഷ്യരുടെ മനസ്സിനെ ബലമായി ആകർഷിച്ചു. അതുനിമിത്തം അതുകഴിഞ്ഞു രണ്ടുമൂന്നു കൊല്ലങ്ങളിലകത്തു യൂറോപ്പ്, ഇംഗ്ലണ്ട്, അമേരിക്ക ഈ പ്രദേശങ്ങളിൽകൂടി രണ്ടായിരത്തിലധികം ബെലൂൺയാത്രകൾ ഉണ്ടായിട്ടുണ്ടത്രെ. ഈ കാലത്തിനു കുറച്ചുമുമ്പുതന്നെ അതായതു ൧൭൬൬-ൽ ജലത്തിന്റെ ഒരു ബീജപദാർത്ഥമായ അംബുജനകം (Hydrogen) എന്ന വാതകം കണ്ടുപിടിക്കപ്പെട്ടിട്ടുണ്ടായിരുന്നതിനാൽ മേൽപ്രസ്താവിക്കപ്പെട്ട വിമാനങ്ങളിൽ ചിലതിൽ ആ വാതകത്തെയും ഓരോരുത്തർ ആവിക്കു പകരം ഉപയോഗിച്ചുതുടങ്ങി. അംബുജനകം നാം ശ്വസിക്കുന്ന വായുവിനെക്കാൾ പതിന്നാലര ഇരട്ടി ഘനംകുറഞ്ഞതും ആവിയെപ്പോലെ തണുത്തുപോകുവാനുള്ള ശക്തിക്കു ഹാനിവരുന്നതല്ലാത്തതും ആകകൊണ്ടു അതു ആകാശഗമനവിഷയത്തിൽ അനേക സൌകര്യങ്ങൾ ഉണ്ടാക്കുകയും ആഗ്നേയവിമാനത്തിനു പകരം വാതകവിമാനം നടപ്പായി വരികയും ചെയ്തു. പ്രൊഫസർ ചാറത്സ് എന്ന ഇംഗ്ലീഷുകാരനാണ് അംബുജനകം ആദ്യം ഉപയോഗിച്ചു ഒരു വാതകവിമാനം ഉണ്ടാക്കിയതു. അയാൾ വിമാനത്തെ ഒന്നുകൂടി പരിഷ്കരിച്ചു ഇഷ്ടംപോലെ വേണ്ടിടത്തോളം പൊങ്ങുവാനും താഴുവാനും ഒരു വിദ്യകൂടി അതിൽ ചെയ്തു. വായുവിനെക്കാൾ ഘനംകുറഞ്ഞ ഒരു വാതകം സ്വതേതന്നെ മേല്പോട്ടേക്കു പൊങ്ങുന്നതിനാൽ അതിനെ ഒരു പാത്രത്തിൽ നിറയ്ക്കണമെങ്കിൽ പാത്രത്തിന്റെ വായ് കീഴ്പോട്ടാക്കി നിർത്തീട്ടുവേണമെന്നു പറയേണ്ട ആവശ്യമില്ലല്ലൊ. ചാറത്സ് ഉണ്ടാക്കിയ വിമാനത്തിന്റെ കുടത്തിന്റെ മുട്ടിൽ മദ്ധ്യത്തോടു സംബന്ധിച്ചു ഒരു ചെറിയ ദ്വാരമുണ്ടാക്കി. ആ ദ്വാരം സ്വതേതന്നെ എപ്പോഴും ഭദ്രമായി അടഞ്ഞിരിക്കത്തക്കവണ്ണവും, എന്നാൽ ആവശ്യമുള്ളപ്പോൾ ആ കുടത്തിന്റെ ഉള്ളിൽനിന്നു അതിന്റെ വായിൽകൂടി കടന്നു ആൾ ഇരിക്കുന്ന സ്ഥലത്തിലേക്കു ഇറക്കി വിട്ടിട്ടുള്ള ഒരു കയറുപിടിച്ചു വലിച്ചാൽ തുറക്കത്തക്കവണ്ണവും ആയി ഒരു വില്ലുവെച്ചു വാതിൽ പണിചെയ്തു. മേല്പടി വിമാനത്തിൽ മണൽ നിറച്ചു കുറെ സഞ്ചികൾ കൂടി ശേഖരിച്ചുവച്ചു ഏതാനും പൊക്കത്തിൽ പോകുമ്പോൾ കയറുപിടിച്ചുവലിച്ചു വേണ്ടിടത്തോളം വാതകം കളഞ്ഞു കീഴ്പോട്ടിറങ്ങുകയും വേണ്ടിടത്തോളം മണൽസഞ്ചികൾ അഴിച്ചു ചൊരിഞ്ഞു വിമാനത്തിന്റെ ഘനം കുറയ്ക്കുന്നതിന്റെ അവസ്ഥപോലെ മേല്പോട്ടു കയറുകയും ചെയ്യാമെന്നു കണ്ടുപിടിച്ചു മേല്പോട്ടു പോകയും കീഴ്പോട്ടേക്കു വരികയും ചെയ്യുന്നതു മേൽപ്രകാരം ഒരുവിധം നിയമിതപ്പെട്ടതായെങ്കിലും മറ്റു ദിക്കു

കളിലേയ്ക്കു പോകുന്നതിനു കാറ്റിന്റെ ഇഷ്ടംപോലെ അല്ലാതെ സാദ്ധ്യമല്ലായിരുന്നു. മേൽപ്രകാരം പരിഷ്കരിക്കപ്പെട്ട ബലൂണാണ് പിന്നീട് എല്ലാവരും ഉപയോഗിച്ചുതുടങ്ങിയതു്. മേൽ പ്രസ്താവിച്ച രണ്ടായിരത്തിൽ ചില്വാനം വിമാനയാത്രകളിൽ കൂടി വളരെപ്പേർ വീണു മരിക്കയും ഉണ്ടായിട്ടുണ്ട്. ഈ മരിച്ചവരുടെ കൂട്ടത്തിൽ നമ്മുടെ പ്രഥമ വിമാനയാത്രക്കാരനായ ഡെറോസിയേയും മരിച്ചു എന്നു വ്യസനപൂർവം പറയേണ്ടിയിരിക്കുന്നു. വെറും വിനോദാർത്ഥമായിട്ടാണ് ഈ വിമാനയാത്രകളിൽ അധികപക്ഷവും ഉണ്ടായിട്ടുള്ളതു്. ൧൭൮൩-ലാണ് പ്രൊഫസർ ചാറത്സ് ആദ്യമായി അബ്ജനകം നിറച്ച വിമാനത്തിൽ യാത്രചെയ്തതു്. ആ വിമാനത്തിൽ കയറി രണ്ടു നാഴിക പൊക്കത്തിൽ ഇരുപത്തേഴ-നാഴിക വഴിയകലം സഞ്ചരിച്ചു ചാറത്സ് കീഴ്പോട്ടേയ്ക്കു വന്നു.

വിനോദാർത്ഥമായി ഏതൽകാലപര്യന്തം വിമാനയാത്രകൾ ചെയ്തിട്ടുള്ള കൂട്ടത്തിൽ ചാറൽസ് ഗ്രീൻ എന്ന പേരൊരു ഇംഗ്ലീഷുകാരനെപ്പറ്റിയും പ്രത്യേകിച്ചു പറയേണ്ടിയിരിക്കുന്നു. ഇയാൾ ൧൮൨൧-ൽ തുടങ്ങി താൻ മരിച്ച കൊല്ലമായ ൧൮൭൦-വരെ ൫൨൬-വിമാനയാത്രകൾ ചെയ്തു. ഇതിൽ ഒൻപതു യാത്രകളിൽ ഇംഗ്ലണ്ടുദ്വീപിന്റെയും യൂറോപ്പിന്റെയും മദ്ധ്യേയുള്ള ഇംഗ്ലീഷ് ചാനൽ എന്ന കടൽ അങ്ങോട്ടും ഇങ്ങോട്ടും പറന്നുകടക്കുകയും നാലുപ്രാവശ്യം വിമാനം പൊളിഞ്ഞു കടലിൽ വീഴുകയും ചെയ്തിട്ടുണ്ട്. ൧൮൩൬-ൽ ഗ്രീൻസായ്പ് തന്റെ രണ്ടു സ്നേഹിതന്മാരോടുകൂടി ലണ്ടനിൽ നിന്നു പുറപ്പെട്ടു പതിനെട്ടു മണിക്കൂറുകൊണ്ട് അഞ്ഞൂറു നാഴിക വഴിയകലമുള്ള ജർമ്മനിയിലെ വീൻബർഗ്ഗ് എന്ന പട്ടണത്തിൽ ചെന്നിറങ്ങി. ൧൮൫൯-ൽ അമേരിക്കയിൽ വൈസ് എന്ന ഒരു സായ്പ് ഇരുപതു മണിക്കൂറിൽ ൧൧൫൦-നാഴികവഴി ആകാശഗമനം ചെയ്തു. ഉപരിഭാഗങ്ങളിലുള്ള വായുവിന്റെ തത്വങ്ങളെക്കുറിച്ച് അറിയുന്നതിനും ഓരോരുത്തർ അനേക വിമാനയാത്രകൾ ചെയ്തിട്ടുണ്ട്. ഇതിൽ ഗ്ലേയിഷർ എന്ന ഒരു ഇംഗ്ലീഷുകാരനെക്കുറിച്ചാണ് പ്രത്യേകിച്ചും പറവാനുള്ളതു്. ഗ്ലേയിഷർ ഇരുപത്തെട്ടു യാത്രകൾ ചെയ്കയും വായുവിന്റെ അനേകതത്വങ്ങൾ കണ്ടുപിടിച്ചു വെളിപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഇയ്യാൾ ഇംഗ്ലണ്ടിൽവെച്ചു ചെയ്ത ഒരു വിമാനയാത്രയിൽ (൧൮൬൨-സെപ്റ്റംബർ ൫-ാംനു-) ഏഴ് നാഴിക പൊക്കത്തിൽ മേല്പോട്ടു പൊങ്ങിയത്രെ. ഇതിനു മുമ്പും പിമ്പും ഈ പൊക്കത്തിൽ ആരുംതന്നെ എത്തീട്ടില്ല. ഏകദേശം ആറുനാഴിക പൊക്കത്തിലെത്തുമ്പോഴേയ്ക്കു ഗ്ലേയിഷർ ശ്വാസോച്ഛ്വാസത്തിനു വായു മതിയാകാതെ ബോധം കെട്ടു വീണു. തന്റെ സഹായിയായ കാക്സ്‌വെൽ എന്ന സായ്പിന്റെ ധൈര്യം നിമിത്തം ഒരുവിധം രണ്ടുപേരും ചാകാതെ തിരിയെപ്പോന്നു. കാക്സ്‌വെൽ തനിക്കും ബോധക്ഷയം വരുന്നു എന്നു മനസ്സിലായിത്തുടങ്ങിയപ്പോൾ ബലൂണിന്റെ ദ്വാരം തുറന്നു കുറെ വാതകം കളവാൻ വേണ്ടി കയറുപിടിച്ചു വലിപ്പാൻ ശ്രമിച്ചപ്പോൾ തണുപ്പുകൊണ്ട് കൈയ് വിറങ്ങലിച്ച്

ചേഷ്ടിക്കാൻ ശക്തിയില്ലാതെ കണ്ടു. ബലൂൺ പിന്നെയും മേല്പോട്ടേക്കുതന്നെ; വായുവിന്റെ ഘനം അറിവാനുള്ള ഭാരമാത്രായന്ത്രത്തെ (Barometer) കാക്സ്വെൽ നോക്കിയപ്പോൾ ഏകദേശം ഏഴ് നാഴിക പൊക്കം ചെന്നു കഴിഞ്ഞിരിക്കുന്നു. കാക്സ്വെൽ പല്ലുകൊണ്ട് ആ കയറു കടിച്ചു തൂങ്ങി കാര്യം നിവർത്തിച്ചു. പെട്ടെന്നു ബലൂൺ രണ്ടുമൂന്നു നാഴിക ഒന്നായി കീഴ്പോട്ടിറങ്ങി. ഗ്ലെയിഷർ ക്രമേണ ബോധം വരികയും അപകടം കൂടാതെ രണ്ടുപേരും ഭൂമിയിലേയ്ക്കിറങ്ങുകയും ചെയ്തു. ൧൮൯൭ ജൂലായി മാസം ൧൧-ാംനു- ഉത്തരധ്രുവം കണ്ടുപിടിച്ചു വരേണമെന്നുള്ള ഉദ്ദേശത്തോടുകൂടി ആൻഡ്രി എന്ന ഒരു നാർവേരാജ്യക്കാരനും രണ്ടു സ്നേഹിതന്മാരുംകൂടി പുറപ്പെട്ടു പോയിട്ടുണ്ട്. ഇതുവരെ അവരുടെ വർത്തമാനമൊന്നുമില്ല. അവർ എന്തോ അപകടംപററി മരിച്ചിരിക്കണം എന്ന് ഇപ്പോൾ തീർച്ചപ്പെടുത്താം. രസകരങ്ങളായി വേറെയും അനേകവിമാനയാത്രകൾ ഓരോരുത്തർ ചെയ്തിട്ടുള്ളതു മുഴുവനും പ്രസ്താവിക്കാൻ സ്ഥലം മതിയാകുന്നതല്ല.

ഇനി മുൻ പ്രസ്താവിച്ച സാണ്ടോസ്സ് ഡൂമാൻറിന്റെ "ആകാശക്കപ്പൽ" എന്ന വിമാനത്തെപ്പററി ചുരുക്കത്തിൽ വിവരിച്ച് ഈ ലേഖനം അവസാനിപ്പിക്കാം. ഈ വിമാനം ആകാശത്തിൽ സ്വാതേ നിൽക്കുവാനുള്ള തങ്ങലിന് അബ്ജനകവാതവും സഞ്ചരിക്കുവാനും ആവശ്യംപോലെ തിരിയുവാനും വേണ്ടി ചിറകുകളും അമരവും യോജിപ്പിച്ചു പണിചെയ്തിട്ടുള്ളതാണെന്നു മുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. മദ്ധ്യത്തിൽ വലിയ വയറോടുകൂടി, രണ്ടു തലയും കൂർത്ത്, നൂററിൽചില്വാനം അടി നീളമുള്ളതാകുന്നു അതിന്റെ വാതകോശമായ കുടം. ഈ കുടത്തോടു സംബന്ധിപ്പിച്ച് ഇരുമ്പുകമ്പികളിൽ മുളയും ചൂരലും കൊണ്ടുണ്ടാക്കി കെട്ടിത്തൂക്കിയിട്ടുള്ളതാണ് അതിന്റെ രഥം.

ഈ രഥത്തിൽ മണ്ണെണ്ണ കത്തിക്കുന്ന ഒരു എഞ്ചിൻ വെച്ചാണ് അതിന്റെ ചിറകുകളും അമരവും പ്രവൃത്തിക്കുന്നത്. ഈ വിമാനം കാററിനഭിമുഖമായിക്കൂടി സാണ്ടോസ്സ് ഡൂമാണ്ട് പാരീസ്സ് പ്രദർശനത്തിൽ നടത്തിക്കാണിച്ചു. എത്ര ദിവസമെങ്കിലും ഭൂമിയിലിറങ്ങാതെതന്നെ ഇരുന്നു സഞ്ചരിക്കുവാൻ ത

യും ചില പരിഷ്ക്കാരങ്ങൾ അയാൾ അതിൽ ചെയ്തുവരുന്നു
നത്തിൽ ഇരുന്ന് ഈ കൊല്ലത്തെ വേനൽക്ക (ജൂൺ, ജൂലായി,
മാസങ്ങൾ) സാണ്ടോസ്സ് ഡൂമാണ്ട് യൂറോപ്പു മുഴുവൻ ഒരു മ
യിൽ ഇറങ്ങാതെതന്നെ ആകാശത്തിൽ കൂടി സഞ്ചരിച്ചുകാണു
യാക്കീട്ടുണ്ടത്രെ. ഈ യാത്രയ്ക്കു വേണ്ടി താൻ ഇപ്പോൾ ഒരുക്കം
വിമാനത്തെപ്പററി കഴിഞ്ഞ ഫെബ്രുവരിമാസത്തെ ഫോട്ട്
ച്ചു എന്ന ഇംഗ്ലീഷ് മാസികയിൽ സാണ്ടോസ്സ് ഡൂമാണ്ടുതന്നെ
ന്ന ഒരു ലേഖനത്തിൽ താൻ ചെയ്‌വാൻ പോകുന്ന സഞ്ചാര
ചെയ്ത് ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു.

ക്കവണ്ണം ഇന്
ണ്ട്. ഈ വിമ
ആഗസ്റ്റ് ഈ
സഞ്ചാലം ഭൂമി
വാൻ തീർച്ച
ചെയ്യുന്ന
നൊറ്ലി റി
എഴുതി യിരിക്ക
ഒരു സംഖ്യം

എന്റെ വിമാനത്തിൽ വാതകാശയം പൊതിയുവാനുള്ള ശീല തുന്നിവരുന്നു. ഇതിന്റെ രഥം പണിതുകഴിഞ്ഞു. അതിന്റെ ആവിക്കാറി പണി തുടങ്ങിയിരിക്കുന്നു. ബാക്കി യന്ത്രങ്ങളെല്ലാം തയ്യാറായിക്കഴിഞ്ഞു. രഥം ഒരു ചെറിയ ബങ്കളാവുപോലെ തോന്നും. അതിൽ നാലുപുറവും വരാന്തയും, എഞ്ചിൻ നടത്തുവാനും, കാറ്റ്, കാണ്മാനും, കിടന്നുറങ്ങുവാനും വിശാലമായ ജനാലുകൾ വെച്ച് ഓരോ മുറികളും ഉണ്ട്. ഞാനും എന്റെ സ്നേഹിതന്മാരും ഇഷ്ടമുള്ള ലോകത്തിൽ യൂറോപ്പു മുഴുവനും പറന്നു സഞ്ചരിച്ചു കാണും. അതിലിരുന്നു ഞങ്ങൾ സാപ്പാട്ട കഴിക്കും. സുഖമായി കിടന്നുറങ്ങും. ഞങ്ങൾ സൂര്യചന്ദ്രന്മാരുടേയും നക്ഷത്രങ്ങളുടേയും ഉദയാസ്തമനങ്ങൾ കാണും. ഒരുദിവസം ഇങ്ങനെ കഴിഞ്ഞാൽ പിറേറദിവസവും അങ്ങിനെതന്നെ. ഇതാ ഞങ്ങൾ റഷ്യാരാജ്യത്തിന്റെ മുകളിലാണ്. ആസ്ത്രിയാ, ഹംഗറി ഈ രാജ്യങ്ങളുടെ മുകളിൽകൂടി പോകട്ടെ എന്നു പറഞ്ഞു വിമാനം തിരിച്ചുവിടുന്നു. ഇതാ നങ്ങളുടെ കാലിൻചുവട്ടിൽ വിയന്നാപട്ടണം കാണുന്നു. ശരി! ആവി ഒന്നുകൂടി മുറുക്കി വേഗത കൂട്ടട്ടെ. ഞങ്ങൾ ഇതാ ഒരു കാററിന്റെ മദ്ധ്യത്തിൽ ചെന്നുകൂടുന്നു. കാററിന്റെ സഹായമുള്ളതുകൊണ്ട് ആവി ചുരുക്കുന്നു. ആ കാററിന്റെ വഴിക്കു ഞങ്ങൾ ബെൽഗ്രേഡ് പട്ടണത്തിലേയ്ക്കു പോകുന്നു. പിന്നെയും നേരം പുലരുന്നു. അതാ മറെറാരു കാററിന്റെ വഴിയിൽ ഞങ്ങൾ കൂടുന്നു. ആ കാററിൻപുറത്തു സവാരി ചെയ്തുകൊണ്ട് ഇതാ കാൺസ്റ്റാൻറിനോപ്പിൾ നഗരത്തിൽ എത്തുന്നു. ഇങ്ങിനെ അനേക ദിക്കുകളിൽ സഞ്ചരിച്ചു തിരിയെ പാരീസ്സ് പട്ടണത്തിൽ എത്തി ഭൂസ്പർശം ചെയ്യുന്നു. ഒരു മാസക്കാലം ഭൂമിയെ തൊടില്ല; തീർച്ചതന്നെ.' എന്റെ പ്രിയവായനക്കാരെ! ഈ അവസ്ഥയ്ക്കു നമുക്കല്ലെങ്കിൽ നമ്മുടെ അനന്തിരവന്മാരിൽ ആർക്കെങ്കിലും ഒരു കാലത്ത് — പക്ഷെ ആ കാലം ദൂരപ്പെട്ടതായിരിക്കാം — കൊച്ചി തിരുവിതാംകൂർ വിമാനക്കമ്പനിക്കാരുടെ എറണാകുളം വിമാനാപ്പീസിൽനിന്ന് ഒരു ടിക്കററും വാങ്ങി തിരുവനന്തപുരത്തേയ്ക്കും മററും ആകാശത്തുകൂടി പോകുവാൻ സംഗതി വരുന്നതാണെന്നു പറഞ്ഞാൽ അതു തെററായി വരുവാൻ ന്യായം കാണുന്നില്ല.

സി. എസ്. ഗോപാലപ്പണിക്കർ ബി. എ.

———(o)———

## ൨൩. കാകൻ.

ഒരു ഭാഗത്തും ഒരാളും ഒരിക്കലും കാണാത്ത നായകനെപ്പററി ഒരു വാക്കെങ്കിലും ഇല്ലാത്ത കവിത മലയാളഭാഷയിൽ ഉണ്ടെന്നു തോന്നുന്നില്ല. ഇന്ത്യയിൽ വല്ല ഭാഷയിലും ഉണ്ടോ എന്ന് എനിക്കു സംശയമുണ്ട്. പക്ഷെ

ആ കാൎയ്യം ഖണ്ഡിച്ചു പറവാൻ എനിക്കു നിവൃത്തിയില്ലാത്തതിൽ ഞാൻ വ്യസനിക്കുന്നു. സംസ്കൃതകവികൾക്ക് അതയെന്നും വലിയ കാൎയ്യമാണെന്നു പറയേണ്ടതില്ലല്ലൊ. ഇങ്ങിനെ നാമമാത്രമായി ജീവിക്കുന്നതോ അഥവാ ജീവിക്കുന്നുണ്ടെങ്കിൽതന്നെ ബ്രഹ്മാവിനെയും വഹിച്ചുകൊണ്ടു മനുഷ്യനു കാണ്മാൻ സാധിക്കാത്ത വല്ല ദിക്കിലും ജീവിക്കുന്നതോ ആയ ഹംസങ്ങളെപ്പററി ഇത്രയൊക്കെ ഘോഷിക്കുകയും ഇവയെ സംബന്ധിച്ചു കാൎയ്യങ്ങൾ ഉപമേയങ്ങളാക്കി വൎണ്ണിക്കുകയും, ചെയ്യുകയും സൎവ്വസാധാരണമായി സൎവ്വദിക്കിലും കാണുന്ന കാകനെപ്പററി അധികം പറയാതിരിക്കയും ചെയ്യുന്നതു നമ്മുടെ കവികുഞ്ജരന്മാർ സ്വാഭാവികമായ വിവരണങ്ങളെക്കൊണ്ടും ഉദാഹരണങ്ങളെക്കൊണ്ടും കാവ്യത്തിനു തന്മയത്വവും ജീവനും നൽകാൻ അറിഞ്ഞുകൂടെന്നു ദൃഷ്ടാന്തീകരിക്കുന്നതല്ലാതെ അതു നമ്മുടെ വായസശ്രേഷ്ഠന്നു ഒരുവിധത്തിലും അപമാനകരമായി തീരുന്നതല്ല. കാക്കയെപ്പററി കവികളാരും ഒന്നും പറഞ്ഞിട്ടില്ലെന്നില്ല.

കാകഃ കൃഷ്ണഃ പികഃ കൃഷ്ണഃ
കോ ഭേദഃ പികകാകയോഃ
വസന്തകാലേ സംപ്രാപ്തേ
കാകഃ കാകഃ പികഃ പികഃ.

എന്നുള്ളതു കാകനെ അവമാനിക്കാൻ വേണ്ടി ഉണ്ടാക്കിയതാണെന്നു പറയുന്നതിൽ ന്യായമില്ല. ഈ ശ്ലോകാൎത്ഥം ശരിയായി ധരിച്ചവർ കാകനേയൊ, കുയിലിനേയൊ ആരെയാണു കവി മികച്ചതാക്കിപ്പറഞ്ഞതെന്നു പറവാൻ ശക്തന്മാരാകുമൊ? ഒരിക്കലുമില്ല. പക്ഷെ,

"കാകന്മാരെല്ലാ ചെന്നു വസിച്ചാൽ
കാകൻ നീയൊരു കോകിലമാകും
കാണികൾ നിന്നെ കുയിൽ കുയിലെന്നോരു
നാണയമങ്ങു നടത്തിക്കൊള്ളും"

എന്നു പറഞ്ഞ കവി, കാക്കയെ നിശ്ചയമായും പരിഹസിച്ചതാണ്. ഇങ്ങനെ പറവാൻ ആ കവി ധൈൎയ്യപ്പെട്ടതു്, കാക്ക ശിക്ഷാനിയമത്തിൽ നിന്ന് ഒഴിവാക്കപ്പെട്ടതാണെന്നു നല്ലവണ്ണം മനസ്സിലാക്കീട്ടുതന്നെയാണ്. കാക്ക എന്തുതന്നെ കട്ടാലും, പിടിച്ചുപറിച്ചാലും ആരും അന്യായപ്പെടാത്തതും,ആരും ഭയപ്പെടാതെ കാക്കയെ ശകാരിക്കുന്നതും, പരസ്യമായി അതിനെ കൊലചെയ്യാനും, അതിന്റെ ശവം പോലീസുകാർ കാൺകെ കെട്ടിത്തൂക്കാനും മടിക്കാത്തതും ഇതുകൊണ്ടുതന്നെയാണ്. എന്തായാലും, മററു കവികളും വിദ്വാന്മാരും തപസ്വിയോഗികളും എന്തുതന്നെ പറഞ്ഞാലും മനു കാക്കയെപ്പററി ഉണ്മയായിട്ടു പറഞ്ഞിട്ടുള്ളു. ഒരു ഗൃഹസ്ഥൻ കാക്കപ്പെണ്ണിനെപ്പോലെ ഇരിക്കണം എന്നുള്ളതു മനുസംഹിതയിൽ ഉള്ളതാണല്ലൊ. ഇതു നമ്മുടെ വായസിയമ്മയ്ക്കു് അനന്യലഭ്യമായ ഒരു കീൎത്തിയാണ്. സംശയമില്ല.

"സ്ത്രീകൾക്കശിക്ഷിതപടുത്വമമാനുഷീഷു-
പ്പ്യാകല്യതെ പറവതെന്തിഹ മാനുഷീഷു?
ആകാശമേൽഗമനത്തിന്നു മുമ്പപത്യം
കാകാലയെ, പികവധൂടി വളർത്തിടുന്നു"

എന്നിങ്ങനെ കാളിദാസൻ പികത്തിന്റെ പടുത്വത്തെക്കുറിച്ചു പറഞ്ഞതിൽ, കാക്കയുടെ വിഡ്ഢിത്വം ധ്വനിപ്പിച്ചിട്ടുണ്ടു്. എന്നാൽ കാളിദാസൻ ഇക്കാര്യത്തിൽ രണ്ടു വലിയ തെററു ചെയ്തിട്ടുണ്ടു്. അതു മനഃപൂർവ്വം ചെയ്തതാണെന്നതിന്നു തെളിവും ഉണ്ടു്. ഈ ഉപമ കാളിദാസൻ ദുഷ്യന്തനെക്കൊണ്ടാണു പറയിച്ചതു്. ഭാരതത്തിൽ ശകുന്തളയാണു പറയുന്നതു്. സ്ത്രീകളുടെ ധൂർത്തസാമർത്ഥ്യത്തെയാണു കാളിദാസൻ ഇതുകൊണ്ടുദാഹരിക്കുന്നതു്. മററുള്ളവരുടെ കുട്ടികളോടുകൂടി വാത്സല്യം കാണിക്കത്തക്കവണ്ണം കാക്കയുടെ കാരുണ്യബുദ്ധിയെയാണു് ഭാരതത്തിൽ പ്രതിപാദിക്കുന്നതു്. മൂലഗ്രന്ഥത്തിൽ ഉള്ളതിനെ ഭേദപ്പെടുത്തി, അതുതന്നെ വായസിയമ്മയെ പ്രത്യക്ഷത്തിൽ അവമാനിക്കണം എന്നുള്ള അസൂയാബുദ്ധിയോടുകൂടി ഭേദപ്പെടുത്തിപ്പറഞ്ഞതു് കവിശ്രേഷ്ഠനായ കാളിദാസന്നു് അശേഷം പററിയതല്ല. കാളിദാസൻ മാത്രമല്ല ഇക്കാര്യത്തിൽ തെററുകാരൻ. ഇംഗ്ലീഷ് കവികളും കാക്കയെ അധിക്ഷേപിച്ചു പ്രസ്താവിച്ചിട്ടുണ്ടു്. പാശ്ചാത്യകവികൾ കാക്കയെ കള്ളനെന്നും, ചതിയനെന്നും, വൃത്തിഹീനനെന്നും, മററും പലവിധത്തിലും അപഹസിച്ചിട്ടുണ്ടു്. "ഇതൊക്കെ നിന്നെപ്പററി പറഞ്ഞതല്ലേ?" എന്നു നമ്മുടെ കാക്കയോടു ചോദിച്ചാൽ താൻ തല ഒരു ഭാഗത്തേക്കു ചരിച്ചു കണ്ണൊന്നു ചിമ്മി, "അതൊന്നും എന്നെപ്പററിയല്ല" എന്നു പറയും; പിശാചുക്കളെ അന്യോന്യം ചേർക്കുന്ന കണ്ണിയാണു "കാക്ക"യെന്നു റോബിൻസൺ എന്ന വിദ്വാൻ പറയുന്നു. മനുഷ്യർക്കും പ്രേതങ്ങൾക്കും ഒരു മദ്ധ്യസ്ഥനായിട്ടാണു് കാക്കയുടെ സ്ഥിതിയെന്നു് ഹിന്ദുക്കളും വിശ്വസിക്കുന്നുണ്ടല്ലോ. "ഈഹ" എന്ന പേരിൽ പ്രകൃതിശാസ്ത്രതത്വങ്ങളെ അതിരസകരമാംവണ്ണം പ്രതിപാദിക്കുന്ന വിദ്വാൻ കാക്കയെപ്പററി എന്താണു പറയുന്നതെന്നു കേൾക്കേണ്ടതാണു്:— ഇന്ത്യയിലെ കാക്കകളിൽ ഒരു വിധത്തിലും സന്തോഷജനകമായ ഒരു അവസ്ഥ ഞാൻ കണ്ടിട്ടില്ല. പുറമേയുള്ള നാട്യം നേരെ മറിച്ചാണുതാനും. വലിയ മാന്യനാണു്, ലോകപ്പുത്തുക്കളുടെ അഭിപ്രായം പുല്ലുവിലയാക്കീട്ടാണു്, എന്നൊക്കെ നടിച്ചു്, വലിയ കുലീനന്റെ വസ്ത്രം ധരിച്ചു്, ഡംഭിലുള്ള ആ നടത്തവും സർവ്വസാധനങ്ങളേയും ഒററക്കണ്ണുകൊണ്ടു് അഗണ്യമായി പരിശോധിക്കുന്ന ആ ശീലവും കാണുമ്പോൾ ആർക്കും തനിയെ ദ്വേഷ്യം പിടിക്കും. മനുഷ്യർ സാധാരണയായി അധികമായി ഉപയോഗിക്കുന്ന അവയവത്തിന്നു വേഗത്തിൽ പുഷ്ടിയും ബലവും ഉണ്ടാകുമെന്നുള്ള തത്വം നേരാണെങ്കിൽ കാക്കയുടെ മററെ കണ്ണിന്നു താമസിയാതെ കണ്ണട വയ്ക്കേണ്ടിവരും. ഒരു കാക്കയെ കൊല്ലുന്നതിന്നു് ഈശ്വരന്നു് അല്പമെങ്കിലും മടിയോ ശങ്കയോ ഉണ്ടാകാറില്ലത്രെ. 'അവററയുടെ കള്ളത്തരമൊ' അവററയുടെ മര്യാദകേടൊ, അവററയുടെ

കൎണ്ണകഠോരമായ കരച്ചിലൊ ഇതൊന്നുമല്ല; അതൊക്കെ എനിക്കു സഹിക്കാം. കാക്കകൾ നിസ്സഹായികളായ ജീവികളെ നിഷ്ഠൂരതയോടെ കൊന്നു ഭക്ഷിക്കുന്നതാണ് എനിക്കു സഹിച്ചുകൂടാത്തത്. ചെറിയ പക്ഷികളെ കാക്ക വളരെ സൂക്ഷിച്ചുനോക്കും. എവിടെയാണ് അതിന്റെ കൂടെന്നു മനസ്സിലാക്കും. കുട്ടി വിരിഞ്ഞു പറക്കാറാകുന്ന കാലം എണ്ണിക്കഴിക്കും. തരംനോക്കി ആ കുഞ്ഞുങ്ങളെ ഓരോന്നോരോന്നായി കൊത്തിക്കൊണ്ടുപോയി വല്ല മരത്തിന്റെ കൊമ്പിന്മേലും വെച്ചു കാലുകൾകൊണ്ടു ചവിട്ടിപ്പിടിച്ചു കൊത്തിപ്പറിച്ചു ഭക്ഷിക്കും. തള്ളപ്പക്ഷികളുടെ പരിഭ്രമവും, സങ്കടവും, നിലവിളിയും അശേഷം ഗണ്യമാക്കുകയില്ല. അതിനാണ് ഞാൻ കാക്കയെ ദയയില്ലാതെ വെടിവെച്ചുകൊല്ലുന്നത്.

ലോക്ക്‌വുഡ്കിപ്ലിങ്ങ് എന്ന ആംഗ്ലേയപണ്ഡിതൻ കാക്കയെപ്പററി, ധൃഷ്ടനായ തെമ്മാടിയെന്നും, കള്ളനെന്നും, ചതിയനെന്നും, സാധനങ്ങൾ ഒളിച്ചുവെയ്ക്കുന്നതിൽ ചതുരനെന്നും പറഞ്ഞിരിക്കുന്നു.

കാക്കയുടെ പേർതന്നെ കള്ളനെന്നോ മററൊ മാററണം എന്നാണ് ജർഡന്റെ അഭിപ്രായം.

ഇങ്ങിനെ വേറെയും വളരെ ആംഗ്ലേയപണ്ഡിതന്മാർ കാക്കയെപ്പററി നിന്ദിച്ചു പറഞ്ഞിട്ടുണ്ട്. എന്നാൽ മിസ്റ്റർ ഫിൻ എന്നയാൾ വെറും ദോഷൈകദൃക്കിന്റെ നിലയിലല്ല കാക്കയെ വിവരിക്കുന്നത്. കാക്കയ്ക്ക് അനേകം ഗുണങ്ങളുണ്ടെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. "സ്വസഹോദരന്മാരെ സങ്കടത്തിൽ നിന്നു രക്ഷിക്കാൻ കാക്ക എപ്പോഴും ശ്രമിക്കുന്നതാണ്. ഒരു കാക്കയെ മനുഷ്യൻ പിടിക്കുകയോ, അതിന്റെ ശവം കയ്യിൽ വെക്കുകയോ ചെയ്താൽ, ആ പ്രദേശത്തുള്ള കാക്കകളെല്ലാംകൂടി കൂട്ടമിട്ടു കരയുന്നതു കണ്ടാൽ മനുഷ്യനല്ല, ശക്തികൂടിയ വല്ല ശത്രുവുമായിരുന്നെങ്കിൽ നിശ്ചയമായും എല്ലാവരുംകൂടി അവനെ എതിൎക്കുന്നതായിരുന്നുവെന്ന് ഊഹിക്കാം. കാക്ക വളരെ ദയയുള്ള ഒരു ജന്തുവാണ്. തന്റെ മാതാവിന്നു തിന്നാൻ ധാരാളം സമ്പാദിച്ചുകൊടുക്കും. തീൻപണ്ടങ്ങൾ തന്റെ പക്കൽനിന്നു പിടിച്ചു പറിച്ചുകൊണ്ടുപോകാൻ അനുവദിക്കുകയും അങ്ങിനെ പിടിച്ചുപറിച്ചുകൊണ്ടുപോയി തിന്നുന്നതു കണ്ടു സന്തോഷിക്കുകയും ചെയ്യും. 'കാക്കയ്ക്കു തൻപിള്ള പൊൻപിള്ള' യാണെന്ന് അതിന്റെ ശത്രുക്കൾപോലും സമ്മതിക്കുന്ന കാൎയ്യമാണ്. തന്റെ കുഞ്ഞുങ്ങളോട് അത്ര വാത്സല്യമുണ്ട്. കുഞ്ഞുങ്ങളെ രക്ഷിക്കാൻ മനുഷ്യരോടുകൂടി പോരാടാൻ കാക്ക മടിക്കാറില്ല. മിസ്റ്റർ ഫിൻ ആരും യോഗ്യനാണ്". ഞാൻ അദ്ദേഹത്തോടു പൂൎണ്ണമായി യോജിക്കുന്നു. ഞാൻ മാത്രമല്ല, കാക്കയെപ്പററിയുള്ള ഈ പ്രബന്ധങ്ങൾക്കു ഞാൻ അധികമായി കടപ്പെട്ടിട്ടുള്ള ഡഗ്ലസ്സ് ഡീവാർ (Douglas Dewar B. A. F. Z. S.) എന്ന സമൎത്ഥനായ പ്രകൃതിശാസ്ത്രജ്ഞനും അദ്ദേഹത്തോടു യോജിക്കുന്നുണ്ട്. ഇദ്ദേഹം കാക്കയുടെ ഗുണങ്ങളെ അധികമായി വൎണ്ണിക്കാൻ അഥവാ അദ്ദേഹത്തിന്റെ സ്വന്തം ഭാഷയിൽ പറയുന്നതായാൽ കാക്കയെ കഴിയുന്നതു "ധവളീകരിക്കാൻ" ഒരു വൻ

മാനപത്രത്തിന്റെ വിലയേറിയ ഒരു ശേഖരം മുഴുവൻ ചിലവഴിച്ചിട്ടുണ്ടത്രെ. എന്നു മാത്രമല്ല, ഒരു പുസ്തകം തന്നെ കാക്കയുടെ ഗുണങ്ങളിൽ സമർപ്പിച്ചിട്ടുണ്ട്. അതു നിമിത്തം അദ്ദേഹത്തിനു നല്ല ശകാരവും കിട്ടിയിട്ടുണ്ട്."

എന്തായാലും കാക്കയുടെ സമ്പ്രദായങ്ങളും പ്രവൃത്തികളും സൂക്ഷിച്ചു നോക്കാൻ വളരെ രസമുണ്ട്. ഇത്രരസം മററു യാതൊരു പക്ഷികളെ സൂക്ഷിക്കുന്നതിലും ഉണ്ടാകുന്നതല്ല. "നാര മണിക്കൂറുനേരം ഒരു കാക്കയുടെ പ്രവൃത്തി നോക്കിക്കൊണ്ടിരിക്കെ തനിയെ പുഞ്ചിരി തൂകാത്ത വല്ല ആളും ഉണ്ടെങ്കിൽ അദ്ദേഹം ഉടനെ ഡാക്ടരോട് സർട്ടിഫിക്കററു വാങ്ങി ആറുമാസത്തെ കല്പനയ്ക്കു അപേക്ഷിക്കണം" എന്നാണ് മിസ്റ്റർ ഡിവാറിന്റെ അഭിപ്രായം. അതു നേരാണുതാനും. കാക്ക വലിയ വികൃതിയാണെങ്കിലും കണ്ടു രസിക്കത്തക്ക വികൃതിയാണതിന്റേതു്.

മൂർക്കോത്തു കുമാരൻ.

—— (൦) ——

## ൨൭. അതിഭക്ഷണം

മഹാന്മാരായ ചില മതസ്ഥാപകന്മാരും തങ്ങളുടെ അനുഗാമികൾക്കു ചില ഉപവാസങ്ങൾ നിശ്ചയിക്കുന്നതു് ഗുണകരമായിരിക്കുമെന്നു് അഭിപ്രായപ്പെട്ടിട്ടുള്ളതായി നാം കാണുന്നുണ്ടല്ലോ. ഇതിനുള്ള കാരണം, ഉപവാസം ഒരുവനു തന്റെ കാമക്രോധാദി ഷഡ്‌വൈരികളെ ജയിപ്പാനുതകുന്നതാണെന്നു മാത്രമല്ല, പ്രായേണ മനുഷ്യർ അമിതഭക്ഷണത്തിൽ അഭിരുചിയുള്ളവരായിക്കാണപ്പെടുന്നതുകൊണ്ടുമാണെന്നു് ഒരു ജർമ്മൻ ഗ്രന്ഥകർത്താവു് പറഞ്ഞിരിക്കുന്നു. ഭക്ഷ്യങ്ങൾകൊണ്ടു വല്ലാതെ വയറുനിറയ്ക്കുന്നതിനാലുള്ള ദോഷം മദ്യപാനാദികൾ അമിതമായി കഴിക്കുന്നതിനേക്കാൾ കുറവല്ലെന്നു പറയേണ്ടിയിരിക്കുന്നു. ഗുണപ്രദമുള്ള ഭക്ഷണസാധനമാണെന്നു വെച്ചു പതിവായി അധികം ചെലുത്തുന്നതു രോഗകാരണമാണെന്നുള്ളതു നിർവിവാദമാണു്. മാംസാഹാരം, ശരീരപോഷണത്തിനുവേണ്ടി ചെയ്യുന്ന കർമ്മമാണെങ്കിലും അമിതമായാൽ, വിപരീതഫലത്തെ ഉണ്ടാക്കിത്തീർക്കുന്നു. മാംസത്തിൽ ദേഹപുഷ്ടിക്കാവശ്യമായുള്ള ആൽബ്യൂമൻ (Albumen) എന്ന പദാർത്ഥം അധികം അടങ്ങീട്ടുള്ളതാകകൊണ്ടു കണക്കല്ലാതെ ഭക്ഷിക്കുന്നതായാൽ അതിനെ വേണ്ടുംവണ്ണം ദീപനം വരുത്തി ശരീരപോഷണത്തിനുപകരിക്കത്തക്കവണ്ണം ആക്കിത്തീർക്കുവാൻ അഗ്നിക്കു് അധികം അദ്ധ്വാനം വേണ്ടിവരുന്നതാണു്.

ഇനി വിശപ്പിനെപ്പററിയാണു കുറച്ചൊന്നു പറയുവാൻ പോകുന്നതു്. ഒരുവനു വിശപ്പിന്റെ ലാഞ്ഛന ഉണ്ടെന്നു തോന്നുമ്പോൾ തൽസമയംതന്നെ അതിനെ ശമിപ്പിക്കേണ്ടതാണെന്നു മിക്ക ജനങ്ങളും വിശ്വസിച്ചുവരുന്നു. ഇതു് ഒരു വലിയ തെററാണു്. ഇതിനും പുറമെ, ഒരുവനു പരിപൂർത്തിയാകു

ന്നതുവരെ ഭക്ഷിക്കണമെന്നു വിചാരിക്കുന്നതിൽപരം തെററായിട്ടു വേറെ ഒന്നുമില്ല. ഈ രണ്ടു മൂഢവിശ്വാസങ്ങൾകൊണ്ടു ദേഹം കണക്കില്ലാതെ സ്ഥൂലിച്ചു വശാവുകയും, തന്നിമിത്തം ദേഹത്തിന്റെ അവയവങ്ങളുടെ അന്യോന്യസേനയുള്ള പെരുമാററത്തിനു തടസ്ഥം വരികയും ചെയ്യുന്നു. എല്ലാ ശരീരങ്ങൾക്കും അതാതു ദേഹപ്രകൃതിയെ അനുസരിച്ചു ഇതു ഘനമെ പാടുള്ളൂ എന്നുണ്ടു്. ഈ ഘനത്തെ അടിസ്ഥാനമാക്കിയാണു് ശരീരത്തിലെ ഹൃദയം മുതലായുള്ള മുഖ്യാവയവങ്ങളെ സ്ഥാപിച്ചിട്ടുള്ളതു്. ൧൫൦ റാത്തൽ തൂക്കമുള്ള ഒരു ശരീരത്തിനു ചേരേണ്ടതായ ഹൃദയത്തെക്കൊണ്ടു ൨൦൦ റാത്തൽ തൂക്കമുള്ള ഒരു ശരീരത്തിന്റെ ആവശ്യകങ്ങളെ നിർവ്വഹിക്കണമെന്നുവെച്ചാൽ അതു അസാദ്ധ്യമാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. അതു് എന്തുപോലെ എന്നാൽ, ഒരു നിശ്ചിതഭാരം വഹിക്കുവാൻ തക്ക ശക്തിയോടുകൂടി പണിചെയ്യപ്പെട്ടിട്ടുള്ള യന്ത്രം അതിൽ കൂടുതലായ ഭാരം വഹിപ്പാൻ ഉപയോഗപ്പെടുത്തണമെന്നുവെച്ചാൽ കഴിയുന്നതാണൊ? ഹൃദയത്തിന്റെ ചുററും വന്നുകൂടുന്ന മേദസ്സുകൊണ്ടു അതിന്റെയും, മററവയവങ്ങളുടെയും ഉദ്യോഗത്തിനു വിഘ്നം വരുന്നു. അതിപോഷണം മനശ്ശക്തിയേയും ബാധിക്കുന്നതാണു്. 'പിത്തകോപം', 'രക്തവാതം' എന്നീ ദീനങ്ങൾ അതിപോഷണത്താലാണു് ഉണ്ടാകുന്നതു്. 'ഒരുവൻ ഒരു ദിവസത്തിൽ നാലണകൊണ്ടു് ഉപജീവനം കഴിക്കുകയും, ആ നാലണ അവനവൻ വേലചെയ്തു സമ്പാദിക്കുകയും ചെയ്യുന്നതാണു് ആരോഗ്യത്തിന്റെ രഹസ്യം' എന്നു് ഒരു വെള്ളക്കാരൻ അഭിപ്രായപ്പെട്ടിരിക്കുന്നു. ഇതിൽ ആരോഗ്യരക്ഷാമാർഗ്ഗത്തെ സംബന്ധിച്ചുള്ള സകലതും അടങ്ങിയിരിക്കുന്നു എന്നു പറയേണ്ടതില്ലല്ലൊ.

ഫ്ാമിലി ഹെറോൾഡ്.

(൦)

# ൨൭. കാലപരിമാണങ്ങൾ

കാലം എന്നതു ലോകത്തിലുള്ള സകല ജനസമുദായത്താലും അംഗീകരിക്കപ്പെട്ടിരിക്കുന്ന ഒരു പദാർത്ഥമാകുന്നു. അതു നമ്മുടെ ചക്ഷുരാദീന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തതും ആദ്യന്തഹീനമായിട്ടുള്ളതും ആണെങ്കിലും അതിനു നമ്മുടെ സകല വ്യവഹാരങ്ങളിലും ഒഴിച്ചുകൂടാത്തതായ ഒരു സംബന്ധമുള്ളതുകൊണ്ടാകുന്നു അതിനെ ഒരു പദാർത്ഥമായി ഗണിക്കുന്നതു്. ഇതുപോലെ 'ദിക്കു' മുതലായ അതീന്ദ്രിയങ്ങളായ വേറെ ചില പദാർത്ഥങ്ങളേയും വ്യവഹാരസൌകര്യത്തിനുവേണ്ടി നാം സ്വീകരിച്ചുവരാറുണ്ടല്ലൊ. ഇങ്ങിനെ ഇന്ദ്രിയഗോചരങ്ങളായ യാതൊരു ലക്ഷണങ്ങളും ഇല്ലാത്ത പദാർത്ഥങ്ങളെ 'അമൂർത്തദ്രവ്യങ്ങളെ'ന്നു പറഞ്ഞുവരുന്നു. ലോകവ്യവഹാരത്തിൽ സൌകര്യത്തിനുവേണ്ടി ഈ വക അമൂർത്തദ്രവ്യങ്ങളെ കല്പനാശക്തികൊണ്ടു സാവയവങ്ങളാക്കി പരിണമിപ്പിക്കുന്നു. പ്രകൃതവിഷയമായ കാലത്തിനു 'ഭൂതം, വർത്തമാനം, ഭവിഷ്യത്തു്' ഇങ്ങിനെ മൂന്നു പ്രധാനാവയവങ്ങളേയും, ആ ഓരോ

അവയവങ്ങൾക്കും ‘ക്ഷണനാഴി, കല്പാന്ത, പര്യന്ത’ങ്ങളായി അനേകം അവാന്തരവിഭാഗങ്ങളേയും കല്പിച്ച് അവയെ ആശ്രയിച്ചു നാം വ്യവഹരിച്ചുവരുന്നു.

എന്നാൽ ക്ഷണനാഴികളായ അവയവങ്ങളുടെ കല്പനത്തിങ്കൽ ലോകത്തിലുള്ള ഓരോ ജനസമുദായവും തമ്മിൽതമ്മിൽ ഈഷൽഭേദത്തോടുകൂടിയ പലേ മതങ്ങളേയും അവലംബിക്കുന്നുണ്ടെങ്കിലും, മേല്പറഞ്ഞ ഭൂതാദിപ്രധാനാവയവങ്ങളെ സംബന്ധിച്ചേടത്തോളം യാതൊരു സമുദായത്തിന്നും ഭിന്നാഭിപ്രായമുള്ളതായിക്കാണുന്നില്ല. എന്തെന്നാൽ:—നമ്മുടെ മനസ്സിലുള്ള വിചാരങ്ങളെപ്പററി നാം മറെറാരാളോടെന്തെങ്കിലും പറയുന്നതായാൽ ആ വിചാരത്തിന്നു വിഷയമായ കാര്യം കഴിഞ്ഞതോ അല്ലെങ്കിൽ ഇപ്പോൾ നടക്കുന്നതോ അഥവാ മേലിൽ സംഭവിപ്പാൻ പോകുന്നതോ ആയിരിക്കേണമെല്ലോ. അതുകൊണ്ടു സർവ്വവ്യവഹാരങ്ങളിലും കഴിഞ്ഞതു്, ഇപ്പോൾ നടക്കുന്നതു്, വരാൻ ഭാവിക്കുന്നതു് എന്നിങ്ങിനെയുള്ള മൂന്നിൽ ഏതെങ്കിലും ഒരു കാലഭേദത്തെ കാണിക്കാതെ യാതൊന്നും ആർക്കും പറവാൻ കഴിയുന്നതല്ല. അതിനാൽ നമ്മുടെ സകല വ്യവഹാരങ്ങളിലും കാലത്തിന്നു നിത്യസംബന്ധമുണ്ടെന്നുള്ളതു് ആർക്കും നിർവിവാദമാകുന്നു.

ഇങ്ങിനെ ലോകവ്യവഹാരങ്ങളിലെല്ലാം നിത്യസംബന്ധമുള്ളതായും അനാദ്യന്തമായും ഇരിക്കുന്ന കാലത്തിന്നു ഭൂതാദികളായ മൂന്നു പ്രധാനാവയവങ്ങളെ കല്പിച്ചതുകൊണ്ടുമാത്രം വ്യവഹാരസൌകര്യം മതിയാകാത്തതിനാൽ ഓരോ ജനസമുദായങ്ങളും കാലദേശാദിഭേദത്തേയും, സമുദായനിയമത്തേയും അനുസരിച്ച് ഗതാനുഗതികന്യായേന കാലത്തിന്ന് അനേകം അവാന്തരവിഭാഗങ്ങളെ കല്പിക്കയും അവയെ അനുസരിച്ച് അതാതു സമുദായങ്ങൾ പരമ്പരയാ വ്യവഹരിച്ചു വരികയും ചെയ്യുന്നതു് അനുഭവവേദ്യമാകുന്നു. ഈ ഘട്ടത്തിൽ, ലോകോല്പത്തിമുതൽ ഏതൽക്കാലപര്യന്തം ലൌകികങ്ങളായ ഓരോ വിഷയങ്ങളെ തത്തൽ പൂർവ്വജന്മാരിൽനിന്നു അനന്തരജാതന്മാർ പരമ്പരയാ അല്പാല്പമായി അറിഞ്ഞിട്ടാണു് മനുഷ്യസമുദായം ഇപ്പോഴത്തെ സ്ഥിതിയിൽ എത്തിയിരിക്കുന്നതെന്നുള്ള ലോകചരിത്രസാരം നമുക്കു വളരെ സഹായിക്കുന്നതാകുന്നു.

ഇനി മേൽപ്രസ്താവിച്ചപ്രകാരം മനുഷ്യരിൽ ഓരോ സമുദായവും കല്പിച്ചുവരുന്ന കാലപരിമാണങ്ങളുടെ സ്വഭാവങ്ങളെപ്പററി ആലോചിക്കാം. ഭാരതഖണ്ഡവാസികളായ ഹിന്തുക്കൾ, അവരുടെ സർവ്വജ്ഞാനത്തിന്നും ആദിഭൂതമായ പ്രധാന പ്രമാണം എന്നു കല്പിച്ചുവരുന്ന വേദത്തിന്റെയും, ആ വേദത്തിൽ പറയുന്ന വിഷയങ്ങളെ അടിസ്ഥാനപ്പെടുത്തി അവയെ വിസ്തരിച്ചു പ്രതിപാദിക്കുന്നതായ ശാസ്ത്രപുരാണാദി പ്രമാണങ്ങളുടെയും സൂക്ഷ്മ പരിശോധനയിൽ, അനാദ്യന്തവും സർവ്വവ്യാപ്തവുമായ കാലം ഈശ്വരനാണെന്നും, ഭൂതലവാസികളായ നമുക്കു് അന്തരമായ ഏതോ ഒരു ക്ലിപ്തസംബന്ധത്തോടുകൂടി കാണപ്പെടുന്ന സൂര്യൻ കാലസ്വരൂപനായ പ്രത്യക്ഷേശ്വരനാണെന്നും, അവ

യിൽ പലരെങ്ങും ഘോഷിച്ചിട്ടുള്ളതായിക്കാണാം. എന്നുമാത്രമല്ല, ഹിന്തുക്കൾ സൂൎയ്യനെത്തന്നെ കാലപരിമാണത്തിങ്കൽ ഒരു പ്രധാനമായ മാനസാധനമാക്കി കല്പിക്കയും, പിന്നെ പലവിധത്തിലുള്ള സൌരമാനങ്ങളെക്കൊണ്ട് ഓരോ പ്രകാരത്തിൽ കാലനിൎണ്ണയം ചെയ്യുന്നതിനുള്ള അസംഖ്യം കൌശലങ്ങളെ കണ്ടുപിടിക്കയും അങ്ങിനെ അനവധികാലംകൊണ്ടും അനേകം വിദ്വാന്മാരുടെ പരിശ്രമംകൊണ്ടും ഈ വിഷയത്തിൽതന്നെ ഒരു പ്രത്യേകശാസ്ത്രം നിൎമ്മിക്കുകയും ചെയ്തിരിക്കുന്നു.

ഇങ്ങിനെ വ്യവഹാരസൗകൎയ്യത്തിനുവേണ്ടി കാലാവയവനിൎണ്ണയം ചെയ്യേണ്ടതിലേക്കായി ഓരോ മാൎഗ്ഗങ്ങളെ കണ്ടുപിടിപ്പാനുത്സാഹിച്ചു ലോകതത്വാന്വേഷണം ചെയ്വാനിടവന്നതായ ആ ഘട്ടത്തിൽ, അസാമാന്യബുദ്ധിമാന്മാരായ ചില പൂൎവ്വാചാൎയ്യന്മാർക്ക് അവരുടെ പരിമിതമായ ആയുസ്സിനെക്കുറിച്ച് എത്രത്തോളം പശ്ചാത്താപിപ്പാൻ സംഗതി വന്നിട്ടുണ്ടെന്ന് ആൎക്കറിയാം?

ഈ വിഷയത്തിൽ കേവലം യുക്തിക്കും അനുഭവത്തിനും അനുസരിച്ചു കാൎയ്യകാരണങ്ങളെ കണ്ടുപിടിച്ചു നിയമിക്കുന്ന ശാസ്ത്രകാരന്മാരും, മതവിഷയങ്ങളായ ഓരോരോ വിശ്വാസങ്ങളെ മാത്രം ആധാരമാക്കി ജനങ്ങൾക്കു ദുഷ്കൎമ്മനിവൃത്തിയേയും സൽകൎമ്മപ്രവൃത്തിയേയും ഉപദേശിക്കുന്ന പൌരാണികന്മാരും തമ്മിൽ ചില കാൎയ്യങ്ങളിൽ അല്പാല്പമായി ചില അഭിപ്രായഭേദങ്ങളുണ്ടെന്നുള്ളതു വാസ്തവംതന്നെ. എന്നാൽ ഈ ഏകസംഗതിയെ മാത്രം അടിസ്ഥാനമാക്കി ചില മതക്കാർ അന്യമതക്കാരെ പരിഹസിക്കുന്നതു കേവലം അല്പജ്ഞതയാലോ വൈരസ്യത്താലോ മാത്രമാണെന്നേ വിചാരിക്കേണ്ടതുള്ളു. എന്തെന്നാൽ ഏതൊരു ജനസമുദായത്തിലും മതതത്വവും ശാസ്ത്രതത്വവും തമ്മിൽ സൎവ്വത്ര യോജിക്കുന്നതായി യാതൊരുമതവും ഉണ്ടാവാനിടയില്ലെന്നുള്ളത് എല്ലാവരും സമ്മതിക്കുന്നതാണല്ലൊ. അതുകൊണ്ട് ഈ അപ്രകൃതം പോകട്ടെ.

മേൽ പ്രസ്താവിച്ചപ്രകാരം കാലനിൎണ്ണയത്തിന്റെ ആവശ്യത്തിനുവേണ്ടി വ്യവസ്ഥിതങ്ങളായ ഏതെങ്കിലും ചില പ്രമാണങ്ങളെ കണ്ടുപിടിച്ചുറപ്പിക്കേണ്ടതിലേക്കായിട്ടുള്ള ഈ മഹാപ്രയത്നംകൊണ്ടു ഒന്നാമതായി ഭൂമിയും സൂൎയ്യനും തമ്മിലുള്ള നിയതസംബന്ധത്തെ കണ്ടുപിടിക്കയും, പിന്നെയും ആ വഴിയിൽ തന്നെ പരിശ്രമിച്ചതിൽ സൂൎയ്യനെപ്പോലെ തന്നെയല്ലെങ്കിലും ചന്ദ്രാദിഗോളങ്ങൾക്കും ഭൂമിയോടു സംബന്ധമുള്ളതായി കാണുകയും, പിന്നീടു അവയിൽ ഓരോന്നിന്റേയും ഗതിഭേദങ്ങളെ പലപ്രകാരത്തിലും പരീക്ഷിച്ചറികയും, ആ വക പരീക്ഷകളിൽ നിന്നു വളരെക്കാലത്തെ അനുഭവംകൊണ്ടു തെറ്റില്ലാത്ത സൂക്ഷ്മമായി വിശ്വസിക്കപ്പെട്ടിരിക്കുന്ന കാൎയ്യങ്ങളെ പ്രമാണമാക്കികല്പിക്കയും ചെയ്തിരിക്കുന്നു. ഈ പൎയ്യാലോചനയുടെ പ്രഥമഭാഗം, വളരെക്കാലത്തോളം ഭൂമിയും സൂൎയ്യനും തമ്മി

ുള്ള സംബന്ധത്തെയും അവയുടെ സ്വാഭാവികഗുണങ്ങളെക്കൊണ്ടു പരസ്പരം സംഭവിക്കുന്ന ഓരോ സ്ഥിതിഭേദത്തെയും അറിയുന്നതുകൊണ്ടു തന്നെ പര്യവസാനിച്ചിരുന്നു. അതാവിതു്: ഒരു നിയതമായ കാലത്തിനിടയിൽ നമുക്ക ദൃഷ്ടിഗോചരമായി ഭവിക്കയും, അതുപോലെ തന്നെ ഏകദേശം അത്രയും സമയം കഴിയുമ്പോൾ അദൃശ്യമായിത്തീരുകയും, വീണ്ടും ക്ലിപ്തസമയത്തിൽ പ്രത്യക്ഷമാവുകയും, പിന്നെയും അസ്തമിക്കയും ചെയ്യുന്ന സ്ഥിതിയിൽ പതിവായി നാം കണ്ടുവരുന്നതായ ഈ വസ്തുവും (സൂര്യൻ) നമുക്കാധാരമായിരിക്കുന്ന ഈ സ്ഥലവും (ഭൂമി) എല്ലായ്പ്പോഴും അന്യോന്യാഭിമുഖമായും ഒരേടത്തു സ്ഥിരമായും ഇരിക്കുന്നവയല്ലെന്നും നമ്മുടെ ആവാസഭൂതമായ വസ്തു (ഭൂമി) സ്വതഃ പ്രകാശശൂന്യമായിട്ടുള്ളതാണെന്നും, മറേറതു് എല്ലായ്പ്പോഴും കത്തിജ്ജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരു തേജഃപുഞ്ജമാണെന്നും, അതിന്റെ ആഭിമുഖ്യത്താലാകുന്നു നമുക്ക പ്രകാശവും ചൂടും അനുഭവിപ്പാനിടവരുന്നതെന്നും അറിയുകതന്നെ. (സൂര്യന്റെ ഭാസ്കരാദിനാമങ്ങൾ ഇവിടെ സാക്ഷികളാകുന്നു.)

അതിനാൽ നമ്മുടെ ദൃഷ്ടിയിൽ സൂര്യപ്രകാശം തട്ടുന്ന സമയംമുതൽ അതില്ലാതെയാകുന്നതുവരെയുള്ള ഒരു സമയത്തിനു ദിവസം (ശോഭയുള്ള സമയം) എന്നു പേരു കല്പിക്കയും മററുള്ള സമയം മനുഷ്യർ പ്രായേണ നിർവ്യാപാരന്മാരായിരിക്കയാൽ ആ സമയത്തിനു പ്രത്യേകിച്ചു യാതൊരു നാമവും കല്പിക്കാനാവശ്യമില്ലാതിരുന്നതുകൊണ്ടു അതിനു യാതൊരു പേരും കൂടാതെതന്നെ കഴിഞ്ഞുപോകയോ അല്ലെങ്കിൽ പ്രായേണ അന്ധകാരമായിരുന്ന ആ സമയത്തിനു തദർത്ഥകങ്ങളായ വല്ല പേരുകളെയും വിളിക്കുകയോ ചെയ്തതായി വിചാരിക്കാം. ഈ വിധം വസ്തുതയാൽ പ്രകാശമാനമാകയാൽ വ്യാപാരയോഗ്യമായിരുന്ന പകൽസമയത്തെ മാത്രം കുറിക്കുന്ന ദിവസം എന്ന സംജ്ഞയിൽ നിർവ്യാപാരമായി കഴിഞ്ഞുവരുന്ന മററുള്ള സമയത്തെക്കൂടി അന്തർഭവിപ്പിച്ചിട്ടാകുന്നു ക്രമേണ വ്യവഹാരസൌകര്യത്തിനുവേണ്ടി 'ഒരു ദിവസം' എന്നാൽ രാവും പകലും കൂടിയ സമയം എന്നുള്ള ബോധം നടപ്പായി വന്നിരിക്കുന്നതു്.

സൂര്യനെ കൂടാതെ തേജോമയങ്ങളായ വേറെ ചില ഗോളങ്ങളെയും അവയുടെ ഗതിസ്ഥിതിഭേദങ്ങളെയും പരീക്ഷിച്ചറിഞ്ഞിട്ടുണ്ടായിരുന്നു എന്നു മുൻ പറഞ്ഞിട്ടുണ്ടല്ലൊ. ആ വക ഗോളങ്ങളുടെ കൂട്ടത്തിൽവെച്ചു സൂര്യനെപ്പോലെ അത്യുജ്ജ്വലമായ തേജസ്സില്ലെങ്കിലും മററുള്ളവയെ അപേക്ഷിച്ചു് പ്രകാശമേറിയതും സാമാന്യദൃഷ്ടിയിൽ വലിപ്പം തോന്നുന്നതും ആയ ഒരു ഗോളത്തിനു സ്വഭാവഗുണമായിട്ടുതന്നെ 'ചന്ദ്രൻ' എന്നു പേരു കല്പിക്കുകയും അതിന്റെ പ്രകാശത്തിനു ചിലപ്പോൾ ഉണ്ടാകുന്ന വൃദ്ധിക്ഷയങ്ങളുടെ കാരണത്തെയും അവ സംഭവിക്കുന്നതായ കാലനിയമത്തെയും പ

രീക്ഷിച്ചറിവാനിടവന്നതിൽ വച്ച് ചന്ദ്രാദിഗോളങ്ങൾ സ്വതേ പ്രകാശശൂന്യങ്ങളാണെന്നും അവയ്ക്കു പ്രകാശമുണ്ടാകുന്നതു സൂര്യരശ്മി അവയിൽ പ്രതിഫച്ചിട്ടാണെന്നും, ഭൂമിയും ചന്ദ്രനും തമ്മിൽ അധികം അടുത്തുനിൽക്കുന്നതുകൊണ്ടു സൂര്യരശ്മി ചന്ദ്രഗോളത്തിൽ തട്ടുന്നതിലേയ്ക്കു ചിലപ്പോൾ ഭൂഗോളത്തിന്റെ തടസ്ഥം (മറവ്) സംഭവിക്കുന്നതിനാലാകുന്നു ചന്ദ്രനു എല്ലാക്കാലത്തും ഒരുപോലെ പ്രകാശമുണ്ടാകാത്തതെന്നും, മറവുള്ള ഗോളങ്ങൾ ഭൂമിയിൽനിന്നു ചന്ദ്രനെക്കാൾ വളരെ അകന്നിട്ടാകകൊണ്ടും മറവും ഈ തടസ്ഥം അവയ്ക്കു അധികം സംഭവിക്കുന്നില്ലെന്നും, സൂര്യരശ്മി ചന്ദ്രനിൽ തട്ടുന്നതിലേയ്ക്കുണ്ടാകുന്ന ഭൂമിയുടെ തടസ്ഥം ചന്ദ്രന്റെ ഗതിഭേദംകൊണ്ട് വ്യത്യാസപ്പെടുന്നുണ്ടെന്നും അറിഞ്ഞതിനാൽ മുൻപറഞ്ഞ ഒരു സൌരദിനത്തിൽ ചന്ദ്രന്റെ ഗതി എത്രയെന്നുള്ള കണക്ക് ഏർപ്പെടുത്തേണ്ടിവരികയും അതോടുകൂടി ചന്ദ്രന്റെ തേജോവൃദ്ധിക്ഷയങ്ങളുടെ കാരണം ഇന്നതെന്നും അതു സംഭവിക്കുന്നതിനുള്ള കാലനിയമം ഇന്നതെന്നും സിദ്ധിച്ചതിനാൽ ഒരു സൌരദിവസത്തിൽ ചന്ദ്രനു ഭൂപ്രദക്ഷിണംചെയ്‌വാൻ വേണ്ടിവരുന്ന ഒരു ക്ലിപ്തസമയം ഇത്രയെന്നു കണക്കാക്കുകയും, ആ സമയത്തെ ഒരു 'ചാന്ദ്രമാനദിനം' എന്നു കല്പിക്കുകയും, ആ പ്രകാരം സ്വതേ തേജോഹീനനായ ചന്ദ്രന്റെ തേജസ്സു വർദ്ധിച്ചുവന്നു പൂർണ്ണപ്രകാശം ഉണ്ടാവുന്നതിലേയ്ക്കു വേണ്ടതായ പതിനഞ്ചു ചാന്ദ്രമാനദിനങ്ങളെ ഒരു ശുക്ലപക്ഷമെന്നും അതുപോലെ തേജക്ഷയംവന്നു ചന്ദ്രൻ കേവലം പൂർവ്വസ്ഥിതിയെപ്രാപിക്കുന്നതിലേയ്ക്കു വേണ്ടതായ അത്രയുംദിനങ്ങളെ കൃഷ്ണപക്ഷമെന്നും നിർദ്ദേശിക്കുകയും ഓരോ പക്ഷത്തിലും ഒന്നാമത്തേതു മുതൽ പതിനഞ്ചാമത്തേതുവരെ ഉള്ള ദിവസങ്ങൾ പ്രഥമ (പ്രതിപദം) മുതലായ പേരുകളെ കല്പിക്കയും ചെയ്തിരിക്കുന്നു.

ഇപ്രകാരം ഭൂപൃഷ്ഠവാസികൾക്ക്, കാഴ്ചയിൽ ചന്ദ്രനെക്കാൾ പ്രകാശവും വലിപ്പവും കുറഞ്ഞതായി കാണപ്പെടുന്ന എങ്കിലും നിയതഗതികളാകകൊണ്ടു വെവ്വേറെ കണ്ടറിഞ്ഞിരിക്കുന്നതും, വ്യവഹാരസൌകര്യത്തിനുവേണ്ടി ചൊവ്വ, ബുധൻ, വ്യാഴം, ശുക്രൻ, ശനി എന്നിങ്ങിനെ പേരുകൊടുക്കപ്പെട്ടിരിക്കുന്നതും ആയ വേറെയുള്ള അഞ്ചുഗോളങ്ങൾക്കും ആകാശമണ്ഡലത്തിൽ ചില പ്രത്യേകചലനങ്ങൾ ഉള്ളതായും, ആ ചലനത്തിൽ അവയും നമുക്കു ചിലപ്പോൾ പ്രത്യക്ഷങ്ങളായും, അപ്രത്യക്ഷങ്ങളായും, കാണപ്പെട്ടതിനാൽ ആ വഴിക്ക് അവയുടെ ചലനകാലത്തിന്റെ സൂക്ഷ്മമായ കണക്കു തിട്ടപ്പെടുത്തുകയും അങ്ങിനെ ആ അഞ്ചു ഗോളങ്ങളെപ്പറ്റി അറിയുവാനിടവരികയുംചെയ്തു. അതിന്റെ ശേഷം മേൽപ്പറയപ്പെട്ട ഓരോ സൌരദിനങ്ങൾക്കും— ഈ ഏഴു ഗോളങ്ങളിൽ ഓരോന്നിനെ അധിഷ്ഠാനദേവതകളാക്കിക്കൽപ്പിച്ചു ഓരോ ദിവസങ്ങൾക്കും— ഞായർ, തിങ്കൾ എന്നിങ്ങനെ അതാതു ഗോളങ്ങളുടെ പേരുകളെ സങ്കല്പിക്കുകയും ചെയ്തു. ഇങ്ങിനെയാകുന്നു ഇപ്പോൾ നാം വ്യവഹരിച്ചുവരുന്ന ആഴ്ചകൾ അല്ലെങ്കിൽ വാരങ്ങൾ എന്ന സങ്കല്പമുണ്ടായിട്ടുള്ളത്.

മുൻ വിവരിച്ചിരിക്കുന്നപ്രകാരം ചന്ദ്രന്റെ ഒരു ഭൂപ്രദക്ഷിണകാലത്തിൽ ദിവസംപ്രതി ചന്ദ്രനോടടുത്തു ചില തേജഃകണങ്ങളെ നിയമേന കണ്ടുവരികയാൽ അവയുടെ സ്ഥിതി എങ്ങിനെയെന്നറിവാനായിട്ടുണ്ടായ പ്രയത്നത്തിന്റെ ഫലമായി അവയിൽ ഓരോന്നും ചന്ദ്രാദികളെപ്പോലെ പ്രത്യേക ഗതിയെ മറ്റൊട്ടുകൂടിയവയല്ലെന്നും, ഒരു ചക്രത്തിന്റെ അരങ്ങൾ (പല്ലുകൾ) പോലെ ഒരു ക്ലിപ്തമായ ദൂരത്തിൽ സ്ഥിതിചെയ്യുന്നവയാണെന്നും കണ്ടുപിടിക്കയും ചെയ്തു. ആ തേജഃകണങ്ങൾക്കു (ഭാസിക്കുന്നവ—ശോഭിക്കുന്നവ എന്നർത്ഥമായി) 'ഭങ്ങൾ' എന്നും അവയുടെ സമുദായത്തിന് 'ഭഗണം' അല്ലെങ്കിൽ 'ജ്യോതിശ്ചക്രം' എന്നും പേരു കൊടുക്കുകയും ആ ജ്യോതിശ്ചക്രത്തിനു ഒന്നായിട്ടൊരു ഗതി (ചലനം) ഉണ്ടെന്നും ആ ചലനത്തിന് വേണ്ടുന്ന സമയം ഏകദേശം ചന്ദ്രന്റെ ഒരു ഭൂപ്രദക്ഷിണകാലത്തേക്കാൾ അല്പം കുറവാണെന്നും മനസ്സിലാക്കുകയും ചെയ്തു.

അതിനാൽ എല്ലായ്പോഴും ഭൂപ്രദക്ഷിണം ശീലിക്കുന്നതായ ചന്ദ്രൻ തന്റെ ഒരു പ്രദക്ഷിണംകഴിച്ചു പുറപ്പെട്ട സ്ഥലത്തെത്തുമ്പോഴേയ്ക്കു ജ്യോതിശ്ചക്രം അതിന്റെ ഒരു പ്രദക്ഷിണം കഴിച്ചു കുറച്ചുകൂടി കടന്നുപോകുന്നതിനാൽ ഓരോ ദിവസത്തിലും ചന്ദ്രനോടടുത്തുകാണുന്ന നക്ഷത്രം അല്ലെങ്കിൽ "ഭം" മറ്റൊന്നായി കാണപ്പെടുന്നു എങ്കിലും ഈ മാറ്റത്തിന് ഒരു പ്രത്യേകനിയമവും കണക്കും ഉള്ളതുകൊണ്ടു ചന്ദ്രന്റെ ഓരോ പ്രദക്ഷിണത്തിലും പതിവായി ഇന്നിന്നനക്ഷത്രങ്ങൾ ചന്ദ്രനോടടുത്തുണ്ടായിരിക്കുന്നതാണെന്നൊരു നിയമം സിദ്ധിപ്പാനിടവന്നതുമാത്രമല്ല; ജ്യോതിശ്ചക്രത്തിന്റെ അരങ്ങൾ അല്ലെങ്കിൽ പല്ലുകൾപോലെയിരിക്കുന്ന മേൽപ്പറഞ്ഞ ഭങ്ങൾ (അല്ലെങ്കിൽ നക്ഷത്രങ്ങൾ) ഇരുപത്തേഴാണെന്നു തീർച്ചപ്പെടുത്തുകയും, അതോടുകൂടിത്തന്നെ ചന്ദ്രന്റെ ഒരു ഭൂപ്രദക്ഷിണസമയത്തിൽനിന്നു ജ്യോതിശ്ചക്രത്തിന് ഒരു തിരിച്ചിൽ തിരിവാൻ ഇത്രസമയം വേണമെന്നു സിദ്ധിക്കുകയും, ആ സമയത്തെ ഒരു "നാക്ഷത്രമാനദിന"മെന്നു കല്പിക്കുകയും ചെയ്തിരിക്കുന്നു. ഇങ്ങിനെ ഓരോ ദിവസത്തിലും ചന്ദ്രനോടടുത്തുകാണുന്ന നക്ഷത്രങ്ങളെ അടിസ്ഥാനമാക്കി കല്പിച്ചിരിക്കുന്ന ഓരോ നാക്ഷത്രമാനദിനത്തിന് അശ്വിനീദേവന്മാർ മുതലായ ചില ദേവതമാരെ കല്പിച്ചു ആ ദേവതമാരുടെ നാമധേയത്തെത്തന്നെ ആ വക നക്ഷത്രങ്ങൾക്കും നിർദ്ദേശിക്കുകയും ചെയ്തിട്ടാണ് അശ്വിനി അല്ലെങ്കിൽ അശ്വതി മുതലായ നാക്ഷത്രദിനങ്ങളുടെ സങ്കല്പം ഉണ്ടായിത്തീർന്നിട്ടുള്ളത്.

ഇതുവരെ പറഞ്ഞിട്ടുള്ളതിൽനിന്നു സൌരം, ചാന്ദ്രം, നാക്ഷത്രം ഇങ്ങിനെ മൂന്നു ദിനമാനങ്ങൾ ഉണ്ടെന്നും അവയിൽവെച്ചു സമയദൈർഘ്യം ഏറ്റവും കൂടുന്നതു സൌരദിനത്തിനും ഏറ്റവും കുറയുന്നതു നാക്ഷത്രദിനത്തിനുമാണെന്നും സിദ്ധിച്ചുവല്ലോ. ഈ മൂന്നുവിധ ദിനമാനങ്ങളെ കൊണ്ടും മാസ

സംവത്സരാദികല്പനം ചെയ്തുവരാറുണ്ടെങ്കിലും "ചാന്ദ്രനാക്ഷത്ര"ങ്ങളെ ഹിന്തുക്കൾ അവരുടെ ശ്രൌതസ്മാർത്താദികളായ ചില കൎമ്മങ്ങളിൽ സ്വീകരിക്കാറുള്ളതല്ലാതെ ലോകവ്യവഹാരങ്ങളിൽ മിക്കതും സൌരമാനത്തെത്തന്നെയാകുന്നു അധികം ഉപയോഗിച്ചുവരുന്നത്. എന്നാൽ മുഹമ്മദീയർ ചാന്ദ്രമാനത്തെ അവരുടെ കൎമ്മാനുഷ്ഠാനങ്ങളിലും ലോകകാൎയ്യങ്ങളിലും പ്രത്യേകം സ്വീകരിച്ചുവരുന്നവരാണെന്നു അഭിമാനിക്കാറുണ്ടെങ്കിലും സകല ജനങ്ങളും ഒരുപോലെ പ്രത്യക്ഷാനുഭവംകൊണ്ടു സമ്മതിച്ചുവരുന്നതായ സൌരമാനത്തെ ആശ്രയിച്ചിട്ടാകുന്നു അവരുടെയും കാൎയ്യവശാലുള്ള നില എന്നു ആരും സമ്മതിക്കുന്നതാണ്.

ഇനി മാസം, ഋതു, സംവത്സരം മുതലായവയുടെ കല്പനത്തിന്നുള്ള അവലംബം എന്താണെന്നു ആലോചിക്കാം. ഭൂതലവാസികളായ നമുക്കും നമ്മുടെ ചുറ്റുമുള്ള ഇതരസൃഷ്ടികൾക്കും ഭേദാദികൾ സംഭവിച്ചുവരുന്ന പ്രധാനമായിട്ടുള്ള ചില ബാഹ്യാവസ്ഥാഭേദങ്ങൾ ഇന്നിന്നവയാണെന്നും അവ ഇന്ന ഇന്ന സമയം ക്രമേണ ഉണ്ടാകുന്നു എന്നും ഉള്ള കാൎയ്യത്തിന്റെ സൂക്ഷ്മതാപരിശോധനയിൽ നിന്നാകുന്നു ഋതുക്കൾ എന്നുള്ള ചില കാലാവയവങ്ങളെ കല്പിക്കാനിടവന്നിട്ടുള്ളത്. എങ്ങിനെയെന്നാൽ— ചിലപ്പോൾ കുറച്ചു കാലത്തേയ്ക്കു നമുക്കു അത്യുഷ്ണവും, അതിന്റെശേഷം കുറച്ചുകാലത്തേയ്ക്കു അതിവൎഷംകൊണ്ടു ശൈത്യവും, അതിന്നുശേഷം ഒരു ക്ലിപ്തകാലത്തോളം ശീതോഷ്ണങ്ങളുടെ സമാവസ്ഥയും, അനന്തരം കുറച്ചുകാലത്തേയ്ക്കു (വൎഷമില്ലെങ്കിലും) കുറേശ്ശ ശൈത്യവും, പിന്നീട് അതിശൈത്യപ്രദമായ മഞ്ഞുകാലവും, അതു കഴിഞ്ഞാൽ വീണ്ടും ഒരു ശീതോഷ്ണസമസ്ഥിതിയും പതിവായി സംഭവിച്ചു വരുന്നുണ്ടെന്നുള്ള സംഗതി വളരെക്കാലത്തെ അനുഭവംകൊണ്ടു ദൃഢമായിത്തീൎന്നതിനാൽ ആ വക അവസ്ഥാഭേദങ്ങൾ സംഭവിക്കുന്ന കാലനിയമത്തെ ക്ലിപ്തപ്പെടുത്തുകയും, ആ കാലത്തിന്നു "ഋതുക്കൾ" എന്നുപേരു കല്പിക്കയും, അതിന്നുശേഷം പിന്നെയും ആവക അവസ്ഥാഭേദങ്ങളുടെ പരിശോധനയിൽ നിന്നു അവയുടെ സൂക്ഷ്മമായ താരതമ്യജ്ഞാനം സിദ്ധിക്കുകയും, അതോടുകൂടി സാമാന്യമായി മേൽപറഞ്ഞ ആറുവിധമുള്ള അവസ്ഥാഭേദങ്ങൾക്ക് വേണ്ടിവരുന്ന കാലത്തെ ഈരണ്ടാക്കി ഭാഗിക്കാനിടവരികയും ചെയ്തതിനാൽ ആ ഓരോ ഭാഗങ്ങൾക്കും "മാസം" എന്നുള്ള ഒരു പേരു കല്പിക്കയും അതിന്നുശേഷം വ്യവഹാരസൌകൎയ്യത്തിന്നുവേണ്ടി ആവക മാസങ്ങൾക്കും ഋതുക്കൾക്കും ഓരോ പ്രത്യേകനാമധേയങ്ങളെ കല്പിക്കുകയും ചെയ്തതായി വിചാരിപ്പാൻ ന്യായമുണ്ട്. ഇങ്ങനെ പന്ത്രണ്ടുമാസങ്ങൾ, അല്ലെങ്കിൽ ആറു ഋതുക്കൾ കഴിയുമ്പോൾ ലോകാവസ്ഥ വീണ്ടും പൂൎവ്വസ്ഥിതിയെ പ്രാപിക്കുന്നതിനാൽ അങ്ങിനെയുള്ള ലോകാവസ്ഥാപരിവൎത്തനകാലത്തിന്നു സംവത്സരമെന്നു പേരു കല്പിക്കുകയുംചെയ്തു. ഇത്രയും കഴിഞ്ഞപ്പോൾ അനാദ്യന്തമായും അപരിമേയമായും ഇരിക്കുന്ന കാലത്തെക്കുറിച്ചുള്ള വ്യവഹാരത്തിന്നു നമുക്കാവശ്യമുള്ള കാലമാനസാധനങ്ങളുടെ ദാരിദ്ര്യം മിക്കതും തീൎന്നു എന്നു കണ്ടിട്ടായിരിക്കാം, ഇനി

നമെല്ലുള്ള കാലപരിമാണങ്ങളെല്ലാം ഈ സംവത്സരങ്ങളുടെ ആവൎത്തനം കൊണ്ടുതന്നെ കഴിച്ചുകൂട്ടിയാൽ മതിയെന്നു കല്പിച്ചതുപോലെ തോന്നത്തക്ക വണ്ണം പൂൎവ്വാചാൎയ്യന്മാർ അവരുടെ കാലപരിമാണവിഷയത്തിലുള്ള പ്രയത്ന ത്തിന്നു ഇവിടെ വച്ചു ഏററവും വലുതായ ഒരു വിച്ഛിത്തി വരുത്തിയിരിക്കുന്ന തായി കാണപ്പെടുന്നു.

ഇപ്പോഴം ഒരുദിവസം മുതൽ ഒരു സംവത്സരംവരെയുള്ള കാലാവ യവങ്ങളെക്കുറിച്ചു നാം വ്യവഹരിച്ചുവരുന്ന മാനസാധനങ്ങളെ മിക്കതിനേയും പറഞ്ഞുവല്ലൊ. ഇനി ദിവസത്തേക്കാൾ ചെറുതായിട്ടുള്ള ഓരോ കാലവിഭാ ഗങ്ങളെക്കുറിച്ചും ഇതുപോലെതന്നെ ഓരോ അളവുകളെയും അവയുടെ സം ജ്ഞകളെയും കല്പിച്ചിട്ടുണ്ട്. ഇക്കാൎയ്യത്തിൽ ഓരോ ദേശത്തും ഓരോ കാല ത്തും ഓരോ ജനസമുദായത്തിലും പല വിധത്തിലുള്ള അഭിപ്രായഭേദങ്ങൾ ഉ ണ്ടായിട്ടുണ്ടെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. എന്തെന്നാൽ ഹിന്തുക്ക ൾ ഒരു രാവും പകലും കൂടിയതായ ഒരു ദിവസത്തെ അറുപതാക്കി ഭാഗിച്ച് അതിൽ ഒരു ഭാഗത്തിന്നു നാഴിക (ഘടിക) എന്നും, ആ ഓരോനാഴികയുടെയും അറുപതിൽ ഒരംശത്തിന്നു വിനാഴിക (വിഘടിക) എന്നും പേരുകല്പിച്ചിരി ക്കുന്നതു കൂടാതെ പിന്നെയും അസംഖ്യം ചെറിയ ചെറിയ കാലാവയവങ്ങളെ ക ല്പിച്ചു അവയ്ക്കും ഓരോ പേരുകൾ കൊടുക്കുകയും, അവക സമയങ്ങളെ ക്ലിപ്ത പ്പെടുത്തുന്നതിന്നു മുൻപറഞ്ഞ സൂൎയ്യചന്ദ്രാദി ഗോളങ്ങളുടെ ചലനാദിഭേദത്തെ അടിസ്ഥാനമാക്കി ചില കണക്കുകളെ നിശ്ചയിച്ചു വ്യവസ്ഥപ്പെടുത്തുകയും ചെയ്തിരിക്കുന്നു. എന്നാൽ വേറെ ചിലർ മറെറാരുപ്രകാരത്തിൽ ഒരു ദിവസ ത്തെ ഇരുപത്തിനാലാക്കി ഭാഗിച്ചു ഒരു ഭാഗത്തിന്നു മണിക്കൂറെന്നും, മണിക്കൂ റിന്റെ അറുപതിൽ ഒരു ഭാഗത്തിന്നു മിനിട്ടെന്നും, മിനിട്ടിന്റെ അറുപ തിൽ ഒരു ഭാഗത്തിന്നു സെക്കൻറ എന്നും പേരു കൊടുക്കുകയും അവയെ അ നുസരിച്ചു വ്യവഹരിച്ചു വരികയും ചെയ്യുന്നു. ഇങ്ങിനെ ഒരു സംവത്സരം മുതൽ കീഴ്പോട്ടു ചെറുതുചെറുതായി ഒരു ക്ഷണം വരെയുള്ള കാലപരിമാണത്തെ സൂചിപ്പിക്കുന്നതിലേയ്ക്കു മേല്പറഞ്ഞ സൂൎയ്യാദിഗോളങ്ങളുടെ ചലനത്തെ ആശ്ര യിക്കുന്നതു ചില ദേശത്തിലും ചില കാലത്തിലും അസാദ്ധ്യമായിത്തീരുവാൻ സംഗതിയുള്ളതുകൊണ്ട് അതിലേയ്ക്കായി പല വിധത്തിലും അനേകം യന്ത്ര ങ്ങളെയും കണ്ടുപിടിച്ചിട്ടുണ്ട്.

കെ. പരമേശ്വരമേനോൻ.

———(o)———

## വൻ. ചായയ്ക്കുള്ള ദോഷങ്ങൾ

ചായയും കാപ്പിയും കഴിക്കാത്ത ആളുകളെ യോഗ്യന്മാരുടെ കൂട്ടത്തിൽ ഗണിക്കാറില്ലാത്ത ഇക്കാലത്തു ആളുകൾ കുട്ടികൾക്കുകൂടി സുലഭമായി സാധാ

ണ്ണ കൊടുക്കാത്തവർ ഇപ്പോൾ നമ്മുടെയിടയിൽ ഉണ്ടോ എന്നു സംശയമാണ്. ചായ പരമാർത്ഥത്തിൽ ഒരു ഔഷധമാണെന്നും കേവലം ഭക്ഷണസാധനങ്ങളിൽ പെട്ടതല്ലെന്നും ഉള്ള തത്വം ഗ്രഹിച്ചിട്ടുള്ളവർ വളരെപ്പേരുണ്ടെന്നു തോന്നുന്നില്ല. ഇതിൽ "തെയിൻ "(Theine) എന്ന ഒരു വിഷമുണ്ട്. ഈ വിഷം വാതത്തെ കോപിപ്പിക്കയും അഗ്നിമാന്ദ്യം വരുത്തുകയുംചെയ്യുന്നു. ചായ കുടിച്ചുടനെ ഉത്സാഹവും ബലവും തോന്നും. ഈ ഉത്സാഹംതോന്നിക്കുന്നതുകൊണ്ടുതന്നെ അതു വാതകോപിയാണെന്നു പ്രത്യക്ഷപ്പെട്ടുന്നുണ്ട്. ആമാശയത്തിലെ വായുവിനെ ക്ഷോഭിപ്പിക്കുകയും തൽക്ഷണം ആ ക്ഷോഭം ശിരസ്സിലെത്തി താൽക്കാലികമായ ഒരു ലഹരി തോന്നിക്കുകയും ചെയ്യുന്നു. ഈ താൽക്കാലികോല്ലാസം ചായ കഴിച്ചു ഉടനെതന്നെ പ്രത്യക്ഷമാവുന്നതുകൊണ്ടു ഇതു ഒരു ഭക്ഷണദ്രവ്യത്തിന്റെ ഗുണമാണെന്നു വിചാരിച്ചുകൂടാ. എന്തെന്നാൽ അവയുടെ ഗുണം ദീപനം വന്നതിന്നുശേഷം മാത്രമെ അനുഭവത്തിൽ വരുന്നുള്ളൂ. ഇവിടെ ഫലം കാണുന്നതു കഴിച്ചു ഉടനെതന്നെ ആയതുകൊണ്ടു ദീപനം വന്നു എന്നു ഊഹിപ്പാൻ ന്യായവും പോരാ. പെട്ടെന്നുണ്ടാവുന്ന ഈ ഉന്മേഷം തീരെ കൃത്രിമവും ഇതുകൊണ്ടു ശരീരത്തിന്നു ലേശമെങ്കിലും ബലം സിദ്ധിക്കാത്തതും ആകുന്നു. ഒരു ക്ഷീണിച്ച കുതിരയ്ക്കു ചാട്ടകൊണ്ടുള്ള അടി ഏതുപ്രകാരത്തിൽ ഓട്ടത്തിന്നു ഉത്സാഹത്തെ കൊടുക്കുന്നുവൊ, അതുപോലെയല്ലാതെ സ്ഥിരമായും സ്വാഭാവികമായുമുള്ള കായബലം ഉണ്ടാക്കുവാനുള്ള ശക്തി ഈ സാധനത്തിന്നു ലേശമെങ്കിലുമില്ല. ബലഹീനമായ കുതിരയ്ക്കു അടികൊണ്ടുണ്ടാകുന്ന ഉത്സാഹം പിന്നീട് അതിനെ ഇരട്ടി ക്ഷീണിപ്പിക്കുന്നതുപോലെ തന്നെയാണ് ചായകൊണ്ടു ദേഹത്തിന്നുണ്ടാകുന്ന ദോഷഫലവും.

ദീപനക്ഷയം, ഉറക്കമില്ലായ്മ, തലവേദന, ശോധനക്കുറവു മുതലായ ദോഷങ്ങൾ ക്രമേണ കണ്ടുതുടങ്ങും. ചായയിൽ നൂറിൽ ൨൦ അംശം ടാനിക് ആസിഡ് (Tannic acid) എന്ന സാധനമാണ്. ഇതു ദീപനത്തിന്നു പ്രതിബന്ധവും മലത്തിന്റെ ഗതിക്കു തടസ്ഥവും ചെയ്യുന്നു. "തെയിൻ" എന്ന മുൻപറഞ്ഞിട്ടുള്ള വിഷം നൂറുക്കു നാലംശംവീതം ചായയിലുണ്ട്. ഈ സാധനം സ്വല്പമെങ്കിലും അകത്തു ചെന്നാൽ മൃഗങ്ങളെക്കൂടി സാമാന്യമായി ക്ഷീണിപ്പിക്കും. അതുകൊണ്ടു അതിയായ മന്ദത അവയെ ബാധിക്കുകയും, ഹൃദയം തുടിക്കുകയും, ദേഹം ആസകലം വിയർക്കുകയും ചെയ്യും. അധികമായാൽ കണ്ണു മഞ്ഞളിക്കുകയും, ചെവി മൂളുകയും, മൂത്രം അധികം പോകുകയും, ദേഹം വിറയ്ക്കുകയും, സ്വല്പമായ പനിയുണ്ടാകുകയും, ദുസ്സ്വപ്നങ്ങൾ കാണുകയും, ഹൃദയം ക്രമമല്ലാതെ അടിക്കുകയും ചെയ്യും. സ്വല്പംകൂടി അധികരിച്ചാൽ ബോധം തീരെ വിടുകയും, അപസ്മാരഗോഷ്ടികൾപോലെ ചില ചേഷ്ടകൾ കാണിക്കുകയും, ഒടുവിൽ മരണം സംഭവിപ്പാൻ ഇടയാവുകയും ചെയ്യുന്നതാണ്.

അസാധാരണയായി ചായ കഴിക്കുന്നവൻ അതിന്നധീനപ്പെട്ട് ഒടുവിൽ മദ്യപാനിയായി പരിണമിക്കുവെന്നും, അഥവാ ത്രിദോഷങ്ങൾ കോപിച്ച് അകാലമരണം വരുവാനും ഇടയാവുന്നതാണ്. കേവലം അവസ്ഥയ്ക്കു മാത്രമായി ഇയ്യിടയിൽ ഉപയോഗിച്ചു തുടങ്ങീട്ടുള്ളതും പുതിയ പരിഷ്കാരത്തിന്റെ പൂർവ്വാംഗമായി വിചാരിച്ചു വരുന്നതുമായ ചായയ്ക്കു കീഴടങ്ങാതെയുള്ള അപരിഷ്കൃതനിലയാണ് ഗുണകരമായിട്ടുള്ളതെന്നു കരുതി മാതാപിതാക്കന്മാർ തങ്ങളുടെ കുട്ടികളെ എങ്കിലും ചായകുടിച്ചു ശീലിക്കാതെ വളർത്തിക്കൊണ്ടുവന്നാൽ വളരെ നന്നായിരുന്നു.



## ൩൦. ജ്ഞാനം

മനുഷ്യജന്മത്തെക്കുറിച്ച് ഏറെക്കുറെ ആലോചിച്ചു നോക്കാത്തവർ മനുഷ്യവർഗ്ഗത്തിൽ അധികം ഉണ്ടായിരിക്കയില്ല. നമ്മുടെ "ജീവൻ" എന്താണ്, അതിന്റെ ഗതി എങ്ങോട്ട്, ഈ ജന്മത്തിന്നു മുമ്പും പിമ്പും ഉണ്ടോ, ഇതൊക്കെയാണ് എല്ലാമതത്തിലും ഉള്ള ആലോചനാശക്തിയുള്ളവർ തങ്ങളുടെ വിചാരങ്ങൾക്കു വിഷയമാക്കുന്ന സംഗതി. തങ്ങളുടെ ബുദ്ധിക്കും, വാസനയ്ക്കും, ശക്തിക്കും എത്തുന്നവിധം ഓരോരുത്തരും ഈ സംഗതിക്കു ഒരു സമാധാനം ഉണ്ടാക്കിവെയ്ക്കുന്നു. ഒരുവൻ, "ഹേ ഇതെല്ലാം പേക്കൂത്താണ്, ആരോ നമ്മെ ഇവിടെ കൊണ്ടുവന്നു വേഷം കെട്ടിയാടിക്കുന്നു. താളത്തിന്നു ചവിട്ടാതിരിക്കാൻ നമുക്കു കഴിയുന്നില്ല", എന്നു വിശ്വസിച്ചു "അമ്മനേയോ" "പൂതത്താനേയോ" അഥവാ "കാളിയേയോ" "ശാസ്താവിനേയോ" "ശിവനേയോ" മറ്റുവല്ല ശക്തിയേയോ പേരുപറഞ്ഞു വിളിച്ചു സമസ്തകാര്യവും അവരെ ഏല്പിച്ചും രോഗം വരുമ്പോൾ അവരെ സന്തോഷിപ്പിക്കാൻ "കോഴ"യോ "വഴിപാടോ" മറ്റോ കഴിച്ചും ദുഃഖം വരുമ്പോൾ ഓരോതരത്തിൽ പ്രായശ്ചിത്തം ചെയ്തും ജീവിതനാടകത്തെ കഴിച്ചുകൂട്ടുന്നു. മറ്റൊരുത്തൻ കോടതികളിൽ കേറിച്ചെല്ലുന്ന കക്ഷിക്കാരനെപ്പോലെ, തന്റെ ആത്മസുഖത്തെ നേടുന്നതിന്, ഈശ്വരന്റെ സന്നിധാനത്തിൽ ചെന്നു തനിക്കുവേണ്ടി വക്കാലത്തു പിടിച്ചു വാദം നടത്തുന്നതിന്നു ചില വക്കീലന്മാരുടെ സഹായത്തെ അപേക്ഷിച്ചു കാലം കഴിച്ചുകൂട്ടുന്നു. ദീർഘദർശികൾ, മതസ്ഥാപകന്മാർ, രക്ഷാധികാരികൾ, ഉപദേവതകൾ ഇവരുടെ സഹായത്തെ ആവശ്യപ്പെടുന്ന ജനങ്ങൾ ഇവരെ ഒരുതരം ഉയർന്ന ദിവ്യവക്കീലന്മാരെപ്പോലെ ഗണിച്ചുവരുന്നു. ഇനി വേറെ ഒരുതരം ആളുകൾ ഉണ്ട്. അവർക്ക് ഒരിക്കലും സംശയം തീരുകയില്ല. അവർക്ക് ദൈവവിശ്വാസം ഉണ്ടെന്നോ, ഇല്ലെന്നോ, അവർക്കും വേറെയാവർക്കും തീരുമാനിക്കാൻ വിഷമം. ഈ കൂട്ടരിൽ ഒരാളാണ് മരണസമയം ഇപ്രകാരം പറഞ്ഞിട്ടുള്ളത്. "ദൈവം എന്നൊരാൾ ഉണ്ടെങ്കിൽ, ഓ ദൈവമേ! ആത്മാവെന്നൊന്നുണ്ടെങ്കിൽ അതിനെ രക്ഷിച്ചുകൊള്ളേണമേ!"

കാട്ടാളർ മൃഗവൃക്ഷാദികളേയും, അപരിഷ്കൃതജനങ്ങൾ പ്രകൃതിസത്വങ്ങളേയും, ചാവുകളേയും, മററുള്ളവർ ദേവതകളേയും, അപ്പുറം ചിലർ സച്ചിദാനന്ദത്തേയും ആശ്രയം പ്രാപിക്കുന്നതിന്റെ കാരണം ആകപ്പാടെ ബോധം ഒന്നുതന്നെ. ദേഹത്തിൽ കുറെക്കാലം, പക്ഷി കൂട്ടിൽ എന്നപോലെ അധിവാസം ചെയ്യുന്ന ജീവൻ എന്താണെന്ന് ആർക്കും നിശ്ചയമില്ല. ഓരോതരം അതിന്റെ സ്വഭാവത്തേയും ഗതിയേയുംപററി ഓരോവിധം അഭിപ്രായപ്പെട്ട്, ഓരോ വിശ്വാസങ്ങളെ കൈക്കൊണ്ട് അവയെ ഉറപ്പിച്ച് അവരുടെ ഐഹികവൃത്തിയെ പരിപാലിക്കുന്നു. ഇങ്ങിനെ ജനങ്ങൾക്ക തീർച്ചയായി അറിയാൻ പാടില്ലാത്ത ഒരു വസ്തുവിന്റെ സ്വഭാവത്തെപ്പററി അവർ കൂട്ടിച്ചേർത്തു വെയ്ക്കുന്ന വിശ്വാസങ്ങളുടെ സമൂഹത്തെയാണ് "ജ്ഞാനം" എന്നു മനുഷ്യർ ഗണിച്ചുവരുന്നത്. ഈ ജ്ഞാനസമ്പ്രദായങ്ങൾ പ്രായേണ ദർശനങ്ങളും മതങ്ങളും ആയി പരിണമിക്കുന്നു. ശാശ്വതമായ സത്യത്തേയും, സനാതനധർമ്മത്തേയും ആരാഞ്ഞറിയുന്നതിനു ബുദ്ധിവികാസം വർദ്ധിക്കുന്തോറും വിചാരശീലന്മാർ ശ്രമിക്കുന്നു.

സത്യം ഇന്നതാണെന്നറിഞ്ഞതിന്റെ ശേഷമെ വിശ്വാസത്തെ കൈക്കൊൾകവേണ്ടു. ഈ സമാധാനവചനം എത്ര ആശ്വാസകരം! സത്യത്തിന് ആരുടേയും സാക്ഷീകരണം ആവശ്യപ്പെടുന്നില്ല.

മൂന്നുനാലു മതങ്ങളുടെ ഉത്ഭവസ്ഥാനമായ ഇൻഡ്യാദേശത്തിൽ, കഴിഞ്ഞ പത്തിരുപതു സംവത്സരമായി ഇംഗ്ലീഷ് പഠിച്ചിട്ടുള്ള ഹിന്ദുക്കൾക്കും, ഹിന്ദുസ്നേഹിതന്മാരായ ചില പാശ്ചാത്യന്മാർക്കും, ആലോചനയ്ക്കും ബഹുമാനത്തിനും വിഷയമായി ഭവിച്ചിട്ടുള്ളതു, ശ്രീരാമകൃഷ്ണപരമഹംസനാൽ പുനരുജ്ജീവിക്കപ്പെട്ടതും, വിവേകാനന്ദാഭേദാനന്ദാദി സ്വാമികളുടെ പ്രസംഗങ്ങൾ മൂലം പ്രചാരം ചെയ്യപ്പെട്ടതും ആയ പഴയ രത്നമായ വേദാന്തം ആകുന്നു. പഞ്ഞി, ചകരി, കൊപ്ര മുതലായ സാമാനങ്ങൾ ശീമയിൽപോയി രൂപഭേദത്തോടുകൂടി തിരിച്ചു നമ്മുടെ രാജ്യത്തേയ്ക്കു വരുമ്പോൾ അവയ്ക്കു മേനിയും, മിനുസവും, ജാത്യവും, വിലയും വർദ്ധിക്കുന്നില്ലേ? മുററത്തെ മുല്ലയ്ക്കു മണമില്ല. മുല്ലയുടെ സത്ത് അത്തറായി സ്ഫടികക്കുപ്പികളിൽ അടച്ചു തോൽകെട്ടി 'പശള്ളു' പിടിച്ചുവരുമ്പോൾ അതിനെ ആർക്കാണ് വേണ്ടാത്തത്? ഈ ആധുനിക പ്രമാണം അനുസരിച്ച്, വേദാന്തവും വിദേശയാത്ര കഴിഞ്ഞു ചില സർട്ടിഫിക്കറ്റുകളും പിന്തുടർച്ചക്കാരും ആയി നമ്മുടെ ദേശത്തു വീണ്ടും വന്നുചേർന്നപ്പോൾ അതിനും ഒരു ഗൌരവം ഉണ്ടായി. ഭാരതരാജ്യത്തിന്റെ സുകൃതം തന്നെ ഹിന്ദുക്കളുടെ ഭാഗ്യം.

ശ്രീരാമകൃഷ്ണപരമഹംസന്റെ ജീവചരിത്രത്തിൽ പണ്ഡിതർ മാക്സുമുള്ളർ വേദാന്തദർശനത്തെ സംബന്ധിച്ച് ഇപ്രകാരം എഴുതിയിരിക്കുന്നു: 'വളരെ പുരാതനകാലം മുതൽക്കെ വേദാന്തതത്വങ്ങൾ ഹിന്ദുക്കളുടെ ഹൃദ

ളെയ ആകർഷിച്ചിട്ടുണ്ട്. വ്യാഖ്യാനംകൊണ്ടും വ്യാഖ്യാനാഭാസംകൊണ്ടും അതിന്റെ ചില വിധികൾ പൌരസ്ത്യന്മാർക്ക് അരുചികരമായി വന്നിരിക്കാമെങ്കിലും ശുദ്ധവേദാന്തത്തിൽ സത്യവും സാരവും ഉണ്ടെന്ന് ഇപ്പോഴും സമ്മതിക്കാതെ കഴികയില്ല. വേദാന്തത്തെപ്പറ്റി ഒരു അറിവു സമ്പാദിക്കുന്നതിനുമുമ്പെ അതിനെ ആക്ഷേപിക്കുകയോ പരിഷ്കരിക്കുകയോ ചെയ്യുന്നതിന് ഒരുമ്പെടുന്നതു സാഹസംതന്നെ. പ്ലേറ്റോ, അരിസ്റ്റാട്ടിൽ, സ്പൈനോസാ, കാൻറ്, മുതലായ തത്വപ്രദർശകന്മാരുടെ കൃതികളെ നാം പഠിക്കുന്നത് അവയിൽ സത്യമെല്ലാം ഉരച്ചുമിനുക്കി വെച്ചിട്ടുണ്ടെന്നു കരുതിയല്ല, സത്യത്തെ അറിയുന്നതിനു നമ്മെ അവ സഹായിക്കുമെന്നുള്ള ബോധത്തോടുകൂടി മാത്രമാണ്.

ഈ ലോകത്തിൽ നോക്കുന്നിടത്തെല്ലാം കാണുന്ന കഷ്ടതയിൽ നിന്ന് കഴിയാവുന്ന സുഖത്തെ സമ്പാദിക്കുവാൻ നാം എല്ലാവരും ആഗ്രഹിക്കുന്നവരാണ്. ദുർദ്ദശയെ അകററിവെയ്ക്കുവാൻ മാർഗ്ഗമെന്തെന്നു നാം അന്വേഷിച്ചുലയുന്നു. ഒരു ഉത്തമമാർഗ്ഗത്തെ വേദാന്തം നമുക്കു കാണിച്ചുതരുന്നുണ്ട്. അതേതാണെന്നു സ്വല്പനേരം ചിന്തിക്കതന്നെ. ലോകത്തിൽ നന്മയെന്നും തിന്മയെന്നും തോന്നിപ്പിക്കുന്ന വസ്തുക്കൾക്കു യഥാർത്ഥതയില്ല. ലോകം മനസ്സിന്റെ വട്ടംകറക്കലാണ് എന്നു മഹാകവി ഷേക്സ്പീയറും, മനസ്സു സ്വസ്ഥാനത്തിരുന്നാൽ സ്വർഗ്ഗം നരകമാകും, നരകം സ്വർഗ്ഗമാകും എന്ന് ആംഗ്ലേയവാത്മീകിയും പ്രസ്താവിച്ചിട്ടുണ്ട്. ഈ മനസ്സ് എന്താണ്? നാശമില്ലാത്ത വസ്തുവാണ് ഈ മനസ്സ്. അതിനെ അറിയുക. സ്വതേ ശുദ്ധവും പൂർണ്ണവും ആയിട്ടുള്ള ഈ മനസ്സ് എന്താണെന്ന് അറിഞ്ഞവർക്കു സുഖവും സമാധാനവും ഉണ്ടാകുന്നു. ശമമായി ആനന്ദങ്ങളെ നൽകാൻ വേറെ ഒന്നിനും കഴിയുന്നില്ല

മാനസിക സംസ്കരണംചെയ്തു അനല്പമായ ആനന്ദത്തെ സ്വന്തമാക്കുന്നതിനുള്ള ഉപായങ്ങൾ വേദാന്തദർശനത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. യഥാർത്ഥജ്ഞാനം ഉണ്ടാകണമെന്നു സർവ്വാത്മനാ ഇച്ഛിക്കുന്നവർക്കു വേദാന്താഭ്യാസം ഒരു പെരുവഴിയായി ഭവിക്കുന്നു. ആത്മപരിഷ്കരണത്തിന് ഉതകുന്ന വിദ്യയത്രെ സർവ്വശ്രേഷ്ഠമായ വിദ്യ.

അമേരിക്കയിൽ ന്യൂയാർക്ക് നഗരത്തിൽ സ്ഥാപിച്ചിരിക്കുന്ന വേദാന്തസംഘത്തിൽ നിന്നു പ്രസിദ്ധം ചെയ്തിട്ടുള്ള ഒരു പുസ്തകത്തിൽ വേദാന്തത്തെപ്പററി ഇങ്ങിനെ ഒരു ഭാഗം കാണുന്നുണ്ട്: "യേശുക്രിസ്തുവും മററവതാരമൂർത്തികളും അരുളിയിട്ടുള്ള തത്വങ്ങളെ വ്യാഖ്യാനിച്ചു വിസ്തരിക്കയും, അജ്ഞാനാന്ധകാരത്തെ ജ്ഞാനദീപത്താൽ അകററുകയും, സർവ്വമതങ്ങളുടേയും സൂക്ഷ്മവിധികളെ സ്ഥാപിക്കയും ചെയ്യുന്ന വേദാന്തം. ആത്മാവിന്റെ ദിവ്യത്വത്തെ വേദാന്തം വെളിപ്പെടുത്തുന്നു. ആത്മാവിനു ജാതിവ്യത്യാസമോ, മതവ്യത്യാസമോ, ലിംഗവ്യത്യാസമോ ഇല്ല. വേദാന്തം പ്രത്യേകം ഒരു സ്ഥാപകനെയോ, ഗ്രന്ഥത്തെയോ ആശ്രയിക്കുന്നില്ല. ഭൂലോകത്തിലുള്ള സകല

വേദപുസ്തകങ്ങളിലേയും സാരതത്വങ്ങളെ അതു സ്വീകരിക്കുന്നു. ശാസ്ത്രീയങ്ങളായി അറിയപ്പെടുന്നവയായ എല്ലാ പ്രമാണങ്ങളും വേദാന്തതത്വങ്ങളെ ബലപ്പെടുത്തുന്നു. ആത്മീയമായും മാനസികമായും ഉള്ള അഭിവൃദ്ധിയെ പ്രാപിക്കുന്നതിന് അതു എല്ലാവർക്കും വഴികാണിക്കുന്നു.

മതസംഘങ്ങളെ എതിർപ്പെടുത്തുവാനോ ഇതരന്മാരെ ഈ വേദത്തിൽ ചേർക്കുവാനോ വേദാന്തം യത്നിക്കുന്നില്ല. തത്വന്യായവിധികളെ അടിസ്ഥാനപ്പെടുത്തി, മനുഷ്യജീവിതത്തെ നയിക്കുന്ന ആത്മീയശാസ്ത്രവിധികളെ വ്യാഖ്യാനിക്കാനും ഈ വിധികൾ നവീനശാസ്ത്രത്തിന്റെ ദർശനങ്ങൾക്കു വിപരീതങ്ങളായവയല്ലെന്നു തെളിയിക്കാനും മഹാത്മാക്കളായ മതസ്ഥാപകന്മാരുടെ സത്യവേദത്തെ സർവ്വത്ര പ്രചാരം ചെയ്യിപ്പിക്കാനും ആത്മീയമായും സാന്മാർഗ്ഗികമായും മാനസികമായും ശാരീരികമായും മനുഷ്യർക്കുണ്ടാകുന്ന ആവശ്യങ്ങളെ വേദാന്തവിധിപ്രകാരം നിറവേറ്റുന്നതിനു അവരെ അഭ്യസിപ്പിക്കാനും ആണ് വേദാന്തമതം സദാ ശ്രമിക്കുന്നത്. വേദാന്തമതപ്രകാരം സത്യവേദത്തിന്റെ ഏകനിഷ്ഠ വിശ്വാസിയായ മനുഷ്യനു സ്വഭാവനൈർമ്മല്യം ഉണ്ടാകുന്നതിലാണ് ഇരിക്കുന്നത്. രാമകൃഷ്ണഗുരുവിന്റെ ശിഷ്യനും, വിവേകാനന്ദസ്വാമിയുടെ സഹചാരനും ആയ സ്വാമി അഭേദാനന്ദൻ മതത്തിന്റെ ഉദ്ദേശ്യം ഇപ്രകാരമാണെന്നു വിവരിച്ചിരിക്കുന്നു. ആത്മാവിന്റെ ദിവ്യസ്വരൂപത്തെ വികസിപ്പിക്കുക, ആത്മീയഘട്ടത്തിൽ ഉപജീവനംചെയ്യുന്നതിനു മനുഷ്യനെ ശക്തനാക്കുക, ഇതത്രെ ഉത്തമമതത്തിന്റെ ഉത്തമോദ്ദേശ്യം. ശാശ്വതമായ സത്യത്തെ അറിയുക, നിത്യകർമ്മാനുഷ്ഠാനത്തിൽ ദിവ്യത്വത്തെ പ്രദർശിപ്പിക്കുക, ഇതത്രെ മതാഭ്യാസത്തിന്റെ ഉത്തമഫലം.

മേൽപറഞ്ഞ അവസ്ഥയെ പ്രാപിക്കുവാൻ ചെയ്യുന്ന യത്നം പലവിധമായിട്ട ഏർപ്പെടുത്തപ്പെട്ടിരിക്കുന്നു. വിരാഗിയോ സന്ന്യാസിയോ ആയാൽ മാത്രമെ ഈ സൽഗതി ലഭിക്ക എന്നു ശങ്കിക്കേണ്ട. ലോകത്തിൽ ഇരുന്നും ഈ ഉത്തമപദവിയെ അടയുന്നതിനു ആർക്കും സാധിക്കാത്തതല്ല. മതവിശ്വാസം നാലുവിധത്തിൽ മനുഷ്യർക്കുണ്ടാകുന്നുണ്ട്. അവ ഭക്തി,കർമ്മ,രാജ, ജ്ഞാനയോഗങ്ങൾ എന്നവയാകുന്നു. നാലുവഴികളുടെയും അവസാനം ആത്മബോധംതന്നെ. വേദാന്തവിധികളെ സവിസ്തരം പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങൾ ഉപനിഷത്തുകൾ ആകുന്നു.

വലിയ പട്ടണങ്ങളിൽ ശ്വാസംവിടാൻപോലും നേരമില്ലാതെ അലഞ്ഞു കാലക്ഷേപംചെയ്യുന്ന ജനങ്ങൾക്ക സ്വല്പം വേദാന്തജ്ഞാനം എത്ര ഉപകാരമായിട്ടുള്ളതെന്നു പറഞ്ഞറിയിക്കാൻ പ്രയാസം. ആത്മബോധം സർവ്വപ്രവൃത്തികളും വേണ്ടപോലെ ചെയ്യുന്നതിനു മനുഷ്യനെ സഹായിക്കുന്നു.

ലോകോപദേഷ്ടാക്കൾ സർവ്വകാലങ്ങളിലും, സർവ്വദേശങ്ങളിലും പ്രസ്താവിച്ചിട്ടുള്ള മതസംബന്ധമായ തത്വം ഒന്നുതന്നെയെന്നു സൂക്ഷിച്ചു നോ

കുന്നവർക്കു മനസ്സിലാകുന്നു. "ഞാനും എന്റെ അച്ഛനും ഒന്നുതന്നെ" എന്നു യേശുക്രിസ്തുവും "ഈശ്വരധ്യാനത്തിൽ സദാ ലയിച്ചു, ശാന്തിയെ പ്രാപിച്ചവന്റെ ഹൃദയത്തിലേ ദിവ്യദർശനം ഉണ്ടാവൂ" എന്നു ശ്രീരാമകൃഷ്ണനും, "തന്നെത്താൻ അറിയണം. ആത്മാനമാത്മനാ പശ്യ" എന്നു മറിച്ചും തിരിച്ചും എല്ലാ മതങ്ങളും വിളിച്ചുപറയുന്നു. സ്വാത്മജ്ഞാനം, സ്വാത്മശക്തി, സ്വാത്മസംയമനം ഇവ ഉത്തമശക്തി മനുഷ്യനിൽ ജനിപ്പിക്കുന്നു. ആത്മാവിനെ അറിഞ്ഞാൽ ദൈവത്തിനെ അറിയാം. വിഷയഗോചരങ്ങളായ വസ്തുക്കൾ മിഥ്യകളെന്നും ശാശ്വതമായവ മാത്രമെ അറിയത്തക്കതെന്നും, ഐഹികാസക്തി സർവ്വശ്രേഷ്ഠമായ സത്യഗ്രഹണത്തിനു വിരോധിയെന്നും ഒരുത്തൻ അറിഞ്ഞുകൂടുമ്പോൾ അവനു ദിവ്യതേജസ്സു ഉണ്ടാകുന്നു. ഈ ദിവ്യസമ്പത്തു ആരാലും അപ്രാപ്യമല്ല.

തെളിവില്ലാതെ വിശ്വാസത്തെമാത്രം അടിസ്ഥാനപ്പെടുത്തി സ്ഥാപിക്കുന്ന ഒരു മതത്തിനും സാർവ്വത്രികമായ പ്രബലതയുണ്ടാകയില്ല. വേദാന്തമതാനുവർത്തികൾ യാവരോടും പറയുന്നതെന്തു്? "നിങ്ങൾ നോക്കുവിൻ, അഭ്യസിക്കിൻ, നിങ്ങൾക്കുതന്നെ സത്യം ക്രമേണ ബോദ്ധ്യപ്പെടും, ഇല്ലെങ്കിൽ ഉപേക്ഷിക്കുവിൻ" എന്നല്ലൊ.



വേദാഭ്യാസത്തിൽ ഒരു രഹസ്യവും ഇല്ല. ഇന്നാർക്കു മാത്രമെ ഈ വിദ്യ അഭ്യസിക്കുവാൻ പാടുള്ളു എന്നുള്ള നിർബന്ധം ഒട്ടുംതന്നെയില്ല. സകല മതങ്ങളുടെയും പരമവിധി മുക്തിയായിരിക്കുന്നു. മുക്തിയെന്നതു ഐഹിക ദുഃഖവിമോചനം തന്നെ. ലോകം ദുഃഖമയം, സ്വർഗ്ഗം സുഖകരം എന്നാണ് സർവ്വമതങ്ങളും സിദ്ധാന്തിക്കുന്നതു്. സാധാരണ വിധിപ്രകാരം സ്വർഗ്ഗം എന്നതു് എന്താണ്? ജീവൻ ജഡത്തെ ത്യജിച്ചതിന്റെ ശേഷം ചെന്നുചേരുന്ന ഒരു സ്ഥലം. അവിടെ ദയയും സ്നേഹവും സുഖവും നിത്യമായി ഉണ്ടായിരിക്കുന്നു. ദേവന്മാർ അവിടെ ദൈവത്തിന്റെ സന്നിധിയിൽ ഇരുന്നു നിത്യാനന്ദം അനുഭവിക്കുന്നു. നല്ല കർമ്മങ്ങളെ ചെയ്യുന്ന നാം അവിടെ പ്രവേശിച്ചു ഈശ്വരസാന്നിദ്ധ്യത്തെ അണയുന്നു. ഇപ്രകാരമാണ് സ്വർഗ്ഗത്തെപ്പറ്റി സാധാരണ മതങ്ങൾ ഘോഷിക്കുന്നതു്.

ജീവൻ ചെന്നുചേരുന്നതിനു വേറെ ചില സ്ഥലങ്ങളും സ്വർഗ്ഗം കഴിച്ചുണ്ടെന്നു വിധിക്കപ്പെട്ടിരിക്കുന്നു. പാപികൾ നരകത്തിലേയ്ക്കു പോകുന്നു. നന്മ അധികവും തിന്മ കുറച്ചും ചെയ്തിട്ടുള്ളവർ ഒരുമാതിരി സമ്മിശ്രമായ ത്രിശങ്കുസ്വർഗ്ഗത്തിലേയ്ക്കു പ്രവേശിക്കുന്നു. ഈ വിധികൾ സർവ്വസമ്മതമാകുവാൻ പ്രയാസം തന്നെ. വേറെ ഒരു കൂട്ടം ആളുകൾക്കു ഒന്നിലും വിശ്വാസം ഇല്ല. "ഈ ജന്മംതന്നെ എല്ലാം, വേറെ ഉണ്ടോ ഇല്ലയോ എന്നാരറിഞ്ഞു? ഈ ഉള്ളതുതന്നെ വിഷമം" എന്നു അവർ വിചാരിക്കുന്നു. ഇത്രത്തോളം വിഷമിക്കുന്നവർ കുഴിയിൽ വന്നതിനെ ഇളക്കുകയോ, അല്ലെങ്കിൽ അന്വേഷിച്ചു പുറപ്പെട്ട

കയോ ചെയ്യാത്തതെന്താണെന്നു ആൎക്കും തോന്നിപ്പോകും. വൈദാന്തികമായ നിശ്ചിതസ്ഥാനം സൎവജനാപ്രാപ്യമായതല്ല. അതു ശാസ്ത്രത്തിനും അനുഭവത്തിനും വിരുദ്ധമായതല്ല. ചെയ്യുന്ന വേലയ്ക്കുള്ള കൂലി വേദാന്തം ആൎക്കും കൊടുക്കുന്നുണ്ട്. സ്വൎഗ്ഗം എന്നതു സുഖമെന്നല്ലേ പറയുന്നതു്? ശരി! ഈ സ്വൎഗ്ഗം ഈ ലോകത്തിൽ ഈ ജന്മത്തിൽ തന്നെ ഉണ്ടാകാൻ പാടില്ലാത്തതല്ല. മരണത്തിനപ്പുറമേ സ്വൎഗ്ഗസുഖം ആൎക്കും ഉളവാകൂ എന്നു വിചാരിക്കേണ്ട. വേദാന്തവിധികൾക്കു ശരിയായി നടക്കുന്നവൎക്കു മരണം ദുഃഖകരമായ ഒരു സംഭവമെന്നോ, ആനന്ദം തദനന്തരമുണ്ടാകുന്ന ഒരു ഭാഗ്യസിദ്ധിയെന്നോ വിചാരം ഇല്ല. മരണത്തെപ്പറ്റിയുള്ള ഭയത്തിനെ നീക്കുന്ന സകല പ്രമാണങ്ങളും സൎവാൎഹങ്ങളാണെന്നു ആരുതന്നെ സമ്മതിക്കയില്ല.

മനുഷ്യരുടെ ഇഹലോകവാസം സാൎവത്രികമായി ഏതുവിധം കാണപ്പെടുന്നു? എല്ലാം ശരി, പണം തന്നെ കാൎയ്യം, പണം ഉണ്ടെങ്കിൽ എന്തും ഉണ്ടാകും, എങ്ങിനെയും പണം സമ്പാദിക്കണം, പണം തന്നെ ഈശ്വരൻ, എന്നു പറയാത്തവർ വളരെ വളരെ ചുരുക്കം. "ഒരുത്തന് ഈ ഭൂലോകമാസകലം ലഭിച്ചു എന്നിരിക്കട്ടെ. അതിനാലുള്ള കൃതാൎത്ഥതയെന്തു്? അവന്റെ ആത്മാവു നശിച്ചുപോയെങ്കിൽ പ്രാഭവംകൊണ്ടു സാദ്ധ്യം എന്തു്?" എന്നു ഈശനായ ക്രിസ്തു ചോദിച്ചിട്ടുണ്ട്. പണമല്ല മനുഷ്യനു മോക്ഷത്തെ നൽകുന്നതു്, ഗുണമാണ് എന്നറിയുന്നവർ അത്രേ ദൈവജ്ഞന്മാർ.

വൈഷയികസുഖത്യാഗം തന്നെ സൎവ്വശ്രേഷ്ഠമായ യാഗമെന്നു അനുഭവത്തിൽ ദൃഷ്ടാന്തപ്പെടുത്തുന്നവർ ദൈവജ്ഞന്മാരാണെന്നു വേദാന്തം തെളിയിക്കുന്നു. ദാരിദ്ര്യം തന്നെ പുരുഷലക്ഷണത്തെ സ്പഷ്ടീകൃതമാക്കുന്നതു്. ആത്മീയബോധനം ഉള്ളവനു അചൈതന്യലൗകികദ്രവ്യത്തിൽ ആസക്തി ഉണ്ടാകുന്നില്ല.

മനുഷ്യരെല്ലാം ഒരു സംഗതി ധരിക്കണം. ദാരിദ്ര്യം (ലൗകികമായതു) ഗൎഹണീയമായതല്ല. ധനഗ്രഹണയത്നം സ്തുത്യൎഹമല്ല. ആവശ്യത്തിന്നും ധൂൎത്തിന്നും തമ്മിൽ വളരെ വ്യത്യാസം ഉണ്ട്. ആധുനികപരിഷ്കാരത്തിന്റെ ഒരു ശോചനീയമായ ന്യൂനത ദാരിദ്ര്യത്തെപ്പറ്റി പഠിച്ചവൎക്കുള്ള സൎവ്വസാധാരണമായ ഭയം ആകുന്നു എന്നു അമേരിക്കയിലെ മുഖ്യകലാശാലയിലെ പണ്ഡിതരായ വില്യംജെയിംസ് പറഞ്ഞിട്ടുള്ളതു എല്ലാവരുടെയും ആലോചനയ്ക്കു വിഷയീഭൂതമാകേണ്ടതുതന്നെ.

അടുത്തു കിടക്കുന്ന കാൎയ്യങ്ങളെ അറിയാത്തവരാണ് മനുഷ്യർ. സച്ചിദാനന്ദത്തെ പ്രാപിക്കാൻ കഴിയാത്തവർ ആരും ഇല്ല. വഴികണ്ടവർ കുറയും. "മരണാനന്തരമുള്ള അവസ്ഥയെ അറിയാത്തവർ വൃഥാ ജീവിക്കും" എന്ന തത്വത്തെ അടിയ്ക്കടി പ്രദൎശിപ്പിക്കുന്ന ദൎശനമാണ് വേദാന്തം.

കെ. പരമുപിള്ള എം. എ.

# ൩൬. കടം

അന്യരുകടം വാങ്ങിക്കയു-
മന്യരുകടം മററാരാർക്കു നൽകുകയും
മുതലും തന്നുടെ മിത്രവു-
മിതുമൂലം നഷ്ടമാം പലപ്പോഴും.

ഷേക്സ്പീയർ.

മിക്ക ജനങ്ങൾക്കും കൂടക്കൂടെ മനശ്ശല്യമുണ്ടാകുന്നതും ആപൽക്കാലങ്ങളിൽ വേണ്ട ഉപദേശത്തിനും സഹായത്തിനും മററുള്ളവരെ ആശ്രയിപ്പാൻ ഇടയാക്കിത്തീക്കുന്നതുമായ "ഗൃഹച്ഛിദ്രം, ജാതിഭേദം" എന്നു തുടങ്ങി പല ദുർഘടവിഷയങ്ങളുള്ളതിൽ "പണസംബന്ധമായ ഇടപാട്" കൂടി ഉൾപ്പെടുത്തണമെന്നു തന്നെയല്ല, അതിനു പ്രധാനസ്ഥാനം തന്നെ കല്പിക്കേണ്ടതുമാണ്. മനുഷ്യരുടെ എല്ലാ ആവശ്യങ്ങൾക്കും ഇക്കാലത്തു ദ്രവ്യം അടിസ്ഥാനമായി തീർന്നിരിക്കകൊണ്ടു ധനാർജ്ജനം വളരെ സാരമായ ഒരു കാര്യമായി ജനങ്ങൾ കരുതിവരുന്നു. "പാശികളി" മുതലായ സമ്പാദ്യത്തിനുള്ള അന്യായമാർഗ്ഗങ്ങളിൽ ചിലർ പ്രവേശിച്ചുകാണുന്നതു തന്നെ ഇതിനു ഒരു പ്രത്യക്ഷത്തെളിവാകുന്നു. ന്യായമായ സമ്പാദ്യത്തിനുള്ള വഴി എന്തെന്ന് പ്രായേണ ജനങ്ങൾ ധരിക്കാതെ ലോഭംകൊണ്ടു മതിമറന്നു നേർമാർഗ്ഗം വെടിയുന്നതും ഇതിനൊരു ദൃഷ്ടാന്തമാണെന്നല്ലേ പറയേണ്ടതു്? "ദ്രവ്യം കൊടുത്തുവാങ്ങൽ" ചെയ്യുന്നവരുടെ ഇടയിൽ എന്നുവേണ്ട, അതുകൊണ്ടു പെരുമാററം ചെയ്യുന്ന എല്ലാവരുടെ സംഘത്തിലും സാമാന്യ സുജനങ്ങളെക്കാൾ പണം കടം കൊടുക്കുന്നവരെ അധികം പൂജ്യന്മാരായി വിചാരിച്ചു വരുന്നതു നമുക്കു അനുഭവസിദ്ധമല്ലേ? ജനസമുദായത്തിൽ കേവലം കൂലിക്കാർ തുടങ്ങി പ്രഭുക്കന്മാർവരെ എല്ലാത്തരക്കാരുടെ ഇടയിലും കടം വാങ്ങലും കൊടുക്കലും സാധാരണ നടപ്പായി തീർന്നിരിക്കുന്നു.. ഇതിന്റെ ആപൽക്കരമായ ഭവിഷ്യത്തുകളെ പലപ്പോഴും ജനങ്ങൾക്കു കാണ്മാനിടവരുന്നുണ്ടെങ്കിലും ആ നടപടി ചീത്തയാണെന്നുള്ള ബോധ്യം അവർക്കു വന്നു തുടങ്ങീട്ടില്ല. 'കൊള്ളകൊടുക്കൽ' പല സമ്പ്രദായത്തിലുമുണ്ടെങ്കിലും അതിനെപ്പററി സവിസ്തരം പ്രസ്താവിക്കുന്നതായാൽ ലേഖനം വല്ലാതെ ദീർഘിക്കുമൊ എന്നു സംശയിച്ചു ബന്ധുമിത്രാദികളുടെ ഇടയിൽ സാധാരണ നടപ്പുള്ള കൊടുത്തു വാങ്ങലിനെക്കുറിച്ചു മാത്രമെ ഞങ്ങൾ ഇവിടെ പ്രതിപാദിക്കുന്നുള്ളു.

തറവാട്ടാവശ്യങ്ങൾക്കു സമീപസ്ഥന്മാർ അന്യോന്യം സാധനങ്ങൾ തൽക്കാലം കടം വാങ്ങിച്ചു് പിന്നീടു മടക്കിക്കൊടുക്കുന്ന സമ്പ്രദായത്തെപ്പററി വളരെ ഗൌരവമായി വിചാരിപ്പാനില്ലെന്നു മിക്ക ജനങ്ങളും അഭിപ്രായപ്പെട്ടേയ്ക്കാമെങ്കിലും സൂക്ഷ്മമായി ആലോചിക്കുന്നപക്ഷം അതു് അവരുടെ

ഗൃഹഭരണത്തിലുള്ള മിടുക്കില്ലായ്മയെ വെളിപ്പെടുത്തുകയാണ് ചെയ്യുന്നതു് എന്ന നാം ഓൎക്കേണ്ടതാണ്. പ്രത്യേകിച്ചു കൂലിപ്പണിക്കാരുടെ ഇടയിലും കഷ്ടിച്ചു കഴിച്ചിലിനുള്ളവരുടെ ഇടയിലും ഇപ്രകാരം അയൽവക്കത്തുനിന്ന സാധനങ്ങൾ കടം വാങ്ങിക്കുന്നതു് എത്രത്തോളം നടപ്പുണ്ടെന്ന ശരിയായി മനസ്സിലാകുന്നതായാൽ ഏവനും വിസ്മയം തോന്നിപ്പോകും. ഒരു കൊഴപ്പട്ടകത്തിന്റെയോ ചരക്കിന്റേയോ ഉടമസ്ഥനു് അതിന്റെ അയൽവീടുകളിലുള്ള സഞ്ചാരത്തെപ്പററി എന്തെല്ലാം രസകരങ്ങളായ കഥകൾ പറവാനുണ്ടാകും? ഉപായത്തിൽ കാലക്ഷേപം കഴിച്ചുകൂട്ടുന്നവരുടെ ഇടയിൽ "പ്രഥമൻ" വെയ്ക്കുവാനുള്ള ചരക്കും, "കാളൻ" വെയ്പാനുള്ള ഉരുളിയും ഇന്നിന്ന മിക്കിലുണ്ടെന്ന പ്രസിദ്ധമായിരിക്കുമല്ലോ. ഇപ്രകാരം അസംഖ്യം വീട്ടുസാമാനങ്ങൾ പല വീടുകളിൽ നിന്നുമായി വാങ്ങി പൊതുവെ ഉപയോഗിച്ചുവരാറുണ്ടു്. ഇങ്ങിനെതന്നെ "നാഴി ഉപ്പ്" "രണ്ടുമണിക്കടുക്" "കുറച്ചുപുളി" "ഒരുതവി വെളിച്ചെണ്ണ", എന്നു തുടങ്ങി പല സാധനങ്ങളും പിന്നീടു മടക്കിക്കൊടുക്കാമെന്നുള്ള നിശ്ചയത്തിന്മേൽ പലപ്പോഴും അയൽവക്കക്കാർ കടം വാങ്ങിക്കൊണ്ടു പോകാറില്ലയോ? ഇങ്ങിനെയുള്ള ചില്ലറ സാമാനങ്ങൾ കടം വാങ്ങിക്കുന്നതുകൊണ്ടു യാതൊരു ദോഷവുമില്ലെന്നു തീരെ തള്ളിക്കളവാൻ പാടില്ലെങ്കിലും ഇതിനെപ്പററി സാരമായ ഗുണദോഷനിരൂപണത്തിനു ഞങ്ങൾ ഉദ്ദേശിക്കുന്നില്ല. ഈ വ്യാപാരം കടം വാങ്ങുന്നവരുടെ ഗൃഹഭരണത്തിലുള്ള സാമൎത്ഥ്യമില്ലായ്മയേയും ആലോചനക്കുറവുകൊണ്ടുണ്ടാകുന്ന പോരായ്മയേയും പ്രത്യക്ഷപ്പെടുത്തുന്നതോടുകൂടി കടം കൊടുക്കുന്ന ആൾക്കു് അപ്രിയം പറയുന്നതിനുള്ള വൈമനസ്യത്തെയും പ്രദൎശിപ്പിക്കുന്നുവെന്നുമാത്രം ഞങ്ങൾ ഇവിടെ സൂചിപ്പിച്ചേയ്ക്കാം. കല്യാണം മുതലായ അടിയന്തിരങ്ങൾക്കു് ഉപയോഗിക്കുന്നതിന്നായി ആഭരണങ്ങൾ കടം വാങ്ങിക്കുന്ന പതിവും ഒട്ടും ഗന്നല്ല. ഞങ്ങളുടെ ഈ ഉപന്യാസത്തിലെ മുഖ്യ സംഗതി സ്നേഹിതന്മാർ തമ്മിൽ പണം കടം കൊടുത്തു വാങ്ങുന്നതിനെപ്പററിയായിരിക്കുമെന്നു മുമ്പു പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു് ഈ വിഷയത്തെക്കുറിച്ചും അധികം വിസ്തരിപ്പാൻ ഇവിടെ തരമില്ല. "ഇരന്നു പൊന്നണിഞ്ഞോരാം തെളിഞ്ഞീടൊല്ല" എന്നുള്ള സത്തായ ഒരു ഉപദേശമാകുന്നു.

പണം കടം വാങ്ങിക്കുന്നവർ നാലു തരക്കാരുണ്ടു്. ൧. ആകസ്മിക സംഭവങ്ങളായ കാൎയ്യങ്ങൾ നിവൎത്തിക്കേണ്ടതിലേക്കായി തൽക്കാലം തങ്ങളെ സന്തോഷപൂൎവ്വം സഹായിക്കുവാൻ താല്പൎയ്യത്തോടുകൂടിയവരായ സ്നേഹിതന്മാരുടെ പക്കൽനിന്നു സംഗതിവശാൽ ദ്രവ്യം കടം വാങ്ങുന്നവർ. (അധികം ആക്ഷേപകരമല്ലാത്തതു് ഇതൊന്നുമാത്രമേയുള്ളൂ.) ൨. കേവലം ദുൎവ്യയത്തിന്നായി, ദ്രവ്യം തിരിയെ കൊടുക്കില്ലെന്നുള്ള മുൻകരുതലോടുകൂടിയോ, അഥവാ കൊടുക്കേണ്ടിവന്നാൽതന്നെ ആയതു മനസ്സറിഞ്ഞു മൎയ്യാദയ്ക്കു ചെയ്കയില്ലെന്നുള്ള സിദ്ധാന്തത്തിന്മേലൊ പതിവായി കടം വാങ്ങിക്കുന്ന ധൂൎത്തന്മാർ.

ന്നു. അതിലാഭം നേടുവാനുള്ള മോഹംകൊണ്ടു തങ്ങളുടെ വ്യാപാരങ്ങളിൽ മുടക്കേണ്ടതിലേക്കായി അന്യന്റെ പണം കടംവാങ്ങി ഉപയോഗിക്കുന്നവർ. ൪. പണത്തിന്റെ മുട്ടുകൊണ്ട് അതികഠിനമായി കഷ്ടപ്പെട്ട് അതിൽനിന്നു തൽക്കാലം ഒരു നിവൃത്തി കിട്ടുവാനായി എത്ര ലാഭം കൊടുത്തിട്ടും കടം വാങ്ങുവാൻ ഒരുങ്ങുന്നവർ. ഈ തരക്കാരെയെല്ലാം പററിയാണ് താഴെ പ്രസ്താവിക്കുന്നത്.

ഭാഗ്യക്ഷയം കൊണ്ടോ മറേറാ മുതലെല്ലാം നശിച്ച് ഒരുവൻ കഷ്ടപ്പാടിലായി കുഴങ്ങുമ്പോൾ തന്റെ ഒരു പ്രിയസ്നേഹിതൻ ചെയ്യുന്ന ഏറെയും ഗുണമായ താൽക്കാലികസഹായം എത്രതന്നെ ലഘുവാണെങ്കിലും വളരെ കാര്യമായ് വിചാരിക്കുന്നതല്ലേ ഒരുവനു ദ്രവ്യം ഉണ്ടായതുകൊണ്ടുള്ള സുഖങ്ങൾ എന്തെല്ലാമെന്ന് ആലോചിച്ചു നോക്കുന്നതായാൽ അതിൽ പ്രധാനമായിട്ടുള്ളതു് അവന്റെ സ്നേഹിതന്മാരെ ഇങ്ങനെയുള്ള കഷ്ടസ്ഥിതിയിൽ നിന്നും കയറുവാനതിൽ കുറച്ചെങ്കിലും സഹായിക്കുവാൻ സാധിക്കുന്നതുതന്നെയായിരിക്കും. "എന്റെ പ്രിയസ്നേഹിതാ! നിങ്ങൾക്കെന്തെങ്കിലും ഒരു ഉപകാരം ചെയ്യാൻ എനിക്കു സാധിക്കുമോ? ആ ഒരു ഭാഗ്യം എനിക്കു കിട്ടുമോ?" എന്നു യാതൊരു ബന്ധുക്കളോടും ഒരു ദ്രവ്യസ്ഥനു പറവാനില്ലെങ്കിൽ "ധനികനായ ആ ആളും ഇരപ്പാളിയും ഒരുപോലെ" എന്ന് എങ്ങിനെയാണ് പറയാതിരിക്കുന്നത്! അത്യന്തം ഔദാര്യശീലംകൊണ്ടും സ്നേഹാതിശയംകൊണ്ടും ഉണ്ടാകുന്ന ബന്ധുസഹായത്തെ ഒരുവൻ കൈപ്പററുന്നതിൽ തെററില്ല. എന്നാൽ അങ്ങിനെയുള്ളവൻ തന്റെ ബന്ധുവിനും കഴിയുന്ന സഹായം ചെയ്‌വാൻ സന്നദ്ധനായിരിക്കണം. കടംവാങ്ങുകയോ കൊടുക്കുകയോ ചെയ്യുന്നതിനെപ്പററി അധിക്ഷേപിച്ചിട്ടുള്ളതുകൊണ്ടു സ്നേഹജന്യമായ സഹായപ്രവൃത്തികൾ ബന്ധുക്കളോ മിത്രജനങ്ങളോ തമ്മിൽതമ്മിൽ ചെയ്തുകൊടുക്കരുതെന്നാണ് ഞങ്ങളുടെ അഭിപ്രായമെന്ന് ആരും തെററിദ്ധരിക്കരുത്. മേൽപറഞ്ഞ മാതിരിയിലുള്ള ഉൽകൃഷ്ടബോധങ്ങൾ ഉണ്ടാവുകയും അവയെ അനുസരിച്ചു പ്രവൃത്തിക്കുകയും ഒരു മനുഷ്യനായാൽ വേണ്ടതാണ്. എന്നാൽ ഇങ്ങിനെയുള്ള കാര്യങ്ങളിൽ, തന്റെ ദ്രവ്യംകൊണ്ടു സഹായിപ്പാൻ സ്നേഹിതനു പ്രാപ്തിയോ, തൽക്കാലം കഴിവോ ഉണ്ടോ എന്നും സഹായിപ്പാൻ കഴിയുമെങ്കിൽതന്നെ അയാൾക്കു പൂർണ്ണമനസ്സുണ്ടോ എന്നും മുമ്പിൽകൂട്ടി വല്ലവിധേനയും അറിഞ്ഞതിനുശേഷം മാത്രമേ ഒരുവൻ കടത്തിനുള്ള അപേക്ഷ ചെയ്തുകൂടു എന്നു ധരിച്ചിരിക്കേണ്ടതാകുന്നു. ഉത്തമാർത്ഥമായി സ്നേഹിക്കുന്നവരുടെ പക്കൽനിന്നുകൂടി പതിവായി വായ്പ വാങ്ങുന്നത് ആലോചനക്കുറവായിട്ടുള്ളതും സ്നേഹബന്ധത്തിന്റെ ശൈഥില്യത്തിന് അവശ്യം കാരണമായിത്തീരുന്നതുമാകുന്നു. എന്തെന്നാൽ പണത്തിനുള്ള ആവശ്യം എപ്പോഴുണ്ടാകുമെന്ന് ആർക്കും മുമ്പിൽകൂട്ടി നിശ്ചയിക്കുക വയ്യല്ലോ. അങ്ങിനെയിരിക്കെ കയ്യിൽ പണം ഇരിപ്പില്ലാത്ത സമയത്ത് അത്യന്തം വാത്സല്യമുള്ള ഒരു സ്നേഹിതൻ ദ്രവ്യസഹായം ആവശ്യപ്പെടുന്നതായാൽ ആ സ്നേഹിതനോടു പണം ഉണ്ടെന്നോ ഇല്ല

ന്നോ പറയുന്നതിന്ന് ഏറ്റവനും കഷ്ടിക്കേണ്ടിവരുമല്ലോ. സ്നേഹിതന്മാരുടെ കഷ്ടാരിഷ്ടങ്ങളിൽ പങ്കുകൊള്ളുകയും അവരെ അതിൽനിന്നും മോചിപ്പിക്കുവാൻ യത്നിക്കയും ചെയ്യേണ്ടതു് എല്ലാവരുടെയും ധർമ്മമാകുന്നു. എന്നാൽ സ്നേഹിതന്റെ ഇപ്രകാരമുള്ള ഔദാര്യം കരുതി അവനെ സദാ ബുദ്ധിമുട്ടിക്കുന്നവന്റെ, തന്റെ ദുഃഖനിവൃത്തിയ്ക്ക് ആ ഒരു മാർഗ്ഗം മാത്രം നോക്കുന്നവനുമായ ഒരുവന്റെ സ്വഭാവം എത്ര നിന്ദ്യവും സ്വാർത്ഥവുമായിട്ടുള്ളതാകണമെന്നു പറയേണ്ടതില്ലല്ലോ. എന്നു മാത്രമല്ല, സ്നേഹിതന്റെ ഈ വിശിഷ്ട ഗുണംകൊണ്ടു മെച്ചം നേടുവാൻ ഉത്സാഹിക്കുന്നവൻ സ്നേഹവിഹീനനും ദുരാഗ്രഹിയുമാണെന്നു പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു. തന്റെ സ്നേഹിതനോടു കടം വാങ്ങി അന്യർക്കു് ഒരു പരിചയവുമില്ലാത്ത അന്യനെ സഹായിക്കുന്നവനും നമ്മുടെ പരിചയത്തിൽ ധാരാളം ഉണ്ടാവും. എന്നാൽ ഈ സമ്പ്രദായവും ഒട്ടുംതന്നെ അഭിനന്ദിക്കത്തക്കതല്ല. പരസ്പരം ഒരുപോലെ സ്നേഹമുള്ളവരാണെങ്കിൽ തന്റെ പ്രവൃത്തികൊണ്ടു മറ്റവനു ദോഷം തട്ടരുതെന്നുള്ള വിചാരം രണ്ടുപേർക്കും അന്യോന്യം ഉണ്ടാവാതിരിക്കയില്ല. അതുകൊണ്ടാണു പ്രാണസ്നേഹിതന്മാർ തമ്മിൽ കടംവാങ്ങുന്നതു് അത്ര ഗുണോപകരമല്ലെന്നു മുമ്പു പ്രസ്താവിപ്പാൻ കാരണമായതു്. ഈ സ്വഭാവമുള്ളവർ തമ്മിൽ കടം കൊടുക്കുന്നതുകൊണ്ടു ദോഷമില്ലെന്നുമാത്രമല്ല, ആ പ്രവൃത്തി സന്തോഷജനകവുമായിരിക്കുമല്ലോ. സാധാരണയായി കടം വാങ്ങിക്കുന്നവർക്കെല്ലാം മേല്പറഞ്ഞ സൗഹൃദഭാവമുള്ളതായി കാണുന്നതും അല്ല.

മടക്കിക്കൊടുക്കയില്ലെന്നുള്ള കരുതലിന്മേൽ പരിചയമില്ലാത്തവരുടെ കയ്യിൽനിന്നുകൂടി കിട്ടുമ്പോഴെല്ലാം കടം വാങ്ങിക്കുന്ന പെരുങ്കള്ളന്മാരെപ്പറ്റി "എന്താണു പറവാനുള്ളതു്" എന്നു പലരും വിചാരിച്ചേക്കാം. എന്നാൽ ലോകത്തിൽ കടംവാങ്ങുന്നവരിൽ അധികം ഈ ജാതിക്കാരാകയാൽ കടത്തെപ്പറ്റിയുള്ള ഉപന്യാസത്തിൽ ഇവരെക്കുറിച്ചു് അല്പമെങ്കിലും പറയാതിരിപ്പാൻ തരമില്ല. ഇങ്ങനെയുള്ളവർ മററുള്ളവരുടെ ദ്രവ്യം കൈവശപ്പെടുത്തുന്നു എങ്കിലും ഇതിന്നു് ഉടമസ്ഥന്റെ സമ്മതമുള്ളതുകൊണ്ടു് അവരുടെ പ്രവൃത്തി സാധാരണ കളവു എന്നു പറഞ്ഞുകൂടാ. എന്നാൽ വാസ്തവത്തിൽ അവരെ ചില സംഗതികൾകൊണ്ടു കള്ളന്മാരെക്കാൾ അധികം നികൃഷ്ടസ്ഥിതിയിൽ ഗണിക്കേണ്ടതാകുന്നു. "സാധാരണ കളവു" ചെയ്യുന്നവർക്കു് മുതലുടമസ്ഥനായിട്ടു യാതൊരു ബന്ധുത്വവുമുണ്ടായിരിക്കണമെന്നില്ല. കടംവാങ്ങി ദ്രവ്യം അപഹരിക്കുന്നവൻ ബന്ധുവായ ഉടമസ്ഥനെ തെററിദ്ധരിപ്പിച്ചു് അവന്റെ സമ്മതത്തോടുകൂടി കാര്യം നേടുന്നതുകൊണ്ടു് അവന്റെ പ്രവൃത്തി ദ്രോഹവും വളരെ ഹീനവുമായിട്ടുള്ളതാകുന്നു.

എസ്സ്. വി. ആർ.

# ൩൨. ഉച്ചാരണം.

എല്ലാ ഭാഷകളിലും ശബ്ദങ്ങളെ വ്യക്തമായി ഉച്ചരിക്കേണ്ടതു് അത്യാവശ്യമാകുന്നു. അസ്പഷ്ടമായി ഉച്ചരിക്കപ്പെടുന്ന ശബ്ദം ഒരു മങ്ങിയ ദീപമെന്നപോലെ പദാർത്ഥങ്ങളെ വേണ്ടുംവണ്ണം പ്രകാശിപ്പിക്കയില്ല. ഓരോ ഭാഷയ്ക്കും ഉച്ചാരണവിഷയത്തിൽ ഓരോവിധം വൈലക്ഷണ്യമുണ്ടു്. എന്നാൽ ഭാഷകളുടെ ബാല്യകാലത്താണു് വൈലക്ഷണ്യങ്ങൾക്കെല്ലാം പ്രാബല്യം. മനുഷ്യന്റെ ശരീരാവയവങ്ങൾക്കെന്നപോലെ ഭാഷയുടെ ഉച്ചാരണങ്ങൾക്കും ഒരു നയവും, ചന്തവും, വൃത്തിയും, മെഴുപ്പും, തികവും, വടിവും എല്ലാം ജനിക്കുന്നതു് താരുണ്യാരംഭത്തിലേ ഉള്ളു. സംസാരിക്കുന്ന ജനങ്ങളുടെ മുഖങ്ങളിൽ ശ്വാസരൂപേണ നില്ക്കുന്നതിനു പുറമെ ശബ്ദങ്ങളെ വർണ്ണങ്ങളെക്കൊണ്ടു കുറിച്ചു ലിപിരൂപേണ എഴുതി സൂക്ഷിക്കാവുന്ന നിലയിൽ വന്നതിനുമേലേ ഒരു ഭാഷ പ്രൌഢസ്ഥിതിയിൽ പ്രവേശിച്ചതായി പറഞ്ഞുകൂടു. ഈ അവസ്ഥയ്ക്കുമുമ്പു് ഉച്ചാരണങ്ങളെല്ലാം പ്രതിദിനം പ്രതിഗ്രാമവും ഭേദിച്ചുകൊണ്ടിരിക്കും.

ഉദാഹരണത്തിനു് ഏറെ ദൂരെ തേടേണ്ടതില്ല. സംസ്കൃതത്തിന്റെ പുരാതനാവസ്ഥയെ നോക്കുക. വൈദികസംസ്കൃതമെന്നും ലൌകികസംസ്കൃതമെന്നും സംസ്കൃതത്തിനു രണ്ടു വകഭേദമുണ്ടു്. വേദങ്ങളിലും ബ്രാഹ്മണങ്ങളിലും കാണുന്ന ഭാഷയാണു് വൈദികസംസ്കൃതം; കാളിദാസാദികവികൾ ഉപയോഗിച്ചിരിക്കുന്നതു ലൌകികം. ഓരോ വേദത്തിനും വിലക്ഷണങ്ങളായ ചില ഉച്ചാരണങ്ങളുണ്ടു്:—ഋഗ്വേദത്തിൽ ഡകാരത്തെ ളകാരമായും, ഢകാരത്തെ ള്ഹകാരമായും ഉച്ചരിക്കണം. യജുസ്സിൽ 'കഃപചതി' എന്നതിനെ 'കഫ്പചതി' എന്ന വിസർഗ്ഗത്തിനു് ഇംഗ്ലീഷിലെ F എന്ന അക്ഷരത്തിന്റെ ഉച്ചാരണംവേണം; അതുപോലെ അനുസ്വാരത്തെ 'ഗ്ം' എന്നപോലെ ശബ്ദിക്കണം. 'അഗ്നി' മുതലായ ശബ്ദങ്ങളിൽ ഗകാരത്തിനു മുമ്പെ ഒരു വിശേഷപ്പെട്ട ശബ്ദം കേൾപ്പിക്കണം. ഈവക വൈലക്ഷണ്യങ്ങളെ എല്ലാം നമ്മുടെ പൂർവ്വികന്മാർ വേദത്തിലുള്ള ഭക്ത്യാധിക്യത്താൽ ക്ലിപ്തപ്പെടുത്തി പരിച്ഛേദിച്ചു് ഉച്ചാരണശാസ്ത്രങ്ങളെഴുതീട്ടുണ്ടു്. ഇവയ്ക്കു പ്രാതിശാഖ്യങ്ങളെന്നു പേർ പറയുന്നു. പ്രതിശാഖം, (=ശാഖതോറും) ഉള്ളതു്, എന്നുള്ള ഈ പേരിന്റെ വ്യുൽപ്പത്തി ഓരോ ശാഖകളിലും ഉച്ചാരണഭേദങ്ങളുണ്ടായിരുന്നുവെന്നു് നമ്മോടു് വിളിച്ചുപറയുന്നു. ലൌകികസംസ്കൃതത്തിൽ ഈവക അവ്യവസ്ഥകൾ യാതൊന്നുംതന്നെ ഇല്ല.

പ്രൌഢാവസ്ഥയെ പ്രാപിച്ച ഭാഷയെ ഉച്ചരിക്കുന്നതിൽ അക്ഷരവ്യക്തിക്കുപുറമെ ദൃഷ്ടിവെയ്ക്കേണ്ടുന്ന മറ്റൊന്നു് ഇംഗ്ലീഷിൽ ആക്സെന്റ് (Accent) എന്നുപറയുന്ന യത്നഭേദമാകുന്നു. ഒരു പദത്തിൽ അനേകം അക്ഷരങ്ങൾ ഉണ്ടായിരുന്നാൽ എല്ലാററിനെയും ഉച്ചരിക്കുന്നതു് ഒരേബലത്തിലല്ല; പ്രധാനപ്പെട്ട അക്ഷരത്തെ മാത്രം ഒരു തീവ്രമായ യത്നത്തോടുകൂടി ശബ്ദിക്കണം. വിഭക്തികളിലും മററും ഒരേപ്രകൃതിയിൽ പല പ്രത്യയങ്ങൾ

ഷേധിക്കയാണ്. അപ്പോൾ ആ വികൃത്യന്തങ്ങളെ ആ പ്രകൃതിയുടെ രൂപഭേദങ്ങളെന്നു പറയുന്നു. ഇതിൽ പ്രകൃതി ഭേദിക്കാത്തതാകയാൽ പ്രധാനമെന്നും പ്രത്യയങ്ങൾ അപ്രധാനങ്ങളെന്നും വരുന്നു. ഈ മാതിരി സ്ഥലങ്ങളിൽ പ്രകൃതിയെ അധികം ബലപ്പെടുത്തിയും ശേഷമക്ഷരങ്ങളെ ബലം കുറച്ചും ഉച്ചരിക്കണം. ഇതാണ് യത്നഭേദം. ഇതു മലയാളത്തിലില്ല. ഇംഗ്ലീഷ് മുതലായ യൂറോപ്പിലെ ഭാഷകളിൽ ഇതിനു വളരെപ്രാധാന്യമുണ്ട്. യത്നം ഒരു സ്വരത്തിൽനിന്നു മറെറാരു സ്വരത്തിലേയ്ക്കു മാറുന്നതുകൊണ്ട് ഇംഗ്ലീഷിൽ നാമം ക്രിയയായി മാറുക മാത്രമല്ല, അർത്ഥംതന്നെ ചിലപ്പോൾ ഭേദിച്ചുപോകുമെന്നു വായനക്കാരിൽ ആംഗലവിദ്യ അഭ്യസിച്ചവർക്ക് അറിയാമല്ലോ. ഈ യത്നഭേദമെന്നതു് ഇല്ലെങ്കിലും സംസ്കൃതത്തിൽ ഇതിന്റെ സ്ഥാനത്തു വേറെ ഒരു വിശേഷവിധിയുണ്ട്. സംസ്കൃതപദങ്ങളെ ഉച്ചരിക്കുമ്പോൾ അക്ഷരങ്ങൾക്കെല്ലാം ഒരേ സ്ഥായിപോരാ; പ്രധാന ഭാഗത്തെ ഉയർന്ന സ്ഥായിയിലും അപ്രധാനഭാഗത്തെ താണ സ്ഥായിയിലും ഉച്ചരിക്കണം. ഒരു ശ്രുതിവ്യത്യാസംകൊണ്ടു പ്രധാനത്തെ മേൽസ്വരത്തിലും അപ്രധാനത്തെ കീഴ്സ്വരത്തിലും ആണുച്ചരിക്കുന്നതു്. ഇതിന് ഉദാത്താനുദാത്തസ്വരിതങ്ങൾ എന്നു മൂന്നുമാതിരിയിലുള്ള 'സ്വരം' എന്നു പേർ പറയുന്നു. സ്വരഭേദംകൊണ്ട് അർത്ഥഭേദവും വരും. ഇപ്പോൾ 'ലോകനാഥൻ' എന്നുപറഞ്ഞാൽ അതു ലോകത്തിന്റെ നാഥൻ എന്നു തൽപുരുഷനും, ലോകം നാഥനായിട്ടുള്ളവൻ എന്നു ബഹുവ്രീഹിയും ആവാം. ഈ മാതിരി സ്ഥലങ്ങളിൽ സമാസഭേദത്തെ കാണിക്കുന്നതു സ്വരഭേദമാകുന്നു. ഈ ഭേദമാലോചിക്കാതെ ഒരാൾ യാഗം ചെയ്തപ്പോൾ 'ഇന്ദ്രശത്രുർവർദ്ധസ്വ' എന്ന മന്ത്രത്തിലെ 'ഇന്ദ്രശത്രു' എന്ന സമാസത്തിന്റെ സ്വരം പിഴച്ചുച്ചരിക്കയാൽ വിപരീതഫലം ലഭിച്ചു എന്ന് ഒരു ഉപാഖ്യാനവും പറയാറുണ്ട്. എന്നാൽ പാണിനിലോകത്തിലും സ്വരം വിധിക്കുന്നുണ്ടെങ്കിലും ലൌകികസംസ്കൃതത്തിൽ സ്വരം * ലുപ്തമായിപ്പോയി. ലോപിക്കാനുള്ള കാരണം ശ്രമവൈമുഖ്യവും കവികളുടെ സ്വൈരതന്ത്രവും ആയിരിക്കാം. ഇവിടെ ദൃഷ്ടാന്തത്തിനു കാണിച്ച 'ലോകനാഥ' ശബ്ദത്തെത്തന്നെ ഒരു കവി ഇപ്രകാരം പ്രയോഗിച്ചിരിക്കുന്നു.

'അഹം ചത്വം ചരാജേന്ദ്രലോകനാഥാവുഭാവപി
ബഹുവ്രീഹിരഹംരാജൻ ഷഷ്ഠീതൽപുരുഷോഭവാൻ.

ആദികാലത്തിൽ ഇംഗ്ലീഷിലെപ്പോലെ യത്നഭേദവും സംസ്കൃതത്തിൽ ഉണ്ടായിരുന്നിരിക്കാം. 'ഭോയച്യുത' എന്നിടത്തെ യകാരത്തെയും മററു ചിലേടത്തെ വകാരത്തെയും ലഘുപ്രയത്നമായുച്ചരിക്കണമെന്നു ശാകടായനൻ അഭിപ്രായപ്പെടുന്നുണ്ടെന്നു പാണിനി ഒരു സൂത്രം (വ്യോർല്ലഘുപ്രയത്നതരഃ ശാകടായനസ്യ) വിധിച്ചുകാണുന്നു. മററങ്ങും ഈ സംഗതിയെ പാണിനി ഗണിച്ചുകാണാത്തതിനാൽ പാണിനിക്കു മുമ്പുതന്നെ യത്നഭേദം എന്നതു സംസ്കൃതത്തിൽ ക്ഷയിച്ചിരിക്കണം.

ഇനി ഒരു ഭാഗം ആലോചിപ്പാനുള്ളത് ഉച്ചാരണസമ്പ്രദായം, ധ്വനി അല്ലെങ്കിൽ ഈണം ആകുന്നു. ഓരോ ഭാഷകൾക്കും ഉച്ചരിക്കുന്നതിൽ ഓരോ വിശേഷവിധികളുണ്ട്. അതിനാലാണ് ഒരു തമിഴൻ മലയാളം സംസാരിക്കുമ്പോൾ അതിൽ 'തമിഴ് ചൊവ' ഉണ്ടെന്നു നാം പറയുന്നത്. ഇതുപോലെ നാം സംസാരിക്കുന്ന ഇംഗ്ലീഷിൽ എന്തോ ഒരു വൈചിത്ര്യക്കുറവുണ്ടെന്ന് ഇംഗ്ലീഷുകാർ പറയും. ഒരക്ഷരം രണ്ടുഭാഷകളിൽ തുല്യമായിരിക്കും. എങ്കിലും അതിനെ ഉച്ചരിക്കുന്നത് അതാതു ഭാഷയുടെ സമ്പ്രദായത്തിനനുരൂപമായി വേണം. ഖരങ്ങൾ എന്നു പറയുന്ന ക ച ട ത പ ങ്ങൾ തമിഴിലും, മലയാളത്തിലും ഉണ്ട്. എന്നാൽ തമിഴർ അവയെ മലയാളികളെപ്പോലെ പൂർണ്ണഖരങ്ങളായുച്ചരിക്കാതെ നാവല്പം ഖരങ്ങളുടേയും മൃദു (ഗജഡദബ) ക്കളുടേയും മദ്ധ്യേയുള്ള ഒരു ശബ്ദംകൊടുക്കുന്നു. അതിനാലാണ് തമിഴിലെ 'പംകുനി' എന്ന മാസസംജ്ഞയെ ഇംഗ്ലീഷിൽ എഴുതുമ്പോൾ (Panguny) എന്നു 'ഗ്' കാണുന്നത്.

ഒരു ഭാഷയിലുള്ള അക്ഷരമാലയുടെ സ്വഭാവഭേദവും ആ ഭാഷ സംസാരിക്കുന്നവരുടെ ഉച്ചാരണസൗകര്യത്തിനു നിയാമകമായിത്തീരും. മനുഷ്യന്റെ നാവിൽ നഴയുന്ന അക്ഷരങ്ങളിൽ മിക്കവയും ഉപയോഗിക്കുന്ന ഒരു ഭാഷയെ സംസാരിക്കുന്നവർക്ക് ഏതു വിശേഷഭാഷയും അഭ്യസിക്കുന്നതിനും ശ്രമം കാണുകയില്ല. ഈ സംഗതിയിൽ മലയാളികൾ ഭാഗ്യവാന്മാരാണ്. ആര്യദ്രാവിഡഭാഷകൾ രണ്ടിലും ഉള്ള അക്ഷരങ്ങൾ മലയാളത്തിൽ ചേർന്നിട്ടുള്ളതിനാൽ കേരളീയാക്ഷരമാല പരിപൂർണ്ണപ്രായയാണെന്നു പറയാം. നാം കേട്ടിട്ടുള്ള ഉച്ചാരണങ്ങളിൽ ഒന്നോ രണ്ടോ എണ്ണമേ മലയാളത്തിലില്ലാതെയുള്ളൂ. മലയാളികളുടെ ഉച്ചാരണലാഘവം പാശ്ചാത്യോപാദ്ധ്യായന്മാർക്ക് അനുഭവസിദ്ധവുമാണ്.

ഭാഷകളുടെ വൈലക്ഷണ്യങ്ങൾ അതുകളെ ഉപയോഗിക്കുന്ന ജനസമുദായത്തിന്റെ ഉച്ചാരണശക്തിയെത്തന്നെ പ്രായേണ ബാധിക്കുന്നു. ബംഗാളികൾ വകാരമെല്ലാം ബകാരമാക്കും. ഈ സംഗതി ധരിച്ചിരുന്നിട്ടും എനിക്ക് ഒരിക്കൽ ഒരു നാഴികനേരത്തെ മനഃക്ലേശത്തിന് ഇടയായി. ഞാൻ ഒരു സംസ്കൃതകാവ്യം വായിക്കുകയായിരുന്നു. അതിലൊരു ശ്ലോകത്തിൽ 'ബദ്ധ്വാ' എന്നൊരു പദം ഏതുവിധമൊക്കെ ശ്രമിച്ചാലും അന്വയിക്കയില്ലെന്നായി. 'ഞാൻ ചേരുന്നപടി ചേർക്കാൻ' വേണ്ടി വളരെ സാഹസമൊക്കെ ചെയ്തുനോക്കി; ഒന്നുകൊണ്ടും ഫലിച്ചില്ല. അപ്പോഴാണ് ആ പുസ്തകം കൽക്കട്ടാവിൽ അച്ചടിച്ചതാണല്ലോ എന്നുള്ള ഓർമ്മ എന്റെ മനസ്സിലുദിച്ചത്. ഉടനെ എല്ലാം ശരിയാകയും ചെയ്തു. ശബ്ദം 'ബദ്ധ്വാ=ബന്ധിച്ചിട്ട്' എന്നല്ല. 'വധ്വാ=വധുവിനാൽ' എന്ന വധൂശബ്ദത്തിന്റെ തൃതീയയാണ്.

തമിഴനായി ഒരു ശിഷ്യനും ഇതുപോലെ ഒരിക്കൽ എന്നെ കുറച്ചുനേരത്തേയ്ക്കു ഭ്രമപ്പെടുത്തുകയുണ്ടായി. ഇത്തവണ 'മുധാ' എന്നുള്ള ശബ്ദമായിരുന്നു ക്ലേശകാരണമായിത്തീർന്നത്. ശിഷ്യൻ അതിനെ വായിച്ചപ്പോഴൊ

ക്കെയും 'മുമാ' എന്നുതന്നെ വായിച്ചു. ഒടുവിൽ ശിഷ്യന്റെ കയ്യിൽനിന്നു പുസ്തകംവാങ്ങി ഞാൻതന്നെ വായിച്ചതിന്നുമേലേ എനിക്കു വാക്യം അന്വയിച്ചർത്ഥം പറവാൻ കഴിഞ്ഞുള്ളു. മേലാൽ ഈ മാതിരി വൃഥാ ശ്രമത്തിനു ഇടവരാതിരിപ്പാൻ ഞാൻ ഉടൻതന്നെ കരുതൽചെയ്തു. 'ശ്രീമാധവം ഭജതഭോ ശര ഡാഡിഗ്രുഢം' എന്നൊരു ശ്ലോകപാദം നിർമ്മിച്ച് എത്രയും ശരിയായിട്ടുച്ചരിക്കാറായതിന്നുമേൽ പഠിച്ചാൽ മതിയെന്നു ഞാൻ അയാളോടു പറഞ്ഞു. ആ വിദ്വാൻ പിന്നീട് ഈ പതിന്നാലക്ഷരങ്ങളുടെ ഇടയിൽ എത്ര അപശബ്ദങ്ങളുണ്ടാക്കി എന്ന് ഞങ്ങൾക്കും ഈശ്വരനും മാത്രമേ അറിയാവൂ. ഈ കഥ ഓർമ്മിക്കുമ്പോൾകൂടിയും എനിക്കു ചിരി അടക്കാൻ വയ്യാതെ വരുന്നു. എന്തിന്, ഒരു വാരം ശ്രമിച്ചതിന്നുമേലേ അയാൾക്ക് ആ പാദം ഒരു തവണ വേണ്ടുംവണ്ണം ഉച്ചരിക്കാൻ കഴിഞ്ഞുള്ളു. ഖരാതിഖരങ്ങളും മൃദുഘോഷങ്ങളും കലർന്നുവരുന്നിടത്തു ശിഥിലങ്ങൾ ഉച്ചാരണത്തിൽ ദൃഢങ്ങളായിപ്പോകാവുന്നതാണെന്നുള്ളതിലേയ്ക്കു 'മിത്രദ്ധ്രുക് മിത്രദ്ധ്രുഗ് മിത്രദ്രുഹൌ മിത്രദ്രുഹഃ' എന്നുള്ള സിദ്ധരൂപവും 'ചയോദ്വിതീയാശ്ശരി പൌഷ്കരസാദേരിതിവാച്യം' എന്നുള്ള വാർത്തികവും ലക്ഷ്യങ്ങളാണ്.

മലയാളികൾക്കും ഇതുപോലെ ചില വൈകല്യങ്ങളില്ലെന്നില്ല. അവർ ചന്ദനത്തെ ചന്നനവും, ഗണപതിയെ ഗെണപതിയും ആക്കുന്നു. അവരുടെ ഇടയിൽ 'ഉല്സാഹം' അല്ലാതെ 'ഉത്സാഹം' ആർക്കുമില്ല. അവർ 'ആനേകമുക്' എന്ന പാണിനിസൂത്രത്തെ 'ആനേമുക്ക്' എന്നുച്ചരിക്കുമ്പോൾ ശാസ്ത്രികൾ ചിരിച്ചുപോകും. മലയാളത്തിലെ ഉച്ചാരണത്തിൽ വേറെ ഒരു വൈജാത്യമുള്ളതു ടകാരത്തെ ളകാരമാക്കുകയാണ്. 'സമ്രാട്' എന്ന സംസ്കൃതം ഭാഷയിൽ 'സമ്രാൾ' (ൾ) എന്നായിത്തീരുന്നു. ഇതിന്റെ ആഗമം ഒന്നാലോചിപ്പാനുള്ളതാണ്. വൈദികഭാഷയിൽ ഋഗ്വേദികൾ ഡകാരത്തിനു ളകാരമെന്നാണു പറയുന്നതെന്ന് ആരംഭത്തിൽ പ്രസ്താവിച്ചല്ലോ. 'സമ്രാട്' മുതലായ ടകാരാന്ത ശബ്ദങ്ങളൊക്കെയും വാസ്തവത്തിൽ ഡകാരാന്തമാണെന്നും ടകാരോച്ചാരണം അവസാനത്തിൽ മാത്രമേ ഉള്ളുവെന്നും സംസ്കൃതവ്യാകരണംകൊണ്ടു നമുക്കറിയാം. ഈ സ്ഥിതിക്കു കേരളത്തിലേയ്ക്കുവന്ന ആര്യന്മാർ വൈദികകാലത്തിന്റെ ആരംഭത്തിൽതന്നെ പിരിഞ്ഞുപോന്നിട്ടുള്ളവരാണെന്നു വരുന്നു. അല്ലെങ്കിൽ ഋഗ്വേദത്തിലുള്ള വിലക്ഷണോച്ചാരണം കേരളത്തിൽ മാത്രം, ലൌകികസംസ്കൃതത്തിൽ കൂടി ഇന്നും നിലനില്ക്കുന്നതിന് എന്തു ഉപപത്തി പറയാം? എന്നാൽ ഇത് ഒരു പ്രധാനപ്പെട്ട സംഗതിയാകയാൽ പ്രത്യേകമായി വിചാരണചെയ്യേണ്ടതാകുന്നു.

എ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻ,

എം. എ., എം. ആർ. എ. എസ്.

---

# ൩൭. അഹിംസ.

നാനാപ്രകാരനിലയുള്ള ചരാചരങ്ങൾ
താനാത്തിയേതുമണയാതമരും വിധത്തിൽ
ഊനം നികന്നു നിതരാം വിലസുന്ന സച്ചി-
ദാനന്ദമേ സകലകാരണമാശ്രയം മേ.

അനേകമതക്കാരായ സകലജനങ്ങളും ഐകമത്യത്തോടുകൂടി ആദരിച്ചും ആലംബിച്ചും ആസ്പദമാക്കിപ്പിടിച്ചുപോരുന്ന ഒരു തത്വമാകുന്നു അഹിംസ എന്നു പറയുന്നതു്. എന്നാൽ ഇത്ര മാഹാത്മ്യമുള്ള ഈ മൂന്നക്ഷരത്തിന്റെ അർത്ഥമെന്താണെന്നാണ് ആദ്യമേ ആലോചിച്ചു നോക്കേണ്ടതു്. ഹിംസ എന്ന പദത്തിനു ദുഃഖിപ്പിക്കുന്ന പ്രവൃത്തി എന്നാണ് താല്പര്യം. "അഹിംസ" എന്ന വാക്കിന്റെ ആരംഭത്തിൽ കാണുന്നതും നഞ്‌വികാരവുമായ അകാരത്തിനു നിഷേധമാണ് അർത്ഥം എന്നിരിക്കെ അഹിംസാപദത്തിനു ഹിംസയില്ലാത്ത പ്രവൃത്തിയെന്നും ഹിംസയല്ലാത്ത പ്രവൃത്തിയെന്നും രണ്ടുവിധത്തിൽ വ്യാഖ്യാനിക്കാവുന്നതാകുന്നു. ആക്കും ഉപദ്രവം തട്ടാത്ത പ്രവൃത്തിയും എല്ലാവർക്കും സന്തോഷം കൊടുക്കുന്ന പ്രവൃത്തിയും ഇങ്ങിനെ അഹിംസ രണ്ടു നിലയിലുണ്ടെന്നാണ് ഈ വ്യാഖ്യാനഭേദംകൊണ്ടു സിദ്ധിക്കുന്ന താല്പര്യം. "പറയാം പകുതി ശ്ലോകമുറിയാൽ ശാസ്ത്രമൊക്കെ ഞാൻ; പരോപകാരമേ പുണ്യം പരപീഡനപാപമാം" എന്നുള്ള തത്വോപദേശസാരസംഗ്രഹപദ്യവും ഈ അഹിംസയെ അടിസ്ഥാനപ്പെടുത്തീട്ടാണ് നിർമ്മിച്ചിട്ടുള്ളതെന്നു വ്യക്തമാകുന്നുണ്ടല്ലോ. ഇതിൽ പരോപദ്രവമാകാത്ത പ്രവൃത്തിമാത്രമാണ് "ഹിംസയല്ലാത്ത പ്രവൃത്തി" എന്നു പറഞ്ഞതു്. ഇതിനു പരോപദ്രവംകൂടാതെ കേവലം ഉദാസീനനിലയിൽ വല്ലതും പ്രവൃത്തിയെടുത്തുംകൊണ്ടു കഴിച്ചുകൂട്ടിയാലും പോരെന്നില്ല. എന്നാലോ പാപംചെയ്യാതെ മാത്രമെ ആവൂ. അതു് അഹിംസയുടെ ആദ്യത്തെനിലയെ ആവുകയുള്ളൂ. പരോപകാരമാവുന്ന പ്രവൃത്തിയായാലേ ഹിംസയല്ലാത്ത പ്രവൃത്തിയെന്നു പറഞ്ഞിട്ടുള്ള രണ്ടാമത്തെ നിലയിലെ അഹിംസയാകയുള്ളൂ. ഇതിൽ അഹിംസാപദത്തിന്റെ നഞർത്ഥം "അസിതന്യായേന" വിപരീതമാകുന്നു. (അ-സിതം) സിതമല്ലാത്തതു് (കറുത്തതു്) എന്നപോലെ അഹിംസ ഹിംസയല്ലാത്തതു (പ്രീണനം) എന്നു താല്പര്യം. ഈ വിധമുള്ള അഹിംസയെ എല്ലാമതക്കാരും സ്വമതസിദ്ധാന്തമായി ആദരിച്ചു വരുന്നതിൽ എന്താണാശ്ചര്യം?

അഹിംസ പ്രവൃത്തിരൂപമാണെന്നു പറഞ്ഞുവല്ലോ. പ്രവൃത്തി ചെയ്യുന്നതു മനസ്സുകൊണ്ടും, വാക്കുകൊണ്ടും, ശരീരംകൊണ്ടും ഇങ്ങിനെ മൂന്നുതരമായിട്ടാകുന്നു. ഇനി ഈ മൂന്നുമാതിരി ഹിംസകളുടേയും സ്വരൂപങ്ങൾ വിവരിച്ചതിനുശേഷം അഹിംസയെ സ്ഥാപിപ്പാൻ പുറപ്പെട്ടാലായിരിക്കും അധികം ദൃഢപ്പെടുത്തുവാനെളുപ്പം. അതുകൊണ്ട് അതിലേയ്ക്കു തിരിക്കുന്നു. കാമക്രോധലോഭാദിദോഷങ്ങളെക്കൊണ്ടു കലുഷമായ മനസ്സുകൊണ്ടു മറ്റൊരുവനോ

തന്നിക്കുതന്നെയോ ഉപദ്രവം തട്ടത്തക്കവിധം വല്ലതും സങ്കല്പിക്കുകതന്നെയാണ് മാനസികഹിംസ എന്നു പറയപ്പെടുന്നത്. വാക്കുകൊണ്ടോ ശരീരംകൊണ്ടോ ഹിംസചെയ്യാതെ കഴിച്ചുകൂട്ടാവുന്ന ധീരന്മാർക്കുപോലും മനസ്സുകൊണ്ടു ഹിംസചെയ്യാതിരിപ്പാൻ വളരെ വിഷമമായിരിക്കും. പർവതഗുഹകളിലോ മററോ ഇരുന്നു തപസ്സുചെയ്യുന്ന വല്ല യോഗീശ്വരന്മാരുമുണ്ടെങ്കിൽ അവർക്കുമാത്രമെ ഇതു സാധിക്കുമോ എന്നു സംശയമുള്ളൂ. അവരിൽതന്നെ പലരും പല ഘട്ടങ്ങളിലും മനസ്സിന്നു ക്ഷോഭം തട്ടുകനിമിത്തം സ്വന്തമായ അഹിംസാവ്രതത്തിന്നു ഭംഗം വരുത്തിപ്പോയിട്ടുണ്ടെന്നാണ് വസിഷ്ഠവിശ്വാമിത്രാദിചരിത്രങ്ങളെക്കൊണ്ടു പുരാണങ്ങൾ വിളിച്ചുപറയുന്നത്. എന്നിരിക്കെ ലൌകികന്മാരായ സാധാരണ ജനങ്ങൾക്കു മാനസികഹിംസകൂടാതെ കഴിച്ചുകൂട്ടുവാൻ സാധിക്കയില്ലെന്നു തീർച്ചതന്നെ. എന്നാൽ ഈ വക മനഃക്ഷോഭാവസരങ്ങളിലല്ലാതെ വെറുതെ തന്നെ കല്പിച്ചുകൂട്ടി ഹിംസചെയ്യുന്നതാണ് വലിയ കഷ്ടമായിട്ടുള്ളത്. എന്നാൽ ഇങ്ങിനെ വെറുതേയും മാനസികഹിംസ ചെയ്യുന്ന കൂട്ടരിൽ പ്രധാനസ്ഥാനം കല്പിക്കേണ്ടതു നമ്മുടെ ദുർമ്മന്ത്രവാദികൾക്കാകുന്നു. ഇവർ കേവലം ലൌകികജനങ്ങളുടെ കൂട്ടത്തിൽ തന്നെയാണെങ്കിലും യോഗീന്ദ്രന്മാർക്കുള്ള മാനസികവിശേഷശക്തിയുടെ ഛായയുടെ ഛായയും കൂടിയുള്ളവരാകയാൽ മനസ്സുകൊണ്ടുമാത്രം ചില സാഹസങ്ങൾ സങ്കല്പിച്ചു പരപീഡനം നടത്തുവാൻ സമർത്ഥന്മാരാണത്രെ. ഈ കൂട്ടർക്ക് ഇതൊരുപജീവനവൃത്തിയാകയാൽ ഈ പ്രവൃത്തി നിയമേന നടത്തി ശീലിച്ചും വരുന്നു. ഇതൊരു പാപകൃത്യമാണെന്ന വിചാരം പോലും അശേഷമില്ല. സിദ്ധമന്ത്രങ്ങൾക്കു ഫലമില്ലെന്നു വാദിക്കുന്ന ചില നവീനപരിഷ്കൃതാഭിമാനികൾ ഇവരുടെ പ്രവൃത്തിക്കു സാഫല്യമില്ലെന്നു ശഠിക്കുമായിരിക്കാം. എങ്കിലും ഇവരുടെ മനസ്സുകളും പാപകരമാണെന്നുള്ള വാസ്തവം അവർ മുൻകൂട്ടിത്തന്നെ സമ്മതിക്കാതിരിക്കയില്ല. നിശ്ചയം തന്നെ. ഈ വിധമുള്ള ദുർമ്മന്ത്രവാദികളെപ്പോലെതന്നെ മററു ചിലരും വൃഥാ മനസ്സുകൊണ്ടു പരദ്രോഹം വിചാരിച്ചു പാപം സമ്പാദിക്കാറുണ്ട്. "പരശ്രീ കണ്ടുകൂടാത്തവർ" ഈ കൂട്ടത്തിൽ മുമ്പിട്ടുനിൽക്കാതിരിക്കയില്ല. ഇങ്ങിനെ തിരഞ്ഞുനോക്കുന്നതായാൽ മാനസികഹിംസക്കാരെ പലരേയും കാണാം.

ഇനി വാക്കുകൊണ്ടുള്ള ഹിംസയെപ്പററി ആലോചിക്കാം. മനസ്സിന്നു ക്ഷോഭം തട്ടുമ്പോൾ വാക്കുകൊണ്ടും പരപീഡനം ചെയ്യുന്ന സാധാരണ ജനങ്ങളുണ്ട് ലോകത്തിൽ മുക്കാലേയരയ്ക്കാലും, അല്ലാ മുഴുവനും, എന്നുതന്നെ പറയാം. അതിരിക്കട്ടെ, അനാവശ്യമായിട്ടും അകാരണമായിട്ടും വാക്കുകൊണ്ടു പരഹിംസചെയ്യുന്ന കൂട്ടരിൽ പ്രധാന സ്ഥാനം കൊടുക്കേണ്ടതു "നസ്യം" പറയുന്ന വിരുതന്മാർക്കാണ്. മുൻപറഞ്ഞ ദുർമ്മന്ത്രവാദികൾക്കെന്നപോലെ ഇവർക്കിതൊരുപജീവനമല്ലെങ്കിലും വലിയ വിനോദമാകയാൽ ഒരുവനെ കണ്ടാൽ ഈ വാഗ്ബാണം തരംനോക്കി പ്രയോഗിക്കാതിരുന്നുകൂട. ദുർമ്മന്ത്രവാദികൾ അവർക്ക് വല്ലതും ലാഭമുണ്ടെങ്കിലല്ലാതെ അവരുടെ പ്രയോഗം ചെയ്യാൻ മടിക്കും. ഇവർക്കതുമില്ല. മററുവല്ല പണിയില്ലാത്ത സമയത്തൊക്കെ ഇതാണവരുടെ വ്യാ

പാരം. കേട്ടുനിൽക്കുന്നവൎക്കും കൂടി ഇതിന്റെ ഫലം പകൎന്നുകൊടുക്കുന്നതുകൊണ്ടു അവർ ഒന്നും അത്ര ഔദാൎയ്യമുള്ളവരാണെന്നു മറ്റൊരു മെച്ചവും ഇവൎക്കുണ്ടു്. ഈ കൂട്ടരെപ്പോലെയല്ലെങ്കിലും ചില ദുരാലോചനക്കാരും ഏഷണിക്കാരും മററും ഒട്ടും താണവരല്ല. അവർ ഗൂഢമായി മന്ത്രിക്കമാത്രം ചെയ്തുകൊണ്ടു പലൎക്കും പല വിധം ഉപദ്രവം തട്ടിക്കുന്നതു വിചാരിച്ചുനോക്കിയാൽ തന്നെ ആശ്ചൎയ്യം തോന്നും. ശാപങ്ങളും ശകാരങ്ങളും ഈവകയൊക്കെ വാക്കുകൊണ്ടുള്ള ഹിംസകളാണല്ലൊ. ചില അപരിഷ്കൃതനീചജനങ്ങളും, വിശേഷിച്ചു് അവരുടെ സ്ത്രീകളും ഇല്ലാകാരണങ്ങളിൽ വെച്ചു പരസ്പരം പ്രയോഗിക്കുന്ന തെറിവാക്കുകൾ അവൎക്കു കേട്ടുശീലമാണെങ്കിലും വെറുതെ വഴിപോകുന്നവൎക്കുപോലും ഉപദ്രവം തട്ടുന്നവയാണെന്നു പലൎക്കും അനുഭവമുണ്ടായിരിക്കാം. വാക്കുകൊണ്ടുള്ള ഹിംസയും വിസ്തരിച്ചാൽ അവസാനിക്കുന്നതല്ല.

ഇനി ശരീരംകൊണ്ടുള്ള ഹിംസയെപ്പററി വിചാരിക്കാം. ശരീരംകൊണ്ടുള്ള ഹിംസയാണു ക്ഷണത്തിൽ വലിയ ഫലം കാണിക്കുന്നതു്. കുട്ടികൾ തമ്മിൽ തല്ലുന്നതുമുതൽ വലിയ ഭയങ്കരയുദ്ധംവരെയുള്ളതും, കൊതു കടിച്ചാൽ തച്ചുകൊല്ലുന്നതു തുടങ്ങി അനേകം ജന്തുക്കളെ ഹിംസിക്കുന്നതും മററും ഈ ഹിംസയിലുൾപ്പെട്ടതാണല്ലൊ. ഇങ്ങനെ ഹിംസിക്കുന്നവരിൽവെച്ചു് പ്രധാനസ്ഥാനം കൊടുക്കേണ്ടതു കേവലം ഹിംസാവിഹാരികളായ നായാട്ടുകാൎക്കാണെന്നു തോന്നുന്നു. എന്തിനധികം വിസ്തരിക്കുന്നു. ശരീരംകൊണ്ടു ഹിംസചെയ്യാത്തവരും നമ്മുടെ മനുഷ്യവൎഗ്ഗത്തിൽ എന്നുവേണ്ട, ചരാചര ജീവജാലങ്ങളിൽ തന്നെ, വളരെ ചുരുക്കമായുള്ളൂ എന്നുതന്നെ പറയാം.

ഈ വിധം മൂന്നുതരത്തിലുള്ള ഹിംസയും ചെയ്യാതെ കഴിച്ചുകൂട്ടുന്നതാണു് ഒന്നാമത്തെ നിലയിലുള്ള "അഹിംസ" എന്നാണു നാം മനസ്സിലാക്കേണ്ടതു്. മറിച്ചു്, മനസ്സുകൊണ്ടും, വാക്കുകൊണ്ടും, ശരീരംകൊണ്ടും അന്യന്മാൎക്കും തനിക്കും സന്തോഷംകൊടുക്കുകയാകുന്നു രണ്ടാമത്തെ നിലയിലുള്ള അഹിംസ എന്നും ധരിച്ചിരിക്കേണ്ടതാണു്.

മനസ്സുകൊണ്ടു് എല്ലാവൎക്കും സന്തോഷം സിദ്ധിപ്പാൻ പ്രാൎത്ഥിക്കുക, അതിലേയ്ക്കു വേണ്ടുന്ന മാൎഗ്ഗങ്ങളാലോചിക്കുക, ഐഹികമായും പാരത്രികമായുമുള്ള ആ ആനന്ദാനുഭവത്തിനു പ്രതിബന്ധകങ്ങൾക്കു പരിഹാരം പര്യാലോചിക്കുക ഇതുവകയാകുന്നു രണ്ടാമത്തെ മാനസികമായ അഹിംസ എന്നു പറയുന്നതു്.

സൎവ്വസുഖപ്രദങ്ങളായ ആശീൎവ്വാദങ്ങളും, ഉപദേശങ്ങളും, വ്യസനങ്ങളിൽ സന്തോപനവാക്കുകളും, തത്വജ്ഞാനവിവരണങ്ങളും, ധൎമ്മശാസ്ത്രോപദേശങ്ങളും, സംശയം വരുമന്നേടത്തു തക്കതായ സമാധാനങ്ങളും ഈ വകയെല്ലാം രണ്ടാമത്തെ നിലയിലുള്ള വാചികമായ അഹിംസയുടെ വകഭേദങ്ങളും.

ഇങ്ങിനെ ശരീരംകൊണ്ടും പരപ്രീതികൊടുക്കുന്ന പ്രവൃത്തികൾ പലതുമുണ്ടല്ലൊ. വിശന്നു വലഞ്ഞു വരുന്നവനു ചോറു കൊടുക്കുക, എന്നുവേണ്ട

സങ്കടപ്പെട്ടു കഴിയുന്നവൎക്കു സങ്കടനിവൃത്തി വരുത്തിക്കൊടുക്കുക, ഇങ്ങിനെ സ്വഭാവപ്രദങ്ങളായ ഐഹികകൃത്യങ്ങൾ മുഴുവനും രണ്ടാംനിലയിലുള്ള ശാരീരികാഹിംസകളാകുന്നു.

ഇപ്രകാരമുള്ള അഹിംസയാണു് യോഗീശ്വരന്മാർ ആരംഭം മുതൽ അവസാനംവരെ ശീലിച്ചു സിദ്ധിവരുത്തുന്നതു്. അഹിംസാസിദ്ധി വന്നിട്ടുള്ള മഹായോഗികളുടെ സന്നിധിയിൽ ചെന്നാൽ വിശേഷജ്ഞാനമില്ലാത്ത ക്രൂരദുഷ്ടജന്തുക്കൾപോലും സഹജവിരോധമുള്ള മററു ജീവികളെക്കൂടി ഉപദ്രവിക്കാതെ കേവലം ശാന്തനിലയിലായിത്തീരുമെന്നും മനസ്സിൽ ആനന്ദം അനുഭവിച്ചുകൊള്ളുമെന്നും മററുമത്രെ യോഗശാസ്ത്രജ്ഞന്മാർ യുക്തിയുക്തമാംവണ്ണം പ്രതിപാദിച്ചു സാധിച്ചിരിക്കുന്നതു്. അതിതപസ്വിയായിരുന്ന ആഴ്വാഞ്ചേരി അപ്പൻതമ്പ്രാക്കളുടെ തേവാരം കഴിഞ്ഞാൽ ആ നൈവേദ്യച്ചോറു പൂച്ചയും എലിയുംകൂടി ഒന്നിച്ചുവന്നു തിന്നിരുന്നു എന്നും മററും വൃദ്ധന്മാർ സ്വാനുഭവത്തോടുകൂടി പറഞ്ഞുകേട്ടിട്ടുണ്ടു്. "അങ്ങിനെ ആ ജന്തുക്കൾക്കും ശാന്തത സിദ്ധിച്ചിട്ടുണ്ടെങ്കിൽ അതു് ആ മഹൎഷികല്പനായ അപ്പൻതമ്പ്രാക്കളുടെ അഹിംസാസിദ്ധിയുടെ മാഹാത്മ്യമാണെന്നു നിസ്സംശയം പറയാവുന്നതാകുന്നു."

എന്നാൽ രണ്ടു വകപ്പായി വേർതിരിക്കപ്പെട്ടിട്ടുള്ളവിധം മേല്പറഞ്ഞ അഹിംസയുടെ പരിപൂൎണ്ണനില സാക്ഷാൽ ജഗദീശ്വരനുപോലും സാധിപ്പാൻ അസാദ്ധ്യമാണോ എന്നുകൂടി സംശയിക്കത്തക്ക സ്ഥിതിയിലാണു ലോകം നിലനിന്നുപോരുന്നതു് എന്നത്രെ ലോകതന്ത്രജ്ഞന്മാരായ ചിലരുടെ അഭിപ്രായം. ആയതു് ഏറക്കുറെ വാസ്തവമല്ലെന്നില്ല. ലോകത്തിൽ കാണുന്ന സകല ചരാചരജീവജാലങ്ങളും പരസ്പരം ഹിംസിച്ചുകൊണ്ടാണു് ഉപജീവിച്ചുപോരുന്നതു്. "ഒരു ജീവിയുടെ ജീവൻകൊണ്ടല്ലാതെ മറെറാരു ജീവി ജീവിക്കയില്ല" എന്നുകൂടി ചില തത്വശാസ്ത്രജ്ഞന്മാർ സിദ്ധാന്തിക്കുന്നു. ഒരു ജന്തു മറെറാരു ജന്തുവിനെ തിന്നുകൊണ്ടു പ്രാണധാരണം ചെയ്തുവരുന്നതു പക്ഷിമൃഗാദിതിൎയ്യഗ്യോനികളുടെ ഇടയിൽ സൎവ്വപ്രത്യക്ഷമായ നടപ്പാണല്ലൊ. മനുഷ്യവൎഗ്ഗത്തിലും മാംസഭക്ഷകന്മാരായ ജനങ്ങളാണു് അധികമുള്ളതു്. "അഹിംസ" ശീലിക്കുന്നവരാണെന്നു ഭാവിക്കുന്ന മററു ചില പുരുഷന്മാരുടെ കാൎയ്യവും വാസ്തവത്തിൽ ഹിംസയോടുകൂടിത്തന്നെയാണു കഴിഞ്ഞുപോരുന്നതു്. നാം ഭക്ഷിക്കുന്ന അന്നം, നാം കുടിക്കുന്ന വെള്ളം, നാം ഇരിക്കുന്ന സ്ഥലം, എന്നുവേണ്ട നാം ശ്വസിക്കുന്ന വായു എന്നിങ്ങിനെ നോക്കിയാൽ സകല പദാൎത്ഥങ്ങളിലും അസംഖ്യം അണുപ്രായപ്രാണികൾ അടങ്ങിയിരിക്കുന്നുണ്ടു്. അവയെയെങ്കിലും അനുക്ഷണം അനവധി ഹിംസിക്കാതെ ഒരുവൻ ഒരു ക്ഷണംപോലും ജീവിച്ചുകൊള്ളുന്നുണ്ടെന്നു പറഞ്ഞാൽ കേവലം അഹംഭാവംതന്നെ എന്നേ പറഞ്ഞുകൂടു എന്നാണു മുൻപറഞ്ഞവരുടെ സൂക്ഷ്മമായ സിദ്ധാന്തം. ഇങ്ങിനെയിരിക്കെ "അഹിംസ"യെ ശീലിക്കേണ്ടതാണെന്നു പറയുന്ന ശാസ്ത്രമുണ്ടെങ്കിൽ അതു കേവലം അസംഭാവ്യവും അന്യായവും ജഗൽകൎത്താവായ ഈശ്വരന്റെ

അഭിപ്രായത്തിന്ന തീരെ വിരോധവുമാണെന്നാകുന്നു മറ്റു ചില പണ്ഡിതാഭിമാനികളുടെ പ്രബലമായ ആക്ഷേപം. എന്നാൽ അവരോടൊന്നുമാത്രമേ സമാധാനം പറവാനുള്ളു. നിങ്ങൾ പറയുംപ്രകാരമുള്ള ഒഴിച്ചുകൂടാത്ത ഹിംസയെ ഒഴിവാക്കീട്ടു അഹിംസ ശീലിക്കേണമെന്നു പറയുന്ന വിധിക്കു താല്പര്യം വിചാരിക്കേണ്ടു എന്നതന്നെയല്ല, കേവലം അന്യന്നു ഉപദ്രവം വരുത്തുവാനുള്ള ഉദ്ദേശ്യത്തിന്മേൽ അവന്നു തൽക്കാലം പീഡാകരമായ കൃത്യവും ചെയ്യുന്നതിന്ന വിരോധമില്ല. ഗുരുക്കന്മാരും മാതാപിതാക്കന്മാരും മറ്റും കുട്ടികൾക്കു ഗുണത്തിന്നുവേണ്ടി അവരെ ശാസിക്കുന്നതും മറ്റും ഹിംസയുടെ കൂട്ടത്തിലാവുന്നതല്ല. പിന്നെ യജ്ഞങ്ങളിൽ ചെയ്യുന്ന പശുഹിംസയും മറ്റും സ്വാർത്ഥമായി പരലോകസിദ്ധിക്കോ ഇഹലോകത്തിൽ വല്ല കാര്യാർത്ഥസിദ്ധിക്കോ വേണ്ടിയാണെങ്കിലും ആ പശുക്കൾക്കും പരഗതിക്കു കാരണമായി തീരുന്നതിനാൽ ഹിംസയാവുന്നതല്ലെന്നു മാത്രമല്ല, മറിച്ചു പുണ്യമായിട്ടുള്ളതാണെന്നുമാകുന്നു നമ്മുടെ വൈദികസിദ്ധാന്തം. ഈ വക യജ്ഞാദികാമ്യകർമ്മങ്ങളുടെ കൂട്ടത്തിൽ പെട്ടവയും പരപീഡാകരങ്ങളുമായ പല ആഭിചാരകർമ്മങ്ങളും വേദത്തിൽ വിധിച്ചിട്ടുണ്ടെങ്കിലും അവകൾ കേവലം ബഹുജനരക്ഷാപ്രദങ്ങളല്ലാത്ത ഘട്ടങ്ങളിൽ നികൃഷ്ടങ്ങളാണെന്നാകുന്നു വിധിച്ചിട്ടുള്ളതു്. ഈ വക ആഭിചാരകർമ്മങ്ങളുടെ സന്താനങ്ങളായ ദുർമ്മന്ത്രവാദങ്ങൾ ഹിംസാവിശേഷങ്ങളാണെന്നു മുമ്പേ പറഞ്ഞതും അതുകൊണ്ടാകുന്നു.

ഈ വക ദുർമ്മന്ത്രവാദങ്ങൾ രാജശിക്ഷയ്ക്കു തക്ക കുറ്റങ്ങളാണെന്നത്രേ പണ്ടേതന്നെ യൂറോപ്പുരാജ്യക്കാരുടെ അഭിപ്രായം. ശത്രുക്കളുടെ നേരെ പ്രയോഗിച്ചാൽ കുറ്റമില്ലെന്നാണ ഹിന്തുക്കളുടെ പൂർവസിദ്ധാന്തം. ഉഗ്രമഹർഷി ദക്ഷയാഗം മുടക്കുവാൻ വന്ന ശിവഭൂതങ്ങളുടെ നേരെ ആഭിചാരം പ്രയോഗിച്ചതായി പുരാണങ്ങളിൽ കാണുന്നു. എന്നാൽ പശുഹിംസാപ്രധാനമായ യാഗം തന്നെ പാപമാണെന്നാണ്, "അഹിംസാ പരമോധർമ്മഃ" എന്നു മാത്രം ദൃഢനിശ്ചയത്തോടുകൂടിയ ബുദ്ധമതക്കാരുടെ വാദം. ആത്മഹത്യ വലിയ പാപമാണല്ലോ. എന്നാൽ അന്യന്റെ പ്രാണരക്ഷയ്ക്കുവേണ്ടി പ്രാണത്യാഗവും ചെയ്യാമെന്ന ബുദ്ധമതസിദ്ധാന്താനുസാരിയായ ജീമൂതവാഹനൻ പ്രവൃത്തികൊണ്ടു വ്യാഖ്യാനിച്ചിട്ടുണ്ടെന്നു പ്രസിദ്ധമാണല്ലോ. പതിവ്രതകൾക്കു ഭർത്താവു മരിച്ചാൽ ദഹിപ്പിക്കുമ്പോൾ ആ തീയിൽ ചാടി മരിക്കുന്നതു് (ഉടന്തടി ചാടുന്നതു്) പുണ്യമെന്നത്രേ ഹിന്തുക്കളുടെ ഇടയിൽ പ്രബലപ്പെട്ടിരുന്ന നടപടി. യോഗ്യരായ യൂറോപ്പുകാരുടെ ആധിപത്യം വന്നതോടുകൂടി ഈ നടപ്പു് ഇന്ത്യയിൽ തീരെ നിന്നുപോയി. നാട്ടുകാരുടെ ക്ഷേമത്തിന്ന കാട്ടുമൃഗങ്ങളെ നായാടി ഹിംസിക്കുന്നതു ദോഷമല്ലെന്നാണല്ലോ രാജധർമ്മം. കേവലം തീററിക്കുള്ള മാംസത്തിന്നും പണ്ടേതന്നെ പല യോഗ്യരും നായാടിയതായി കേട്ടിട്ടുണ്ട്. അതു പാപമാണെന്നു മറ്റു ചിലർ പറയുന്നതുമുണ്ട്. രാജ്യക്ഷേമത്തിന്നും മററുമായി യുദ്ധത്തിൽ ശത്രുക്കളെ കൊലപ്പെടുത്തുന്നതു് രാജാക്കന്മാർക്കു യാഗംപോലെ വലുതായ ഒരു പുണ്യകർമ്മമാണെന്നും പറയുന്നു. ബുദ്ധമതപ്ര

സാധകന്മാരായ രാജാക്കന്മാരും ശത്രുക്കളോടു യുദ്ധംചെയ്യാതിരിക്കാവുന്നതാണെന്നു തോന്നുന്നില്ല. ഈവക ഹിംസകളെല്ലാം വൎജ്ജിക്കേണ്ടവയാണെന്നുറച്ചു വൈഷയികങ്ങളായ സകല കാമങ്ങളേയും പരിത്യജിച്ചു കാട്ടിൽപോയിരുന്നു തപസ്സുചെയ്തു കാലം കഴിക്കുന്ന യോഗികളത്രേ യോഗ്യന്മാർ.

പരപ്രീണനമെന്ന രണ്ടാംതരം അഹിംസയിലും ഇതുപോലെ പലവിധം സിദ്ധാന്തഭേദങ്ങളുണ്ടായിരിക്കും. ഒരുത്തനെ പ്രീതിപ്പെടുത്തുമ്പോൾ മറ്റൊരുവനെ സങ്കടപ്പെടുത്തേണ്ടിവരും. ഈ വിഷയത്തിൽ അധികം ജീവജാലങ്ങൾക്കു സന്തോഷം വരുത്തുകയാണുത്തമമെന്നു ചിലർ പറയുന്നു. മററു ചിലർ അവിടേയും ധൈൎയ്യം വരുന്ന ഘട്ടങ്ങളിൽ പൂൎവ്വാചാരംപോലെ നടക്കേണ്ടതാണെന്നു മാത്രം മൃഗവ്യാധാദിചരിതങ്ങളെ ദൃഷ്ടാന്തപ്പെടുത്തി സ്ഥാപിക്കുന്നു. വേറെ ചില നവീനന്മാർ മനസ്സാക്ഷിക്കു വിരോധമാവാത്തവിധം പ്രവൎത്തിച്ചാൽ ഒരു പാപവും വരില്ലെന്നു ശപഥംചെയ്യുന്നു. എല്ലാംകൂടി നോക്കുമ്പോൾ യുധിഷ്ഠിരൻ പറഞ്ഞതുപോലെയുള്ള വഴിക്കാണ് നമ്മൾ നടക്കേണ്ടതെന്നു തോന്നുന്നു.

തൎക്കം നിലയറ്റു മറയൊക്കെ വേറെ
മഹൎഷിമാൎക്കുള്ള മതങ്ങൾ വേറെ
ഇഹയ്ക്കുകംവച്ചിതു ധൎമ്മതത്വം
മഹാജനം പോംവഴിതന്നെ മാൎഗ്ഗം.

———(o)———

## ൩൪. കൎക്കടകം.

(അല്ലെങ്കിൽ തോൽകടകം)

"ലോകത്തിൽ മനുഷ്യസൃഷ്ടിയോളം അത്ഭുതകരമായിട്ടും ഉൽകൃഷ്ടമായിട്ടും യാതൊന്നുമില്ല; മനുഷ്യനിൽ അന്തഃകരണത്തോളം അത്ഭുതകരമായിട്ടും ഉൽകൃഷ്ടമായിട്ടും ഒന്നുമില്ല" എന്നിങ്ങനെ ഒരു പാശ്ചാത്യപണ്ഡിതൻ പറഞ്ഞിരിക്കുന്നു. ഇത് അധ്യാത്മശാസ്ത്രജ്ഞന്മാരും ലോകത്തിലുള്ള നാനാവിധ തത്വങ്ങളെ പരിശോധിച്ചറിഞ്ഞിട്ടുള്ളവരുമായ വിദ്വാന്മാർ് അനുഭവസിദ്ധമായ ഒരു തത്വമാകുന്നു. പണ്ഡിതന്മാരുടെ കഥ ഇരിക്കട്ടെ. പാമരന്മാരായ നമ്മളിൽ ചിലർതന്നെ ഈ സംഗതിയെപ്പററി ആലോചിച്ചുനോക്കുക. മനുഷ്യന്റെ അന്തഃകരണത്തോളം അത്ര ആശ്ചൎയ്യത്തെ ജനിപ്പിക്കത്തക്കതായിട്ടു ലോകത്തിൽ എന്തൊരു സൃഷ്ടിവിശേഷമാണുള്ളത്? എന്തെന്നാൽ, മനുഷ്യന്റെ കരചരണാദ്യവയവങ്ങളോടുകൂടിയ ഈ സ്ഥൂലശരീരത്തിന്റെ കഥ മാത്രം ആലോചിക്കുന്നതായാൽ പലവിധത്തിലും ചേഷ്ടിക്കുന്നതിന് ഇതിലധികം നൈപുണ്യമുള്ളതായും, വളരെ അധികം ബലമുള്ളതായുമുള്ള സൃഷ്ടിവിശേഷങ്ങൾ ഈ ലോകത്തിൽ അനവധി ഉണ്ട് എന്ന കാൎയ്യം സ്പഷ്ടമാകയാൽ ആ ഭാഗം ഇവിടെ വിസ്തരിച്ചിട്ടു കാൎയ്യമില്ല. ഇനി മനുഷ്യ

ദേഹത്തിന്റെ സ്ഥിരതയേയും ദൃഢതയേയും പററി വിചാരിച്ചുനോക്കുക. കാററ്, തീയ്യ്, വെള്ളം, മണ്ണ്, ആകാശം എന്നീ പദാർത്ഥങ്ങളെക്കൊണ്ടാണ് ഈ ദേഹം സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്. എങ്കിലും പഞ്ചമഹാഭൂതങ്ങൾ എന്നു പറയപ്പെടുന്ന മേൽപറഞ്ഞവയുടെ അസാമാന്യമായ ക്ഷോഭത്തിൽ പെട്ടുപോയാൽ ഈ ദേഹം ക്ഷണത്തിൽ നശിച്ചുപോകുന്നുവെന്നതിനു വാദമില്ല. കൊടുങ്കാററുകൊണ്ടും, കൊള്ളിമീനുകൊണ്ടും, അഗ്നിബാധനിമിത്തവും, മലയിടിവുകളും മരവും കിളയ്ക്കുമ്പോൾ മണ്ണിടിഞ്ഞു വീഴുകനിമിത്തവും; അത്യഗാധത്തിലോ അത്യുന്നതത്തിലോ പോവുകനിമിത്തം ശ്വാസം മുട്ടുകയാലും, ഇടിവെട്ടുകൊള്ളുകനിമിത്തവും—ഇങ്ങിനെ അനേകംവിധത്തിൽ അസംഖ്യംപേർ മരിച്ചിട്ടുള്ളതായിട്ടും, ഇപ്പോഴും ലോകത്തിൽ പലേടങ്ങളിലും അപ്രകാരം മരിക്കുന്നതായിട്ടുമുള്ള കഥകൾ നമുക്ക് അശേഷം അപൂർവമല്ലല്ലോ. അതിനുംപുറമെ, മേല്പറഞ്ഞപ്രകാരം ഈ ലോകത്തിൽ മനുഷ്യനെക്കാൾ വളരെ അധികം ബലമുള്ളതായും, പലവിധത്തിലും ചേഷ്ടിക്കുന്നതിനു പലവിധ സൌകര്യങ്ങളോടുകൂടിയും അതിക്രൂരസ്വഭാവത്തോടുകൂടിയുമുള്ള അനേകം ജന്തുക്കളുമുണ്ട്. അങ്ങിനെയെല്ലാമാണെങ്കിലും അവയെയെല്ലാം മഹാബലഹീനനായ ഈ മനുഷ്യൻ കീഴടക്കുന്നു. അതിക്രൂരങ്ങളായ ജന്തുക്കളെ ഹിംസിക്കുന്നു. വേറെ ചിലതിനെ തനിക്കു ഭക്ഷണത്തിനായി ഉപയോഗിക്കുന്നു. മററു ചിലതിനെ കൊണ്ടു തന്റെ പലവിധത്തിലുള്ള സൌകര്യങ്ങൾക്കുവേണ്ടി വേല ചെയ്യിക്കുന്നു. അതുപോലെ തന്നെ അചേതനവസ്തുക്കളേയും മനുഷ്യൻ കീഴടക്കിയിരിക്കുന്നു. അത്യുന്നതമായ തിരമാലകളോടുകൂടി ക്ഷോഭിച്ചു ക്രൂരമായിരിക്കുന്ന സമുദ്രത്തിന്റെ മേലെ അത്യാഹ്ളാദത്തോടുകൂടി മനുഷ്യൻ സവാരിചെയ്യുന്നു. വായുമണ്ഡലത്തിൽ സഞ്ചരിക്കുന്നതിനു യോഗ്യമായ യന്ത്രങ്ങൾ കണ്ടുപിടിച്ച് അതിരസമായി അവൻ ആകാശത്തിൽ സഞ്ചരിക്കുന്നു. ഹിമവാൻപർവതത്തെക്കൂടി പിന്നിൽ കൊളുത്തുവാൻ കഴിയുമെങ്കിൽ അലക്ഷ്യമായി കൊണ്ടു പായുവാൻ സാമർത്ഥ്യമുള്ള തീവണ്ടി എന്ന അതിബലവും വേഗതയുമുള്ള യന്ത്രവിശേഷത്തെ കണ്ടുപിടിച്ച് അതിനെ തന്റെ ഇഷ്ടംപോലെ കൊണ്ടുനടക്കുന്നു. അപാരശക്തിയോടും അചിന്ത്യപ്രഭാവത്തോടുംകൂടിയിരിക്കുന്ന വിദ്യുച്ഛക്തിയെ മനുഷ്യൻ പുല്ലുപോലെ തന്റെ അധീനത്തിൽ വെച്ചിരിക്കുന്നു. സങ്കല്പാത്മകമായിരിക്കുന്ന നമ്മുടെ മനസ്സ് ക്ഷണനേരംകൊണ്ട് എത്രയെങ്കിലും ദൂരം സഞ്ചരിക്കുന്നതുപോലെ നമ്മുടെ ആശയങ്ങളെ അതിദൂരത്തിൽ സ്ഥിതിചെയ്യുന്ന മററൊരുത്തനെ ക്ഷണനേരംകൊണ്ടു മനസ്സിലാക്കുന്നതിനുള്ള സൌകര്യങ്ങൾ വിദ്യുച്ഛക്തികൊണ്ടു മനുഷ്യർ ഉണ്ടാക്കിത്തീർത്തിട്ടുണ്ട് എന്ന സംഗതി വിസ്തരിച്ചിട്ടാവശ്യമില്ലല്ലോ. ചുരുക്കത്തിൽ പറയുന്നതായാൽ ഇത്ര ബലഹീനനായ മനുഷ്യന്റെ ചുററും എന്തെല്ലാം മഹാശക്തിവിശേഷങ്ങൾ കാണപ്പെടുന്നുണ്ടോ അവയെയെല്ലാം അവൻ തന്റെ ചവിട്ടടിയിലാക്കി വെച്ചിരിക്കുന്നു. ഒരു തേങ്ങയോളം പോന്ന തലമണ്ടയ്ക്കകത്തുള്ള അന്തഃകരണമെന്ന അവർണ്ണനീയമായ ശക്തിവിശേഷത്തിന്റെ മാഹാത്മ്യംകൊണ്ടല്ലേ ഇതെല്ലാം മനുഷ്യനു സാധി

ക്കുന്നതു്? ഈ അപാരശക്തിയുടെ മാഹാത്മ്യത്തെപ്പററി ഒന്നുകൂടി പര്യാലോചിച്ചുനോക്കപ്പെടുക. അന്തഃകരണം എന്ന മേല്പറഞ്ഞ ശക്തിവിശേഷത്തെ നമുക്കു കണ്ണുകൊണ്ടു കാണ്മാൻ പാടില്ല; ചെവികൊണ്ടു കേൾക്കുവാൻ പാടില്ല; ത്വക്കുകൊണ്ടു സ്പർശിപ്പാൻ പാടില്ല; മൂക്കുകൊണ്ടു ഘ്രാണിപ്പാൻ പാടില്ല; നാവുകൊണ്ടു സ്വാദുനോക്കുവാനും പാടില്ല. കരചരണാദ്യവയവങ്ങളെക്കൊണ്ടും അതിന്റെ സ്വരൂപജ്ഞാനമുണ്ടാക്കുവാൻ തരമില്ല. എങ്കിലും ആ ശക്തികൊണ്ടാണു കണ്ണുകാണുന്നതു്; ചെവി കേൾക്കുന്നതു്; മൂക്കു ഘ്രാണിക്കുന്നതു്; ത്വക്കു സ്പർശിക്കുന്നതു്; നാവു സ്വാദുനോക്കുകയും ചെയ്യുന്നതു്. അന്തഃകരണത്തിൽതന്നെ മനസ്സ് എന്നൊരംശമുണ്ടു്. അതു സങ്കല്പസ്വരൂപമാകുന്നു. ബ്രഹ്മാണ്ഡകടാഹത്തിൽ നിരൂപിക്കാൻ പാടില്ലാത്ത ദൂരത്തിൽ അവിടെയവിടെയായി സഞ്ചരിക്കുന്ന അനന്തകോടി ബ്രഹ്മാണ്ഡങ്ങളിലും ക്ഷണനേരംകൊണ്ടു സഞ്ചരിച്ചുവരുവാനുള്ള ശക്തിയുള്ളതാകുന്നു മനസ്സ്. അന്തഃകരണത്തിൽ തന്നെ ബുദ്ധി എന്നും അഹങ്കാരം എന്നും വേറെ രണ്ടു ശക്തികളുണ്ടു്. ആ രണ്ടു ശക്തികൾ അതിവേഗത്തോടുകൂടിയിരിക്കുന്ന മനസ്സിനെ സ്വാധീനത്താക്കി അതിന്റെ വിവിധ സങ്കല്പങ്ങളെയും ക്രമപ്പെടുത്തുന്നു. നമുക്കു പുറമേ കാണപ്പെടുന്നവയും അത്യാശ്ചര്യത്തെ ഉണ്ടാക്കുന്നവയുമായ മനുഷ്യരുടെ സകല ചേഷ്ടിതങ്ങളും ഇപ്രകാരം ക്രമപ്പെടുത്തപ്പെട്ട സങ്കല്പശക്തിയുടെ വ്യക്തിമാത്രമാകുന്നു. മഹാകവികളും ഗംഭീരന്മാരായ ചിത്രകാരന്മാരും മററും അവരുടെ ബുദ്ധിശക്തികൊണ്ടു് ഈശ്വരസൃഷ്ടിയുടെ മാഹാത്മ്യത്തെയറിഞ്ഞു അതിലുള്ള രഹസ്യങ്ങളെ സാധാരണ ജനങ്ങൾക്കു വെളിപ്പെടുത്തികൊടുക്കുന്നു. പ്രകൃതിശാസ്ത്രതത്വജ്ഞന്മാർ പ്രകൃതിയിലുള്ള വിവിധസൂക്ഷ്മതത്വങ്ങളെയും അനന്തശക്തികളെയും തങ്ങളുടെ ബുദ്ധിശക്തികൊണ്ടു കണ്ടുപിടിച്ചു് അവയുടെ സ്വരൂപത്തെ നല്ലവണ്ണം മനസ്സിലാക്കി അവയെ മനുഷ്യരുടെ കാലക്ഷേപത്തിനു സൌകര്യമാകുന്ന വിധത്തിൽ ഉപയോഗിക്കുന്നു. ആയുർവേദശാസ്ത്രജ്ഞന്മാർ ലോകത്തിലുള്ള സകല പദാർത്ഥങ്ങളെയും പരിശോധിച്ചറിഞ്ഞു് അവയെ ഔഷധരൂപേണ ഉപയോഗിച്ചു പലവിധരോഗങ്ങളാൽ പീഡിതന്മാരായിരിക്കുന്ന പ്രാണികൾക്കു അസഹ്യമായിരിക്കുന്ന ദുഃഖങ്ങളുടെ നിവൃത്തി ഉണ്ടാക്കിത്തീർക്കുന്നു. ആ ബുദ്ധിമാന്മാരായിട്ടുള്ളവർ തങ്ങളുടെ ബുദ്ധിയെ ആ വിഷയമായി പരിശ്രമിപ്പിച്ചിട്ടുള്ളതിന്റെ ഫലമാകുന്നു. നാദത്തിന്റെ സ്വരൂപത്തെ മനസ്സിലാക്കീട്ടുള്ളവർ മനോഹരങ്ങളായ സ്വരങ്ങളെ നിർമ്മിച്ചു് അവയുടെ വിവിധവിന്യാസങ്ങളെക്കൊണ്ടും ചിത്തരഞ്ജകങ്ങളായ പലവിധ രാഗങ്ങളെയും, അതാതു രാഗങ്ങളിൽ മനുഷ്യരുടെ അന്തഃകരണത്തിലുള്ള അത്യൽകൃഷ്ടങ്ങളായ വികാരങ്ങളെ പ്രകാശിപ്പിക്കുന്നതായ പല ഗാനങ്ങളെയും സൃഷ്ടിക്കുന്നു. സംഗീതം എന്നതു വിഷയസുഖങ്ങളിൽവെച്ചു് ഏററവും ഉൽകൃഷ്ടമായിട്ടുള്ളതാകുന്നു. [illegible] ഈശ്വരാഭിമുഖമാക്കിത്തീർക്കുന്നതിനുള്ള തരം സംഗീതംകൊണ്ടല്ലാതെ ഇതരവിഷയങ്ങളെക്കൊണ്ടുണ്ടാകുന്നതല്ല. അതുകൊണ്ടാണു് സംഗീതത്തിനു് ഇത്ര

ഉൽകൃഷ്ടതമം; അതിനും പുറമെ, സംഗീതത്തിന് ഈ മാഹാത്മ്യമുണ്ട്. നമ്മുടെ അന്തഃകരണത്തിലുള്ള പലവിധ വിചാരങ്ങളേയും നാനാവിധ ചിത്തവികാരങ്ങളേയും ബഹിർഭാഗത്തേയ്ക്കു പ്രകാശിപ്പിക്കുന്നതു വാഗ്ദ്വാരേണയാണല്ലോ. എന്നാൽ പരമാർത്ഥത്തിൽ നമ്മുടെ അത്യുൽകൃഷ്ടങ്ങളായ പല വിചാരങ്ങളേയും അതിസൂക്ഷ്മങ്ങളായ ചില ചിത്തവികാരങ്ങളേയും നാമനുഭവിച്ചറിയുന്നതല്ലാതെ അവയെ പുറത്തേയ്ക്കു പ്രകാശിപ്പിക്കത്തക്കവണ്ണമുള്ള യോഗ്യത നമ്മുടെ ഭാഷയ്ക്കു സിദ്ധിച്ചിട്ടില്ല എന്നതു വിചാരശീലന്മാരായിട്ടുള്ളവർക്കെല്ലാവർക്കും അനുഭവസിദ്ധമായ സംഗതിയാകുന്നു. ആ വക ഘട്ടങ്ങളിലാണ് മനുഷ്യർ വാഗ്രൂപമായിരിക്കുന്ന തങ്ങളുടെ ഭാഷയുടെ ദാരിദ്ര്യത്തെ അനുഭവിക്കുന്നതു്. ലോകത്തിൽ ഏററവും പുഷ്ടിയെ പ്രാപിച്ചിരിക്കുന്ന ഭാഷകൾകൂടി നമ്മുടെ ഉള്ളിലുള്ള വിചാരങ്ങളുടെ ഒരംശത്തെ മാത്രം പുറത്തേയ്ക്കു പ്രകാശിപ്പിക്കുവാനുള്ള സാമർത്ഥ്യമെ ഉള്ളു. ശേഷമുള്ള അംശത്തെ പ്രകാശിപ്പിക്കുന്നതിനു ശരിയായ ശബ്ദങ്ങൾ ഒരു ഭാഷയിലും കാണുന്നില്ല. അതുകൊണ്ടാണ് ചിത്തം അസാമാന്യമായി ക്ഷോഭിച്ചിരിക്കുന്ന ചില സമയങ്ങളിൽ ചില മനുഷ്യർ മുഖേന പലവിധ സ്വരങ്ങളെ പുറപ്പെടുവിക്കുകയും, കൈകാലുകളെക്കൊണ്ടു പലവിധ ആംഗ്യങ്ങളെ കാണിക്കുകയും ചെയ്യുന്നതു്. പരമാർത്ഥത്തിൽ അവർ വാക്കിനു ഗോചരമല്ലാത്ത ചിത്തവികാരങ്ങളെ ആ വക ഉപായങ്ങളെക്കൊണ്ടു പ്രകാശിപ്പിക്കുവാൻ ശ്രമിക്കുക മാത്രമാകുന്നു. നാദത്തിന്റെ സ്വരൂപത്തെ നല്ലവണ്ണം അറിഞ്ഞിട്ടുള്ളവരും, നമ്മുടെ അന്തഃകരണത്തിലുള്ള വിവിധവൃത്തികളെ നല്ലവണ്ണം പരിശോധിച്ചറിഞ്ഞിട്ടുള്ളവരുമായ വിദ്വാന്മാരാണ് ഈ തത്വത്തെ യഥാർത്ഥമായി ഗ്രഹിച്ചിട്ടുള്ളതു്. എന്നാൽ വാക്കുകൊണ്ടു വെളിപ്പെടുത്തുവാൻ പാടില്ലാത്തതായി നമ്മുടെ അനേകം വിചാരങ്ങളുടേയും അനേകം ചിത്തവികാരങ്ങളുടേയും ഭാഷാസ്ഥാനമായിട്ടാകുന്നു സംഗീതമിരിക്കുന്നതു്. സ്വരങ്ങളുടെ പല വിന്യാസങ്ങളെക്കൊണ്ടു രചിക്കപ്പെട്ടിട്ടുള്ള ചിത്തരഞ്ജകങ്ങളായ പലവിധ രാഗങ്ങളും നമ്മുടെ ഉള്ളിലുള്ള അതിസൂക്ഷ്മമായും തമ്മിൽ കൂട്ടിപ്പിണഞ്ഞുകിടക്കുന്നതായുമുള്ള വിവിധചിത്തവികാരങ്ങളെ പ്രകാശിപ്പിക്കുന്നതിന് ഒരു ഭാഷയായിട്ടു നിൽക്കുന്നു. ചില രാഗങ്ങൾ ചില പ്രത്യേകമനോവികാരങ്ങളെ പ്രകാശിപ്പിക്കുന്നതായും, വേറെ ചില രാഗങ്ങൾ കൂട്ടിപ്പിണഞ്ഞു മിശ്രമായിക്കിടക്കുന്ന ചില മനോവികാരങ്ങളെ പ്രകാശിപ്പിക്കുന്നതായുമിരിക്കുന്നു. യോഗശാസ്ത്രം, അദ്ധ്യാത്മശാസ്ത്രം, സംഗീതശാസ്ത്രം, ഈ മൂന്നിന്റേയും സ്വരൂപജ്ഞാനം നല്ലവണ്ണമുള്ളവർക്കു മാത്രമെ മേല്പറഞ്ഞ തത്വത്തെ യഥാർത്ഥമായി മനസ്സിലാക്കുവാൻ കഴികയുള്ളു. അങ്ങിനെയുള്ള മഹാന്മാരുടെ അപാരമായ ബുദ്ധിശക്തികൊണ്ടാണ് നമ്മുടെ സംഗീതം അസാമാന്യമായിട്ടുള്ള പുഷ്ടിയെ പ്രാപിപ്പാനിടയായതു്. സംഗീതത്തിൽ ഈ ഏർപ്പാടുകാരനുള്ള അതിശ്രദ്ധനിമിത്തം പുഷ്ടിവെച്ചു കുറച്ചു കടന്നുപോയോ എന്നു ശങ്കിക്കുന്നു. ആ വിഷയത്തിൽ അഭ്യാസമൊന്നും ഇല്ലാത്തവർ തങ്ങളുടെ ദൃഷ്ടിയിൽ കുറവുകളായിരുന്ന

ന്നുന്ന ലേഖകൻെറ ഈ പ്രവൃത്തിക്ക മാപ്പുതരുമെന്നു വിശ്വസിക്കുന്നു. പി ന്നെ ബ്രഹ്മപ്രതിപാദകമായ വേദാന്താദി ശാസ്ത്രങ്ങളെക്കൊണ്ട് ഈശ്വരത ത്വത്തെയും, പ്രകൃതികാൎയ്യമായിരിക്കുന്ന പ്രപഞ്ചത്തിൻെറ സ്വരൂപത്തെയും ജീവിതത്വത്തെയും അറിഞ്ഞു സൎവ്വവ്യാപിയായും, സൎവ്വശക്തനായും, സൎവ്വ ജ്ഞനായുമിരിക്കുന്ന ഈശ്വരൻതന്നെയാണ് അന്തൎയ്യാമിരൂപേണ നമ്മുടെ ഉള്ളിൽ ഇരുന്നുകൊണ്ടു നമ്മെ സൎവ്വപ്രകാരേണ പ്രവൎത്തിപ്പിക്കുന്നതെന്നു മ നസ്സിലാക്കി ജീവേശ്വരൈക്യത്തെ അനുഭവിച്ചു ചില മഹാന്മാർ കൃതാൎത്ഥ ന്മാരായിത്തീരുന്നു. ഏതുവിഷയമായി ബുദ്ധിയെ പരിണമിപ്പിച്ച് അതിൻെറ അത്യന്തഫലത്തെ സമ്പാദിക്കുന്നതാണ് മനുഷ്യനു ബുദ്ധികൊണ്ടുള്ള പരമ പ്രയോജനം. അതാണ് സകല പ്രാണികളുടെയും പരമപുരുഷാൎത്ഥവും. ചുരുക്കത്തിൽ പറയുന്നതായാൽ, ലോകത്തിൽ എന്തെല്ലാം ശാസ്ത്രങ്ങളാണു ള്ളത്. ആ വക ശാസ്ത്രങ്ങളെ അടിസ്ഥാനമാക്കീട്ട് എന്തെല്ലാം കലാവിദ്യക ളാണുള്ളത്. ആ വക കലാവിദ്യകളുടെ ഫലമായി ആശ്ചൎയ്യമായിട്ടെന്തെല്ലാം പദാൎത്ഥങ്ങളാണ് മനുഷ്യർ സൃഷ്ടിച്ചിട്ടുള്ളത്. അതെല്ലാം നമ്മുടെ ഈ ചെ റിയ തലയ്ക്കകത്തിരിക്കുന്നതും എങ്കിലും അചിന്ത്യശക്തിയോടുകൂടിയിരിക്കു ന്നതുമായ ബുദ്ധി എന്ന ശക്തിവിശേഷത്തിൻെറ വ്യക്തി മാത്രമാകുന്നു.

അതിനാൽ ലോകത്തിൽ മനുഷ്യസൃഷ്ടിയോളം അത്ഭുതകരമായിട്ടും ഉ ൽകൃഷ്ടമായിട്ടും വേറെ യാതൊന്നുമില്ല. മനുഷ്യനിൽ അന്തഃകരണത്തോളം അത്ഭുതകരമായിട്ടും ഉൽകൃഷ്ടമായിട്ടും ഒന്നുമില്ല. എന്നിങ്ങനെ ഈ ഉപന്യാ സത്തിൻെറ ആദ്യം പ്രസ്താവിച്ചിട്ടുള്ള ആ പാശ്ചാത്യപണ്ഡിതൻെറ വാക്ക് ഏററവും അൎത്ഥവത്തായിത്തന്നെയിരിക്കുന്നുവെന്നു നമുക്ക ഇപ്പോൾ സ്പഷ്ട മായി ബോധിക്കുന്നുണ്ട്.

മനുഷ്യൻെറ അന്തഃകരണത്തിന്ന് ഇത്രയും മഹത്തായിരിക്കുന്ന ശക്തിയു ണ്ടെങ്കിലും അതു ക്രമത്തിൽ മാത്രമേ വികാസത്തെ പ്രാപിക്കുന്നുള്ളു. ഒരു ശി ശുവിൻെറ കരചരണാദ്യവയവങ്ങൾ ക്രമേണ വളൎന്നു യൌവനത്തിൽ എപ്ര കാരമാണ് പരമപുഷ്ടിയെ പ്രാപിക്കുന്നത്, അപ്രകാരംതന്നെ അതിൻെറ അന്തഃകരണവും അതാതവസ്ഥയ്ക്കനുരൂപമായിട്ടുള്ള വിവിധസംസ്കാരങ്ങളെ ക്കൊണ്ടു ക്രമേണ വളൎന്ന് ഒടുക്കം അതിൻെറ (അന്തഃകരണത്തിന്റെ) യൌവ നാവസ്ഥയിൽ അതു പൂൎണ്ണവികാസത്തെ പ്രാപിക്കുന്നു. ഇനി ഒരു സംഗതി യിലും സ്ഥൂലദേഹത്തെത്തന്നെ ദൃഷ്ടാന്തമായി എടുക്കുക. ദൃഢഗാത്രന്മാരായ മാതാപിതാക്കന്മാരിൽനിന്നുല്പാദിച്ചിട്ടുള്ള ഒരു കുട്ടിയെക്കൊണ്ട് അതിൻെറ ഓരോ പ്രായത്തെ അനുസരിച്ച് ഓരോ വ്യായാമങ്ങൾ എടുപ്പിച്ചു ശീലിച്ചുവെ ങ്കിൽ യൌവനകാലത്ത് അതിൻെറ ദേഹം വളരെ ബലമുള്ളതായും ലഘുവാ യും ഭവിക്കുകയും കരചരണാദ്യവയവങ്ങൾ ഒന്നിനൊന്നു വളരെ ചേൎച്ച യായി തോന്നുകയും ദുൎമ്മേദസ്സുകൾ ഒന്നുംകൂടാതെ വളരെ ദൃഢമായി ഭവിക്കു കയും ചെയ്യുന്നു. അതുപോലെതന്നെ സ്വഭാവേന ശക്തിയുള്ള ബുദ്ധിയോടുകൂ ടിയ ഒരു കുട്ടിയുടെ അന്തഃകരണം കാലാനുസരണം സംസ്കരിക്കപ്പെടുന്നുവെ

ത്തിൽ അതു് അതിവിസ്താരത്തെ പ്രാപിക്കുന്നതാകുന്നു. അപ്രകാരംതന്നെ സാമാന്യമായ കായബലത്തോടുകൂടിയ ഒരു ശിശുവിനെക്കൊണ്ടു് അതിന്റെ ശക്തിക്കനുരൂപമായിട്ടു് അതാതു കാലത്തിൽ ഓരോ വ്യായാമങ്ങൾ ചെയ്യിക്കുന്നുവെങ്കിൽ പ്രായമാകുമ്പോൾ അതു് ഒരു സാമാന്യബലത്തോടുകൂടിയവനായിത്തീരുന്നതുപോലെ സാമാന്യ ബുദ്ധിശക്തിയോടുകൂടിയിരിക്കുന്ന ഒരു ബാലന്റെ അന്തഃകരണത്തെ അതാതുപ്രായത്തിൽ തദനുരൂപമായിട്ടു സംസ്കരിക്കുന്നുവെങ്കിൽ അവൻ ഒരു സാമാന്യബുദ്ധിശാലിയായി ഭവിക്കുന്നതാണു്. ഒരുവൻ എത്രതന്നെ സ്വഭാവേന ബുദ്ധിയുള്ളവനായിരുന്നാലും ബാല്യംമുതൽക്കു് അതാതുപ്രായത്തെ അനുസരിച്ചു് അവന്റെ അന്തഃകരണം വേണ്ടവിധത്തിൽ സംസ്കരിക്കപ്പെട്ടിട്ടില്ല എങ്കിൽ അവന്റെ ബുദ്ധി ഒരിക്കലും പൂൎണ്ണവികാസത്തെ പ്രാപിക്കുകയില്ല. അവൻ ഒരിക്കലും ലോകത്തിൽ മഹാപ്രസിദ്ധനായി ഭവിക്കുകയില്ല. അവന്റെ ബുദ്ധിശക്തികൊണ്ടു ലോകത്തിലേയ്ക്കു യാതൊരു പ്രയോജനവും ഉണ്ടാകയില്ല. അതിനാൽ ഏവനെയാണു് ലോകത്തിൽ നാം മഹാപ്രസിദ്ധനായി അറിയുന്നതു്; ഏവനാണു് ലോകാനുഗ്രഹമായി മഹത്തായിരിക്കുന്ന കൎമ്മങ്ങൾ ചെയ്തവനായി നാം അറിയുന്നതു്; അവന്റെ അന്തഃകരണം ബാല്യം മുതല്ക്കുതന്നെ അതാതു പ്രായത്തെ അനുസരിച്ചു നല്ലപോലെ സംസ്കരിക്കപ്പെട്ടിട്ടുണ്ടു് എന്നും അതിനുവേണ്ടി അവൻ തത്തൽകാലങ്ങളിൽ പലവിധത്തിലും ക്ലേശിച്ചിട്ടുണ്ടു് എന്നും, എളുപ്പത്തിൽ നമുക്കനുമാനിക്കാവുന്നതാണു്. അതല്ലാതെ "ഒരുദിവസം വെളുപ്പാൻകാലത്തു എണീറ്റു നോക്കിയപ്പോൾ ഞാനങ്ങൊട്ടു മിടുമിടുക്കനായി" എന്നുള്ള അവസ്ഥ തീരെ അസാദ്ധ്യമാകുന്നു. ഇന്നലെ ബാലനായിരുന്നവൻ ഇന്നത്തേയ്ക്കു യൌവനശാലിയാവുക എന്നതു് എത്രത്തോളം അസാദ്ധ്യമോ, അതും അത്രത്തോളം അസാദ്ധ്യമാകുന്നു. എന്നാൽ 'കരചരണാദ്യവയവങ്ങളോടുകൂടിയിരിക്കുന്ന സ്ഥൂലശരീരം ശൈശവം മുതൽ ക്രമേണ വളൎന്നു യൌവനത്തിങ്കൽ പുഷ്ടിയെ പ്രാപിക്കുന്നതുപോലെതന്നെ അന്തഃകരണവും സ്വഭാവേന വികാസത്തെ പ്രാപിക്കുകയില്ലേ? അപ്പോൾ പിന്നെ അന്തഃകരണസംസ്കാരത്തെപ്പറ്റി എത്ര നിഷ്കൎഷിച്ചിട്ടെന്താണു പ്രയോജനം?' എന്നു് ഒരു പൂൎവ്വപക്ഷം ജനിച്ചേക്കാം. സ്ഥൂലദേഹദൃഷ്ടാന്തംകൊണ്ടുതന്നെ അതിനു സമാധാനം പറയാവുന്നതാണു്. ഒരു ബാലനെ വിവേകത്തോടുകൂടിയ രക്ഷകൎത്താവിന്റെ കീഴിൽ വളൎത്താതെ യഥേഷ്ടം ചേഷ്ടിക്കുന്നതിനു് അവനെ അനുവദിക്കുന്നെങ്കിൽ അവൻ നാനാവിധ ദുൎമ്മാൎഗ്ഗങ്ങളിൽ പ്രവേശിച്ചു തന്റെ ദേഹസ്ഥിതിക്കു അയോഗ്യമാകുന്ന വിധത്തിൽ പലപ്രകാരേണ ചേഷ്ടിച്ചു തന്നിമിത്തം പലവിധരോഗങ്ങളും പിടിപെട്ടു് ഒടുക്കം മഹാ ദുഃഖിതനായി ഭവിക്കുന്നു. സ്വജനങ്ങൾക്കും ജനസമുദായത്തിന്നാസകലം തന്നെയും അവൻ ഒരു ഭാരമായി ഭവിക്കുന്നു. അവന്റെ ജീവിതം അവന്നുതന്നെ മഹാ ക്ലേശമായി ഭവിക്കുന്നു. അപ്രകാരംതന്നെ അസംസ്കൃതമായിരിക്കുന്ന ബുദ്ധിയും പ്രായേണ ദുഷ്ടബുദ്ധിയായിത്തീരുവാനാണു് എളുപ്പം. നമുക്കു പ്രത്യക്ഷമല്ലാത്ത ചില കാരണങ്ങളെക്കൊണ്ടു രണ്ടിലും വ്യത്യാസങ്ങളില്ലെന്നില്ല. ഈ സംഗതികളെത്തന്നെ ഒന്നുകൂടി സ്പഷ്ടമാക്കുന്നതിനു് അ

ഷരങ്ങളുമായ വൃക്ഷാദികളെ നമുക്കു ദൃഷ്ടാന്തമായി എടുക്കുക. ഗംഭീരമായ ശാഖകളോടും, ഉപശാഖകളോടും, ഇലകളോടും, കായ്കളോടും കൂടിയ മഹത്തായ ഒരു പേരാല്വൃക്ഷമായിത്തീരുന്നതിന്നുള്ള ശക്തി അതിന്റെ അതിസൂക്ഷ്മമായ ഒരു ബീജത്തിലുണ്ടെങ്കിലും അതു് വളരെക്കാലംകൊണ്ടു മാത്രമേ ആ അവസ്ഥയെ പ്രാപിക്കുന്നുള്ളു. വിത്തു മുളച്ചു തുടങ്ങിയതിന്റെശേഷമുള്ള അതിന്റെ ഇളംപ്രായത്തിങ്കൽ പലവിധ ശുശ്രൂഷകൾ ചെയ്തതിന്റെ ശേഷമേ അതു ഒരു വലിയ വൃക്ഷമായിത്തീൎന്നു് അനേകം പ്രാണികൾക്കു് പലവിധത്തിലും രക്ഷയെ ചെയ്യുന്നതായി ഭവിക്കുന്നുള്ളു. അതുപോലെതന്നെ മനുഷ്യന്റെ അന്തഃകരണത്തിൽ ഈ ലേഖനത്തിന്റെ ആദിഭാഗങ്ങളിൽ പ്രസ്താവിച്ചപ്രകാരം അനേകം അചിന്ത്യശക്തികൾ സംസ്കാരരൂപേണ ലയിച്ചുകിടക്കുന്നുണ്ടെങ്കിലും അവ പ്രകാശിച്ചു പൂൎണ്ണവികാസത്തെ പ്രാപിക്കണമെങ്കിൽ ആദികാലം മുതൽക്കേ അന്തഃകരണത്തെ വേണ്ടപോലെ പോഷിപ്പിച്ചു വളൎത്തിക്കൊണ്ടു വരേണ്ടതാകുന്നു. ആന്തരമായിട്ടു ലയിച്ചുകിടക്കുന്ന സംസ്കാരങ്ങൾ വികസിച്ചു പ്രകാശിക്കുന്നതു് ബാഹ്യമായിട്ടുള്ള വിഷയങ്ങളുടെ ഗ്രഹണംകൊണ്ടാകുന്നു. വിഷയഗ്രഹണം ശൈശവാദി അതതവസ്ഥയ്ക്കനുരൂപമായിരിക്കേണ്ടതാകുന്നു. യാതൊരുപായം കൊണ്ടാണു് ശൈശവം ബാല്യം മുതലായ അവസ്ഥകളിൽ അതാതു പ്രായത്തിനു യോഗ്യമായുള്ള വിഷയങ്ങളെ കുട്ടികളെക്കൊണ്ടു ഗ്രഹിപ്പിക്കുന്നതു്, യാതൊരുപായം കൊണ്ടാണു് ആ പ്രകാരമുള്ള വിഷയഗ്രഹണത്താൽ കുട്ടികൾക്കു സന്തോഷവും ഉത്സാഹവും വൎദ്ധിച്ചുവരുന്നതു്, യാതൊരുപായം കൊണ്ടാണു്, [കുട്ടികളുടെ ബുദ്ധിശക്തി വികസിച്ചു വരുന്തോറും] അതതുവിഷയങ്ങളെപ്പറ്റി നിഷ്കൎഷിച്ചിട്ടുള്ള ജ്ഞാനമുണ്ടാകുവാനായി കുട്ടികൾ ആഗ്രഹിക്കുന്നതു്, യാതൊരുപായം കൊണ്ടാണു് (അന്തഃകരണം പൂൎണ്ണവികാസത്തെ പ്രാപിക്കുമ്പോൾ) അവർ തങ്ങളുടെ ബുദ്ധിശക്തിയെ വിവിധവിഷയങ്ങളിൽ പ്രവേശിപ്പിച്ചു് അന്യബുദ്ധിക്കു് ഇതേവരെ ഗോചരമാകാത്തതായ തത്വങ്ങളെ കണ്ടുപിടിക്കുന്നതു്, യാതൊരുപായംകൊണ്ടാണു് ലോകത്തിലുള്ള സകലപദാൎത്ഥങ്ങളുടേയും സ്വരൂപജ്ഞാനമുണ്ടാകുന്നതിന്നു ബാലന്മാരിൽ സ്വഭാവേനയുള്ള ജിജ്ഞാസയെ വൎദ്ധിപ്പിക്കുവാനിടവരുന്നതു്, അതാണു് ഏറ്റവും ഉത്തമമായും സ്വഭാവത്തിനു യോജിക്കുന്നതായുമുള്ള വിദ്യാഭ്യാസം. അങ്ങിനെയുള്ള വിദ്യാഭ്യാസസംപ്രദായം ഏതൊരു ജനങ്ങളുടെ ഇടയിൽ നടപ്പായി കാണുന്നുവോ അവരാണു് ഏറ്റവും പരിഷ്കാരത്തെ പ്രാപിച്ചിട്ടുള്ളവർ. ശൈശവം, ബാല്യം മുതലായ അവസ്ഥകളിൽ അന്തഃകരണത്തിന്റെ അവസ്ഥ എപ്രകാരമാണു് എന്നു വളരെ മനസ്സിരുത്തി പരിശോധിച്ചറിഞ്ഞിട്ടുള്ളവരും, കുട്ടികളുടെ സ്വഭാവത്തെ നല്ലവണ്ണമറിഞ്ഞിട്ടുള്ളവരും, അവരുടെ വിവിധചേഷ്ടിതങ്ങളിൽ ശ്രദ്ധവെച്ചിട്ടുള്ളവരും പല പ്രകാരത്തിൽ പലപ്പോഴും അവരായിട്ടു സഹവസിച്ചിട്ടുള്ളവരുമായ വിദ്വാന്മാരാണു് ബാലന്മാരുടെ വിദ്യാഭ്യാസവിഷയത്തിൽ പലവിധ ഉപായങ്ങളും ഏൎപ്പെടുത്തീട്ടുള്ളതു്. കുട്ടികളുടെ ഇടയിൽ നടപ്പുള്ള കടംകഥ അല്ലെങ്കിൽ തോൽകഥ പറയുക എന്ന

സമ്പ്രദായം മേൽപ്രസ്താവിച്ചിട്ടുള്ള ഉദ്ദേശത്തിന് ഏററവും സഹായമായി ഭവിക്കുന്ന ഉപായങ്ങളിൽ ഒന്നാകുന്നു.

കുട്ടികൾ സാധാരണയായി "ഇതെന്താണപ്പാ, അതെന്താണമ്മേ, അതെന്തിനാണങ്ങനെയിരിക്കുന്നതു്" എന്നും മററുമുള്ള ചോദ്യങ്ങളെക്കൊണ്ടു മാതാപിതാക്കന്മാരെ "ബുദ്ധിമുട്ടിക്കുന്നതു്" നമുക്കെല്ലാവൎക്കുമനുഭവമുള്ള ഒരു സംഗതിയാണല്ലോ. അവരുടെ അപ്രകാരമുള്ള ചില ചോദ്യങ്ങൾ വളരെ സരസമായിട്ടുള്ളവയാണെങ്കിലും മൂഢന്മാരായിരിക്കുന്ന മാതാപിതാക്കന്മാൎക്കു തൽക്കാലം അവൎക്കു സമാധാനം പറവാൻ സാധിച്ചില്ല എങ്കിൽ അങ്ങിനെ ചോദിക്കുന്നതു കുട്ടികളുടെ ധാൎഷ്ട്യങ്ങളിൽ ഒന്നായി വിചാരിച്ചു് അവരെ ശകാരിക്കുന്നു. എന്നാൽ പരമാൎത്ഥത്തിൽ കുട്ടികളുടെ ഈ സ്വഭാവത്തെ ധാൎഷ്ട്യമായി ഗണിക്കുവാൻ പാടുള്ളതല്ല. എന്തെന്നാൽ ലോകത്തിൽ കാണപ്പെടുന്ന സകല പദാൎത്ഥങ്ങളും അവൎക്കു പുതിയവയാകുന്നു. ആ വക പദാൎത്ഥങ്ങളുടെ സ്വരൂപജ്ഞാനമുണ്ടാക്കുവാനുള്ള ആഗ്രഹം അവരുടെ അന്തഃകരണത്തിൽ സഹജമായിട്ടുള്ളതാകുന്നു. ഈ ജിജ്ഞാസയെ നാം മേൽക്കുമേൽ വൎദ്ധിപ്പിക്കേണ്ടതുമാകുന്നു. എന്നാൽ മാത്രമേ അവരുടെ ആലോചനാശക്തി വൎദ്ധിക്കയുള്ളൂ; എന്നാൽ മാത്രമേ (പ്രായമാകുമ്പോൾ) പ്രപഞ്ചമാസകലം തങ്ങൾക്കൊരു പാഠപുസ്തകമാണെന്നു അവൎക്കു വിചാരിക്കാറാവുകയുള്ളൂ; എന്നാൽ മാത്രമേ പ്രകൃതിയിലുള്ള അതിരഹസ്യങ്ങളായ വിവിധ തത്വങ്ങളും അവരുടെ ബുദ്ധിക്കു ഗോചരമായി ഭവിക്കയുള്ളൂ. ലോകവിശ്രുതന്മാരായ മിക്ക ശാസ്ത്രജ്ഞന്മാരും ഈ തത്വത്തെ അറിഞ്ഞിട്ടുള്ള മാതാപിതാക്കന്മാരുടെ രക്ഷയിൽ വളൎന്നിട്ടുള്ളവരാകുന്നു.

കേവലം അദ്ധ്യാപകന്മാർ ശിക്ഷകളെ ഭയപ്പെടുത്തി മാത്രം കുട്ടികൾ ഗ്രഹിക്കുന്ന വിഷയങ്ങൾ അവരുടെ ഉള്ളിൽ പതിഞ്ഞു കിടക്കുന്നതല്ല. അവർ അവയെ ക്ഷണത്തിൽ മറക്കുന്നു. അവയെപ്പററി പിന്നീട് അവർ ആലോചിക്കുന്നതുമില്ല. അങ്ങിനെ നിർബന്ധംകൊണ്ടു ഗ്രഹിപ്പിക്കുന്ന മിക്ക വിഷയങ്ങളും ഇളംപ്രായമായിരിക്കുന്ന അവരുടെ ബുദ്ധിശക്തിക്കനുരൂപമായിട്ടുള്ളവയല്ല എന്നുകൂടി അതിൽ നിന്നനുമാനിക്കേണ്ടതായിരിക്കുന്നു. എന്നാൽ യാതൊരു വിഷയങ്ങളാണ് അവരുടെ ബുദ്ധിക്കു ഗോചരമായും ആഹ്ലാദമായിട്ടു തന്നെ അവൎക്കു രസകരമായും ഭവിക്കുന്നതു്, യാതൊരു വിഷയങ്ങളെപ്പററിയാണ് അവർ അത്യുത്സാഹത്തോടുകൂടി വീണ്ടും ചിന്തിക്കുന്നതു്, അവ അവരുടെ അന്തഃകരണത്തിൽ ഉറച്ചു കിടക്കുന്നതാണ്. അവയെ അവർ തങ്ങളുടെ ആലോചനാശക്തിക്കു വിഷയമാക്കി തീൎത്തു തത്സംബന്ധമായി അനേകം പുതിയ തത്വങ്ങളെ പിന്നീട് അവർ തന്നെ കണ്ടുപിടിക്കുന്നു.

തോൽകഥ പറയുക എന്ന സമ്പ്രദായം മേൽ പ്രതിപാദിച്ചിട്ടുള്ള കാൎയ്യങ്ങളെ നിറവേററുന്നവയിൽ ഒന്നാകുന്നു. ചെറുപ്രായത്തിലുള്ള കുട്ടികൾ ത

മ്മിൽ ഓരോ കടങ്കഥകൾ പറഞ്ഞു ചിലർ തോല്ക്കുക, ചിലർ ജയിക്കുക എന്നിങ്ങനെയുള്ള മത്സരംതന്നെ അവരുടെ ബുദ്ധിക്ക് ഉത്സാഹത്തെ ഉണ്ടാക്കിത്തീക്കുന്നു. അതു ഹേതുവായിട്ട് അത് അവരുടെ ആലോചനാശക്തിയെ വർദ്ധിപ്പിക്കുന്നതിന്നു നല്ല സഹായമായും ഭവിക്കുന്നു. ഇതിന്നുംപുറമെ കടംകഥകൾ പറഞ്ഞുശീലിയ്ക്കുന്നതുകൊണ്ടു ലോകത്തിലുള്ള നാനാവിധ പദാൎത്ഥങ്ങളേയും പലവിധത്തിലും വിഭാഗിക്കുന്നതിന്നുള്ള ബുദ്ധിശക്തി കുട്ടികൾക്കു ഉണ്ടാകുന്നതാണ്. ഓരോ പദാൎത്ഥങ്ങൾക്കു സാമാന്യമായിട്ടുള്ള ധൎമ്മങ്ങൾ എവയാണെന്നും, അതാതിന്നു വിശേഷമായിട്ടുള്ള ധൎമ്മങ്ങൾ എവയാണെന്നും അവൎക്ക് അതുകൊണ്ടു ഗ്രഹിപ്പാനിടവരുന്നതാണ്. ചില പദാൎത്ഥങ്ങൾക്കും മറ്റു ചിലതിന്നും തമ്മിൽ ഏതേതു ധൎമ്മങ്ങളെക്കൊണ്ടാണ് സാമ്യമുള്ളതെന്നും, ചിലത് മറ്റു ചിലതിൽനിന്ന് ഏതേതു ധൎമ്മങ്ങളെക്കൊണ്ടാണു വ്യത്യാസപ്പെടുന്നതെന്നും മറ്റുമുള്ള തത്വങ്ങളും അവർ അതുകൊണ്ടു ഗ്രഹിയ്ക്കുന്നു. ബുദ്ധിയുടെ ശാസ്ത്രവിഷയമായുള്ള പരിണാമത്തിന്റെ ആദ്യത്തെ കല്പടി ഇപ്രകാരമാണ് എന്നതു വാദരഹിതമായ സംഗതിയാണല്ലോ. "നാഴിപ്പാലുകൊണ്ടു നാടെല്ലാം കല്യാണം" (ചന്ദ്രൻ എന്നും) "എണ്ണക്കുപ്പിയിൽ ഞാറപ്പഴം" (=കണ്ണിന്റെ കൃഷ്ണമണി) എന്നും മറ്റുമുള്ള കടംകഥകൾ ഏതു ബുദ്ധിയ്ക്കു ഗോചരമായി ഭവിക്കുന്നുവോ ആ ബുദ്ധി യഥാക്രമം വികാസത്തെ പ്രാപിക്കുന്നതിന്നു കാളിദാസാദ്യവസ്ഥകൾ അനുകൂലമായിരുന്നെങ്കിൽ അതു കാളിദാസന്റെ ബുദ്ധിക്കു തുല്യമായിത്തീരുവാൻ ഒരു പ്രയാസവുമുണ്ടായിരുന്നില്ല എന്നതിനു യാതൊരു സംശയവുമില്ല. ഇങ്ങിനെ ഓരോ കഥകളേയും പരിശോധിച്ചു നോക്കുന്നതായാൽ ശാസ്ത്രവിഷയമായിട്ടും മറ്റനേകവിധത്തിലുമുള്ള പല തത്വങ്ങളും അവയിൽ ബീജരൂപേണ ലയിച്ചുകിടക്കുന്നതു കാണാവുന്നതാണ്. അങ്ങിനെയുള്ള കടംകഥകളെ പറയുകയും അവയെ കണ്ടുപിടിക്കുകയും ചെയ്യുന്നതിൽ ഏതു ബാലന്മാർ തല്പരന്മാരാകുന്നുവോ, ഏവർ ആവക വിഷയങ്ങളിൽ തങ്ങളുടെ ചെറുപ്രായത്തിലിരിക്കുന്ന ബുദ്ധിയെ പരിണമിപ്പിക്കുകയും അവയിലുള്ള അതിസാമാന്യമായ ചില തത്വങ്ങളെ കണ്ടു രസിക്കയും ചെയ്യുന്നുവോ അവർ ലോകത്തിൽ മനുഷ്യൎക്ക് അറിവിനേയും മനസ്സമാധാനത്തേയും കൊടുക്കുന്നവരായിട്ടും സന്തോഷത്തേയും ആനന്ദത്തേയും കൊടുക്കുന്നതായിട്ടും കാലക്ഷേപം ആയാസരഹിതമായിത്തീരുന്നതിന്ന് പലവിധ സൗകൎയ്യങ്ങളെ ഉണ്ടാക്കിത്തീൎക്കുന്നതിന്നു ഹേതുവായിട്ടും എന്തെല്ലാം ശാസ്ത്രങ്ങളും കലാവിദ്യകളുമാണല്ലോ ഉള്ളത്, അവയിൽ ചിലതിലെങ്കിലും തന്റെ പുണ്യം സമ്പാദിച്ചു കേമന്മാരാകുന്നതിന്നും, മനുഷ്യൎക്കുള്ള അറിവിന്റെ ആകത്തുകയിൽ തങ്ങളുടെ സമ്പാദ്യമായി കൂട്ടിച്ചേൎക്കുന്നതിന്ന് വല്ലതുമെങ്കിലും പുതിയതായി കണ്ടുപിടിപ്പാൻ തരംവരുന്നതിന്നും എളുപ്പമാകുന്നുവെന്നതു കുറച്ചാലോചിച്ചുനോക്കിയാൽ മഹാസ്പഷ്ടമായിഭവിക്കുന്ന ഒരു സംഗതിയാകുന്നു.

കെ. എം.

# ൩൭. ഭാഷാസാഹിത്യത്തിന്റെ ഉൽക്കർഷം.

നമ്മുടെ സാഹിത്യത്തെ പോഷിപ്പിക്കുന്നതിനും അതിന്റെ സ്വഭാവത്തെ സംസ്കരിക്കുന്നതിനും ചെയ്തുവരുന്ന യത്നങ്ങൾ ദിനംപ്രതി കൂടിവരികയാണെന്നുള്ള സംഗതി നിരാക്ഷേപമാകുന്നു. കഴിഞ്ഞ പത്തുകൊല്ലത്തെയും അതിനു മുമ്പുണ്ടായിരുന്ന പത്തുകൊല്ലത്തെയും സ്ഥിതിഗതികളെ ആലോചിച്ചു നോക്കിയാൽ ഇതു വിസംവദിക്കപ്പെടുമെന്നു തോന്നുന്നില്ല. നമ്മുടെ ഗ്രന്ഥസമുച്ചയം എത്രയോ ഇതിനിടയിൽ വർദ്ധിച്ചിരിക്കുന്നു. മാസികപുസ്തകങ്ങൾ, വർത്തമാനക്കടലാസുകൾ ഇവയും വർദ്ധിച്ചുകാണുന്നു. നാടകമെന്നും നോവൽ എന്നുമുള്ള രണ്ടു സാഹിത്യപ്രകാരങ്ങൾ ഇതിനിടയിൽ ചുവടു പിടിച്ചതായി തോന്നുന്നു. ഇതിനെല്ലാം ഉപരിയായി ഗുണപക്ഷവാസനയിലാണോ ദോഷപക്ഷവാസനയിലാണോ തിരിയുന്നതു് എന്നു കാണേണ്ടിയിരിക്കുന്നതു ഉണ്ട്. എങ്കിലും ഗുണദോഷവിവേചനമെന്ന സ്പൃഹണീയമായ മാർഗവും സാഹിത്യലോകത്തിൽ പ്രവേശിതമായിരിക്കുന്നു. പക്ഷേ ഈ വർദ്ധനയ്ക്കു ഹേതുഭൂതമായ സമ്പ്രദായങ്ങൾ മേലിൽ ഇതുപോലെ ഫലപ്രദമായിരിക്കുമോ എന്നും ഇപ്പോൾ സാഹിത്യപോഷണത്തിനു ചെയ്തുവരുന്ന ശ്രമങ്ങൾ എല്ലാം കുറിക്കുതന്നെ കൊള്ളുന്നുണ്ടോ എന്നും ഉള്ള കാര്യങ്ങൾ സംശയനീയങ്ങളാണ്. അതുകൊണ്ട് നമ്മുടെ സാഹിത്യപോഷണത്തിനുള്ള സാമഗ്രികളുടെ ഒരു നിരൂപണം സാഹിത്യത്തിന്റെ ഉൽക്കർഷത്തിനു ഉപകരിക്കുമെന്നു തോന്നുന്നു. സാഹിത്യവൃദ്ധീകരണത്തിനു ബാധകന്മാരായ സഹൃദയന്മാരുടെ സമ്പ്രദായങ്ങളും ഈ ഘട്ടത്തിൽ പരിശോധിക്കപ്പെടുന്നതു കൊള്ളാം എന്നു ഞാൻ വിചാരിക്കുന്നു.

സാഹിത്യപോഷകമാർഗ്ഗങ്ങളിൽ നാം പ്രധാനമായി ശരണം പ്രാപിച്ചിട്ടുള്ളതു തർജ്ജമയെയാണ്. നമ്മുടെ സാഹിത്യശാലയുടെ ഉള്ളിൽ അടുത്ത കാലത്തിൽ പ്രവേശിച്ചിട്ടുള്ള മഹാഗ്രന്ഥങ്ങളെല്ലാം ഏകദേശം ഈ രാജമാർഗ്ഗത്തിൽ കൂടിയാണു വന്നിട്ടുള്ളതെന്ന വാസ്തവം അപ്രത്യാഖ്യേയമാകയാൽ ഭാഷാന്തരീകരണത്തെക്കുറിച്ചു് കുറെ നിരൂപണം ചെയ്യേണ്ടതായുണ്ടെന്നുള്ളതു സമ്മതിക്കപ്പെടുമെന്നു വിശ്വസിക്കുന്നു. ഇംഗ്ലീഷ്, സംസ്കൃതം, ഈ ഭാഷകളെ കവിഞ്ഞു് ഈയിടെ തമിഴിലും നാം കൈവച്ചുതുടങ്ങീട്ടുണ്ട്. മലയാളസാഹിത്യത്തിന്റെ അടിസ്ഥാനം കെട്ടിയ കുഞ്ചൻ, എഴുത്തച്ഛൻ മുതലായവരുടെ കാലം തുടങ്ങി ഭാഷാന്തരം ആശ്രയിക്കപ്പെട്ടു തുടങ്ങിയിരിക്കുന്നു. നമ്പ്യാരും, ആട്ടക്കഥക്കാരും വെറും തർജ്ജമയെ ആശ്രയിച്ചിരുന്നവരല്ലെങ്കിലും അവരുടെയും കഥാവസ്തു എല്ലാം പ്രഖ്യാതംതന്നെ. ഇപ്രകാരം നമ്മുടെ സാഹിത്യത്തിൽ അത്യധികഭാഗവും അന്യഭാഷകളിൽ നിന്നു് മാറിയും മറിച്ചും പ്രതിബിംബിതങ്ങളാണെന്നുള്ള അഭിമാനക്ഷോഭകമായ പരമാർത്ഥം നമ്മുടെ ആളുകളുടെ തലമണ്ടകളിൽ സാഹിത്യവിളവു കുറവാണെന്നുള്ളതിനു്

ഒരു സൂചനയാണ്. പക്ഷെ ആക്ഷേപത്തിൽ ഭാഗഭാക്കുകളായി നമ്മുടെ ഇന്ത്യാമഹർഷിമാരായ സഹോദരന്മാരും ചിലതെല്ലാമായിരിക്കാം. എന്നാൽ കേവലം അങ്ങനെയല്ല. മനുഷ്യചരിത്രത്തിൽ സൂക്ഷിച്ചു നോക്കുന്നതായാൽ ഓരോ ജാതിക്കാരുടെയും പരിഷ്കാരങ്ങളിൽ ഇടവിട്ട് ഏററവും ഇറക്കവും ഉണ്ടെന്നു പ്രത്യക്ഷപ്പെടും. സംസ്കൃത സാഹിത്യത്തിൻെറ ഉച്ചൈസ്തരമായ ഉൽക്കർഷത്തിൽ ഉണ്ടായിട്ടുള്ള ഗ്രന്ഥസന്തതികളെ കണ്ടു വിസ്മയപരതന്ത്രന്മാരായ നമ്മുടെ പൂർവന്മാർ അവയുടെ വിശേഷങ്ങൾ തങ്ങളുടെ പിൽക്കാലക്കാരും അനുഭവിക്കട്ടെ എന്നു വിചാരിച്ചായിരിക്കണം തർജ്ജമയ്ക്കു ഒരുമ്പെട്ടത്. അതുപോലെ തന്നെ ഗംഭീരമായ ഇംഗ്ലീഷ് സാഹിത്യത്തെ അഭിമുഖീകരിച്ചിരിക്കുന്ന ആധുനികന്മാരിൽ അനേകം പേരും ഈ പ്രേരണകൊണ്ടുതന്നെയായിരിക്കണം ഭാഷാന്തരത്തിനു തുടങ്ങുന്നത്. എല്ലാ തർജ്ജമകളും അവയുടെ മൂലങ്ങളെക്കാൾ നിസ്സാരങ്ങളായേ ഇരിക്കയുള്ളൂ എന്നുള്ളതു അനാസ്പദമായ ഒരു ഭാവനയുമാണ്. അതുകൊണ്ട് തർജ്ജമ എന്നു കേട്ടാൽ ഉടൻതന്നെ ആക്ഷേപിച്ചുതുടങ്ങുന്നതു ന്യായമായിരിക്കയില്ല. പക്ഷെ അന്യകാര്യങ്ങളിൽ എന്നതുപോലെ തർജ്ജമയിലും ഗണ്യങ്ങളായ അനേക കാര്യങ്ങൾ ഉണ്ട്. ഈ കാര്യങ്ങളെ വകവയ്ക്കാതെ തർജ്ജമയ്ക്കു പുറപ്പെടുന്ന വിദ്വാന്മാർ ആ കാലത്തിനുള്ളിൽ ചുമട്ടു ചുമക്കുകയോ വിറകുവെട്ടുകയോ ചെയ്യുന്നതു കുറെക്കൂടി പ്രയോജനപ്പെട്ടേനെ എന്നു പരിഹസിക്കയേ നിവൃത്തിയുള്ളൂ. ഒന്നാമതായി ഭാഷാന്തരംചെയ്‌വാൻ ഭാവിക്കുന്ന കൃതികൊണ്ടു മലയാളികൾക്കു വല്ല പ്രയോജനവും ഉണ്ടാകുമോ എന്നു ആലോചിച്ചുനോക്കണം. തർജ്ജമകൾ പ്രയോജനപ്പെടാതെ പോകുന്നതു പലവിധത്തിലായിട്ടാണ്. ഹെർബെർട്ട സ്പെൻസരുടേയോ കാൻററൻെറയോ കൃതികൾ വളരെ ഗംഭീരങ്ങളാണെങ്കിലും തത്വജ്ഞാനകന്ദങ്ങളായ അവയെ തർജ്ജമചെയ്താൽ അഗ്രാഹ്യവിഷയത്വംതന്നെ അവയുടെ പ്രയോജനത്തെ കുറയ്ക്കും. ഇതുപോലെതന്നെ മൂലഗ്രന്ഥത്തിൻെറ അപ്രാധാന്യവും അപകർഷവും അതിൻെറ തർജ്ജമകളെ വർജ്ജിച്ചുകളയുന്നതിനു മതിയായ കാരണങ്ങളാണ്. തർജ്ജമചെയ്യുന്ന ആളിൻെറ സാമർത്ഥ്യം പ്രസിദ്ധമായിരുന്നാൽ തന്നെയും മൂലകൃതി അല്പസാരമാണെങ്കിൽ അതിനെ തർജ്ജമചെയ്തു ഫലിപ്പിക്കുന്നതു അസാദ്ധ്യപ്രായമാണ്. ഈ പ്രസ്താവത്തെ സമർത്ഥിക്കുന്നതിന് കേരളീയകവിസാർവ്വഭൗമപദത്തിൽ അഭിഷിക്തനായ വലിയകോയിത്തമ്പുരാൻെറ ദൃഷ്ടാന്തത്തെത്തന്നെ ഉദ്ധരിക്കാം. അവിടുന്നു അഭിജ്ഞാനശാകുന്തളം തർജ്ജമയോ ഭാഷാന്തരമോ ചെയ്തതിൽ പിന്നീട് അമരുകത്തെയും ഈയിടെ അന്യാപദേശശതകത്തെയും തർജ്ജമചെയ്തിട്ടുള്ള സംഗതി പ്രസിദ്ധമാണല്ലോ. അവിടത്തെക്കു തർജ്ജമചെയ്‌വാനുള്ള പാടവം ഓരോ കൃതികൾ തർജ്ജമചെയ്യുന്തോറും കൂടിവരികയാണെന്നുള്ള സംഗതിയും ആ മഹാത്മാവിൻെറ കൃതികളെ സൂക്ഷിച്ചു വായിക്കുന്നവർക്കു സ്പഷ്ടമാണെന്നു ഞാൻ വിചാരിക്കുന്നു. അങ്ങനെ ഇരുന്നിട്ടും അഭിജ്ഞാനശാകുന്തളത്തിനു ലഭിച്ചിട്ടുള്ള ദുർല്ലഭമായ പ്രചാരത്തിൽ ശതാംശമെങ്കിലും അമരുകത്തിനോ അന്യാ

പാഠഭേദത്തിനോ ലഭിച്ചിട്ടുള്ളതായി തോന്നുന്നില്ല. ഇതിന്റെ ഹേതു അഭിജ്ഞാനശാകുന്തളത്തിനും അമരുകാദികൾക്കും തമ്മിലുള്ള അജഗജാന്തരമാണെന്നുള്ളത് ഒരു വ്യക്തമായ വാസ്തവമാണ്. അതുകൊണ്ടു തർജ്ജമചെയ്യപ്പെടുന്ന കൃതിയുടെ യോഗ്യതയെപ്പററിയുള്ള നിരൂപണം സർവ്വഥാ സ്ഥാനത്തിലാണ്.

രണ്ടാമതായി തർജ്ജമക്കാർക്ക് രണ്ടു ഭാഷകളിലും ഗണ്യമായ ജ്ഞാനമുണ്ടായിരിക്കണം. സംസ്കൃതാഭിജ്ഞന്മാർ സംസ്കൃതത്തിൽനിന്നും ഇംഗ്ലീഷറിയാൻ വഹിയാത്തവർ ഇംഗ്ലീഷിൽനിന്നും തർജ്ജമചെയ്തിട്ടുള്ള വികൃതഗ്രന്ഥങ്ങൾ നമ്മുടെ ഇടയിൽ ധാരാളം ഉണ്ട്. ഇങ്ങിനെയുള്ളവരുടെ തർജ്ജമകളെപ്പററി കേൾക്കുമ്പോൾ ഒക്കെയും ജന്മനാ കുരുടനായ ഒരാൾ മോരിന്റെ രൂപം മനസ്സിലാക്കിയ കഥ ഞാൻ ഓർക്കാറുണ്ട്. കുട്ടി മോരുകുടിച്ചു മരിച്ചുപോയി എന്നൊരാൾ കുരുടനോടു പറഞ്ഞപ്പോൾ മോരെങ്ങിനെയിരിക്കുമെന്നു കുരുടനും വെളുത്തിരിക്കുമെന്നു മററയാളും വെളുപ്പെങ്ങിനെയെന്നു പിന്നെയും കുരുടനും കൊക്കിനെപ്പോലെയെന്നു മററയാളും കൊക്കെങ്ങിനെയെന്നു വീണ്ടും കുരുടനും ചോദ്യോത്തരങ്ങൾ നടത്തിയശേഷം വിഷമിച്ചു മററയാൾ കൊക്കെങ്ങിനെയിരിക്കുമെന്നു തന്റെ കൈവളച്ചു കുരുടനെക്കൊണ്ടു തടവിച്ചു മനസ്സിലാക്കിയപ്പോൾ 'അയ്യോ! ഇതുകണ്ടുചെന്നാൽ കുട്ടി മരിച്ചതിൽ എന്തത്ഭുതമാണുള്ളത്' എന്നു കുരുടൻ ഉൽഘോഷിച്ചുപോയി. മോരിന്റെ സ്വരൂപത്തെപ്പററി കുരുടനുണ്ടായ ജ്ഞാനം കേമമായില്ലേ? ഏകദേശം ഈ വിധത്തിലുള്ള തർജ്ജമകൾക്കു ദൃഷ്ടാന്തം ഇവിടെ ഉദ്ധരിക്കുന്നതിന്ന് തൽകർത്താക്കളുടെ ലൌകികസ്ഥാനമഹിമ എന്നെ തടയുന്നു. ഏതാദൃശന്മാർക്ക് മൂലഭാഷകളുടെ അറിവില്ലായ്മകൊണ്ടുണ്ടാകുന്ന അബദ്ധംപോലെതന്നെയാണ് ബൈബിൾ മുതലായവയുടെ തർജ്ജമയ്ക്കു ശ്രമിച്ചിട്ടുള്ള ചില ക്രിസ്ത്യാനികൾക്കു മലയാളത്തിന്റെ അറിവില്ലായ്മകൊണ്ടു നേരിട്ടിട്ടുള്ള അബദ്ധവും. അതുകൊണ്ട് ഉഭയഭാഷാജ്ഞാനമില്ലാത്തവർ ഭാഷാന്തരങ്ങൾക്കു ബുദ്ധിമുട്ടരുതെന്നു പ്രത്യേകം പ്രാർത്ഥിച്ചുകൊള്ളുന്നു.

പിന്നെയും രണ്ടു ഭാഷകളിൽ വേണ്ട ജ്ഞാനമുണ്ടായിരുന്നാലും മലയാളികൾക്കുവേണ്ടി ചെയ്യുന്ന ഒരു തർജ്ജമയിൽ മലയാളസമ്പ്രദായങ്ങളെ അനുസരിച്ചു ചില ഭേദഗതികളും യോജനകളും ചെയ്യേണ്ടതാണ്. ഈ വിഷയത്തിലാണ് നമ്മുടെ തർജ്ജമക്കാർ അധികമടുത്തിരിക്കുന്നത്. സംസ്കൃതത്തിനു മലയാളവുമായിട്ട് അധികം വൈജാത്യമില്ലായ്കകൊണ്ടു സംസ്കൃതത്തിൽനിന്നുള്ള തർജ്ജമകളിൽ ഈ വൈരൂപ്യം അധികം കാണാറില്ല. ഇംഗ്ലീഷ് തർജ്ജമകളിലാണ് ഈ ദോഷം അത്യുച്ചത്തെ പ്രാപിക്കുന്നത്. ഇംഗ്ലീഷുകാരുടെ ജീവിതക്രമത്തിനും അന്നപാനാദികൾക്കും മലയാളികളുടേയുമായുള്ള അന്തരം ഗണനീയമാണ്. ചെമ്പിച്ച തലമുടിയും നീലിച്ച കണ്ണും ഇംഗ്ലീഷ് യുവതികളുടെ ചേലവത്തരങ്ങളായ ആകർഷണങ്ങളായിരുന്നാലും കേരളീയയുവ

തികളിൽ അവ വിലക്ഷണങ്ങളായി പരിണമിക്കും. ഇതുപോലെ നമ്മുടെ തരുണികളുടെ ഗജരാജഗതിപ്രഭാവവും മററും ഭാഷയിൽ ശൃംഗാരത്തിനു പകരം ഹാസ്യത്തെ ഉദ്ദീപിപ്പിക്കും. ഈ വകയൊന്നും വകവയ്ക്കാതെ ചിലർ ആക്ഷേപകാഹളം മുഴക്കുന്നതു ജാല്യബാഹുല്യംകൊണ്ടെന്നേ പറയാൻ പാടുള്ളൂ. “കവിയശസ്സില്ലാതെ മൌനസ്ഥനാം, കേമൻ നല്ലൊരുമിൽട്ടനോ” എന്നു തർജ്ജമ ചെയ്ത കവി “കവിയശസ്സില്ലാതെ മൌനസ്ഥനാം കേമൻ നല്ലൊരു കാളിദാസ കവിയോ” എന്നൊരു മട്ടോ മാററിയിരുന്നെങ്കിൽ എത്രമാത്രം തന്മയത്വത്തെ നശിപ്പിക്കാതെ കഴിക്കാമായിരുന്നു. ഇപ്രകാരം രസത്തെ ഗ്രഹിച്ചു തർജ്ജമചെയ്യുന്നതിനു തർജ്ജമക്കാരൻതന്നെ ഒരു രസികനായിരിക്കണമെന്നു സിദ്ധിക്കുന്നു. അഥവാ കവിതാഭാഷാന്തരത്തിൽ ഇറങ്ങുന്ന ആളും തന്നെ ഒരു കവിയായിരിക്കണം. അനുപദതർജ്ജമ എന്ന ഉന്മാദം ഒഴിയാബാധപോലെ ചിലരിൽ ആവേശിച്ചിരിക്കുന്നതു് എത്രയും ശോചനീയമായ ഒരു കാര്യമാണ്. എഴുത്തച്ഛനും നമ്പ്യാരും ഈ വ്യാമോഹത്തിൽ ഉൾപ്പെട്ടിരുന്നെങ്കിൽ അവരുടെ രമ്യങ്ങളായ കവിതകളുടെ അവസ്ഥയിൽ വലുതായ ഭേദം നാം കാണുമായിരുന്നു. എഴുത്തച്ഛൻ, അനുപദതർജ്ജമ എന്ന് ആധുനികന്മാർ നേരിട്ടിരിക്കുന്ന ഭ്രമത്തിൽനിന്ന് എത്രമാത്രം മുക്തനായിരുന്നെന്ന വിഷയത്തെപ്പററി ഭാഷാപോഷിണിയിൽ ഞാൻ പ്രസ്താവിച്ചിരുന്നു. നമ്പ്യാരുടെ തർജ്ജമയ്ക്കു മാതൃകയായി ഒരു ഭാഗം കൊടുക്കാം.

൧. ആലോകേ വീരയൂഥസ്യ
നഖപാടനസംഭ്രമം
സാപത്ന്യകലിം സ്ത്രീണാം
പശ്യാമി ച ശൃണോമി ച.

൨. ലാവകതിത്തിരികുക്കുട–
മേഷമഹിഷഹയവാരണക്രീഡാ
ദ്രുഹിണാച്യുതകലിയോനേ–
സ്തൂഃ പ്രീത്യൈ നാരദസ്യ മുനേഃ.

എന്ന ബാലരാമായണംനാടകത്തിലുള്ള ശ്ലോകങ്ങളുടെ സാരം നമ്പ്യാർ സുന്ദോപസുന്ദോപാഖ്യാനം തുള്ളക്കഥയിൽ പ്രയോഗിച്ചിരിക്കുന്നതു താഴെ കാണുംവിധത്തിലാണ്.

കൂററനും കൂററനും തമ്മിൽ പിണങ്ങുന്ന–
തേററം മഹോത്സവംതന്നെ നമുക്കെടോ
കുക്കുടം തമ്മിൽ കയർക്കുന്നതുമിന്നു
മിക്കതും കണ്ടാലുപേക്ഷിക്ക സങ്കടം.

അച്ചിമാർ തങ്ങളിൽ കൊന്തനംകാട്ടുന്ന–
തച്ചുനാണത്രയും കണ്ടാൽ മനോഹരം

പുൽപ്പൂവുകൊണ്ടു തലയ്ക്കിട്ടടിക്കയും
കൊച്ചിനെക്കൊണ്ടു തടുക്കയും വിസ്മയം.

ഇതിൽ എത്രമാത്രം തന്മയത്വവും ചമൽകാരവും ഉണ്ടെന്നു കാണുക. വെണ്മണിമഹൻ നമ്പൂരിപ്പാടിന്റെ കവിതകളിലും ഇതുപോലെ രസങ്ങൾ കാണ്മാനുണ്ടാകും. "സ്ഥാതുമശക്യം ഗമനമശക്യം" ഇത്യാദി ശ്ലോകം തർജ്ജമ ചെയ്തു "ഗാനംചെയ്യാനോ പട്ടരും പാരമടുത്താലുമെന്നർത്ഥം" എന്നാക്കിച്ചെയ്തതു് എത്രമേൽ അനുഭവസിദ്ധമാണെന്നു പ്രത്യേകം പറയാനില്ലല്ലോ.

ഭാഷാന്തരത്തെപ്പററി ഇനിയും പലതും പറയാനുണ്ടു്. താൻ വായിച്ചു രസിക്കുന്നതിനെ സാമാന്യന്മാൎക്കു മനസ്സിലാക്കുന്നതിനാണു് വിദ്വാന്മാർ തർജ്ജമയ്ക്കു കാപ്പുകെട്ടേണ്ടതു്. അല്ലാതെ വേറെയുള്ളവൎക്കു മനസ്സിലായാലും കൊള്ളാം ഇല്ലെങ്കിലും കൊള്ളാം ഇതിനു ഞാൻ ഒരു രൂപാന്തരം കൊടുക്കണമെന്നു വിചാരിച്ചു ചെയ്യുന്ന തർജ്ജമകൾ ആ നാമധേയത്തെ അർഹിക്കുന്നതേ അല്ല. നന്നായി തർജ്ജമ ചെയ്തിട്ടുള്ള കൃതികൾ പിന്നെയും തർജ്ജമ ചെയ്തു കാൎയ്യം മനസ്സിലാകാതെ, തർജ്ജമചെയ്തു ഇത്യാദി ജോലികൾ തർജ്ജമ ചെയ്വാൻ അഭ്യസിക്കുന്നവൎക്കോ, കൃത്യങ്ങളൊന്നുമില്ലാതെ ഇരിക്കുന്നവൎക്കോ, പുറങ്ങൾ നിറയ്ക്കുവാൻ ക്ലേശിക്കുന്ന പത്രാധിപന്മാൎക്കോ പ്രയോജനപ്പെട്ടേയ്ക്കാമെങ്കിലും ഗൗരവമേറിയ കാൎയ്യങ്ങൾകൊണ്ടു പര്യാകുലീഭവിച്ചിരിക്കുന്ന ആധുനികകാലങ്ങളിൽ ജീവിച്ചിരിക്കുന്ന ഒരുവന്റെ വിലയേറിയ സമയത്തെ അപഹരിക്കുന്നതിനു് അവകാശികളാവുന്നതല്ല.

ഭാഷാന്തരങ്ങളെപ്പററി തൽക്കാലം ഇതിൽ കൂടുതലായി ഒന്നും പറയേണമെന്നു ഞാൻ വിചാരിക്കുന്നില്ല. കവികല്പിതവിഷയങ്ങളായ പുസ്തകങ്ങളെപ്പററി ഇനി സ്വല്പം പറയാം. ഈ ഭാഗത്തിൽ നമ്മുടെ സാഹിത്യത്തിന്നു് അധികം സന്താനങ്ങൾ ഇല്ല. മാർത്താണ്ഡവൎമ്മ, ഇന്ദുലേഖ ഇത്യാദികളുടെ ആവിർഭാവം നമ്മെ ഈ വിഷയത്തിൽ നിരാശന്മാരാക്കുന്നില്ല. ദേശാടനത്തിൽ ഉത്സുകന്മാരായ കേരളീയന്മാർ തങ്ങളുടെ അനുഭവങ്ങളേയും അറിവുകളേയും കൂട്ടിച്ചേൎത്തു മലയാളപുസ്തകങ്ങളായിട്ടെഴുതാത്തതും നമ്മുടെ പൂൎവ്വചരിത്രം മുതലായവയെപ്പററി അന്വേഷണങ്ങൾ നടത്തുന്നവർ സ്വസമ്പാദിതജ്ഞാനത്തെ മാതൃഭാഷയിൽ ആക്കാതെ അന്യഭാഷകളിൽ ആക്കുന്നതും ശോചനീയമായ അവസ്ഥയാണു്. പിന്നെയും സംസ്കൃതം ഇംഗ്ലീഷ് ഇത്യാദി ഭാഷകളിൽ ഉള്ള മഹാകാവ്യങ്ങളുടെ കഥാവസ്തുക്കളെ സംക്ഷേപിച്ചു ചെറിയ ഗദ്യപുസ്തകങ്ങളായി രചിച്ചാൽ അവ നമ്മുടെ വിദ്യാൎത്ഥികൾക്കു് അത്യന്തം ഉപകാരപ്രദമായിത്തീരും. ഇംഗ്ലീഷ്ഭാഷയിലുള്ള അനേക നോവലുകളിൽ തിങ്ങുന്ന ഫലിതങ്ങളേയും രസികതകളേയും ഗ്രഹിച്ചു് അവയെ മലയാളകഥകളിൽ പകൎത്തി ഗ്രന്ഥങ്ങൾ ചമയ്ക്കുന്നതിനും ശ്രമിച്ചുനോക്കേണ്ടതാണു്. സംസ്കൃതശാസ്ത്രങ്ങളെ ഇംഗ്ലീഷ് മതാനുസാരേണ പരിശോധിച്ചും വ്യാഖ്യാനിച്ചും പുസ്തകങ്ങൾ രചിക്കുന്നതു്

ഉത്തമമായ ഒരു ശ്രമമല്ലേ? ലോകത്തിൽ നാനാവിധങ്ങളായ ശാസ്ത്രങ്ങളുള്ളവയുടെ സാമാന്യജ്ഞാനത്തിനുതകുന്ന ഗ്രന്ഥങ്ങൾ നിർമ്മിക്കേണ്ടതും യഥാൎത്ഥമായ കവിതാപുഷ്ടിയുള്ളവർ പത്രങ്ങളിൽ കാണുന്ന ഒരു ശ്ലോകവും ഒരു മുക്തകവും എഴുതാതെ രസവത്തുക്കളായ കാവ്യങ്ങൾ, നാടകങ്ങൾ ഇവയെ രചിക്കേണ്ടതും പ്രാർത്ഥനീയങ്ങളായ ഉദ്യമങ്ങളാണ്. മാസികപുസ്തകങ്ങൾ, വൎത്തമാനപ്പത്രങ്ങൾ ഇവയിൽക്കൂടിയും സാഹിത്യത്തിന്ന് അനേക സംസ്കാരങ്ങൾ സംഭവിക്കാനുണ്ട്. മാസികകളിലും മററും പ്രസിദ്ധപ്പെടുത്തുന്ന നല്ല ലേഖനങ്ങളെ കൂട്ടിച്ചേർത്തു പാഠ്യപുസ്തകങ്ങളായി അധികാരികൾ നിശ്ചയിച്ചാൽ അതു് ഇത്യാദികളിൽ പ്രവർത്തിക്കുന്നവൎക്ക് എത്ര പ്രോത്സാഹകമായിരിക്കും. സാഹിത്യത്തിന്റെ സംസ്കാരത്തിന്നും തന്മൂലം ഉൽകർഷത്തിന്നും ഉതകുന്ന സാഹിത്യശാഖ തന്നെയാണല്ലോ ഗുണദോഷനിരൂപണം എന്നു പറഞ്ഞുവരുന്നതു്. ഇതു മലയാളത്തിൽ ഏററവും വിലക്ഷണവിധത്തിലാണ് വളൎന്നുവരുന്നതെന്നു ഞാൻ വിചാരിക്കുന്നു. ഗുണദോഷവിവേചനത്തിന്റെ ഉദ്ദേശം ചുരുക്കിപ്പറഞ്ഞാൽ രണ്ടുണ്ടു്. ഒന്ന് കവിതകളിലുള്ള ആസ്വാദ്യഭാഗങ്ങളെ വ്യക്തമാക്കുന്നതിനും രണ്ട് ദുഷ്കൃതികളെക്കൊണ്ടു ജനങ്ങളുടെ രുചി വഷളാകാതെ സൂക്ഷിക്കുന്നതിനും. ഇതിൽ ആദ്യോദ്ദേശത്തെ നിറവേററുന്നതിനുള്ള ശ്രമങ്ങൾ ഏററവും തുച്ഛങ്ങളും അഗണ്യങ്ങളും ആയിരിക്കുമെന്നു വ്യസനിക്കേണ്ടിയിരിക്കുന്നു. മലയാളത്തിലെ മുഖ്യകവികളെന്നു ഗണിച്ചുവരാറുള്ള എഴുത്തച്ഛന്റെയും നമ്പ്യാരുടേയും കൃതികളെ ആസ്വാദ്യതരങ്ങളാക്കുന്നതിന്നു വേണ്ട നിരൂപണങ്ങളും ഗുണവിവരണങ്ങളും ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. അതിലും കഷ്ടം, ആ ഗ്രന്ഥങ്ങളെ ഉത്തമരീതിയിലും, വേണ്ട വ്യാഖ്യാനത്തോടുകൂടിയും ആരും അച്ചടിപ്പിച്ചിട്ടുകൂടിയില്ല. പൂൎവ്വകേരളഭാഷാഗ്രന്ഥങ്ങളായ കണ്ണശ്ശരാമായണം മുതലായവയുടെ പ്രചാരം അസ്തമിതമായും അവയുടെ ശോച്യമായ അപ്രചാരത്തിൽനിന്ന് അവയെ ഉദ്ധരിക്കുന്നതിന്നുവേണ്ട ശ്രമം ശൂന്യമായും ഇരിക്കുന്നു. ഈ രീതിക്ക് എഴുത്തച്ഛൻ മുതലായവരുടെ കൃതികളും തള്ളിവരുന്ന ആധുനികകൃതികളുടെ അടിയിൽ മൂടിപ്പോകയില്ലെന്ന് ആരു തീൎച്ചപറയും? ഇംഗ്ലീഷിൽ ചാസർ, സ്പെൻസർ മുതലായവരുടെ കവിതകളെന്നപോലെ കണ്ണശ്ശപ്രഭൃതികളുടെ കൃതികൾ പഠിപ്പിക്കുന്നതിന്നു കേരളീയവിദ്യാലയങ്ങളിൽ നിഷ്കൎഷ വേണ്ടതല്ലേ? രസസ്വാദനമാൎഗ്ഗദൎശിനികളായ വ്യാഖ്യാനകൃതികളും ഗുണപ്രദൎശനകൃതികളും ഉണ്ടായിരിക്കേണ്ടതു് ഏററവും ആവശ്യമാണ്. ഗുണദോഷവിവേചനത്തിന്റെ ഒരു ഉദ്ദേശ്യം അല്ലെങ്കിൽ മുഖ്യോദ്ദേശം ഗുണത്തെ ചൂണ്ടിക്കാണിക്കയാകുന്നുവെന്നു കാളറിഡ്ജ് എന്ന മേധാവി പറയുന്നു. ഇപ്പോൾ ഉണ്ടാകുന്ന കാവ്യങ്ങളിൽമാത്രം ലയിച്ചിരിക്കുന്ന നമ്മുടെ ശ്രദ്ധയുടെ ഗണ്യമായ ഒരു അംശം മുമ്പുള്ള സമ്പാദ്യങ്ങളെ സൂക്ഷിച്ചുവെയ്ക്കുന്നതിന്നു വിനിയോഗിക്കേണ്ട കാലം ആസന്നമായിരിക്കുന്നുവെന്നു നിശ്ചയം. വാസ്തവം നോക്കുന്നതായാൽ സാഹിത്യമാനദണ്ഡം ധരിച്ചു നടക്കുന്ന ഗംഭീരമാന്യന്മാർ നമ്മുടെ സാഹിത്യസാഗരത്തിന്റെ ഉള്ളിലേയ്ക്കു കടക്കാതെ തീരപ്രദേശത്തെ ജലത്തിൽ ഇറങ്ങി നിന്നു

കൊണ്ട് ആക്ഷേപകോലാഹലവും ധിക്കാരസാഹസവും മുഴക്കുന്നതേയുള്ളു. ആക്ഷേപകർത്താക്കൾ അധികം സ്തുതിയാണു നമുക്കാവശ്യം. സ്തുതിയെന്നു പറഞ്ഞതുകൊണ്ട് അനാസ്പദമായ സ്തുതിയെന്നു ധരിക്കരുത്. വെറും ആക്ഷേപംകൊണ്ടു കാലക്ഷേപം ചെയ്യുന്നതു മന്ദബുദ്ധികളുടെ അവ്യഭിചരിതമായ അടയാളമാണ്. ബുദ്ധിമാന്മാരുടെ കൃതികളിൽ പ്രയുക്തങ്ങളായ കൌശലങ്ങളെ മനസ്സിലാക്കുന്നതിനു ബുദ്ധിമാർദ്ദവമില്ലാത്തവർ "അതും തെററ്, ഇതും തെററ്, ഇയാളെ ഞാൻ കവിയെന്നു വിളിക്കയില്ല" എന്നെല്ലാം പറയുന്നതു കേൾക്കുമ്പോൾ മനഃപൂർവമായ പരിഹാസവും ദയനീയമായ അനുകമ്പയുംകൊണ്ട് ഹൃദയം പരിപൂരിതമായിപ്പോകുന്നു. മൂഢന്മാരായ പരിശോധകന്മാരെപ്പററി നമ്പ്യാർ പറയുന്നതു കാണുക.

"കാവ്യം കുററവും നോക്കിപ്പറവാനുള്ളൊരുകൂട്ടം
ഇരുകണ്ണുംമിഴിച്ചങ്ങു മറുഭാഗേ വസിക്കുന്നു
ഗരിവും മാനവുമെല്ലാം മറച്ചുവെച്ചുകൊണ്ടെല്ലാം
അറിയുന്ന ജനമെന്നു പുറമേ ഭാവംകാട്ടി
തരമേറിനിന്നോരൊ നിറമേറും സഭതന്നിൽ
ഇറങ്ങിസൽക്കഥാവല്ലിയുടക്കും പൂരുഷൻതന്റെ
കവനഗുണംകണ്ടു നിറഞ്ഞുള്ളിലസൂയകൊ-
ണ്ടറാഞ്ഞുചാടിയാരെന്നു പറഞ്ഞുദൂഷണംചെയ്വൂ
കാരണമൊന്നവിശേഷത്തെ അറിഞ്ഞൊരുജനംകുററം
പറഞ്ഞെങ്കിലതുകൊണ്ടു തരിമ്പുംകുണ്ഠിതമില്ല
അറിയാത്ത മഹാമൂഢൻ തെറിവാക്കുപറയുമ്പോൾ
ഏറീതുകരളാധിക്കെന്നറിഞ്ഞുകൊൾവിനെല്ലാരും."

അതുകൊണ്ട് ആക്ഷേപത്തിനു തുടങ്ങുന്നവർ വളരെ സൂക്ഷിച്ചുവേണ്ടതാണെന്നു പ്രത്യേകം ധരിച്ചിരിക്കണം. വേർഡ്സ്വർത്ത് എന്ന കവിയുടെ എക്സ്കർഷൻ എന്ന കൃതിയിൽ ഏററവും നിസ്സാരമെന്ന് ഒരാൾ അഭിപ്രായപ്പെട്ട ഭാഗം അത്യന്തം സാരവത്ത് എന്നു ഗണനീയമായ കഥ ആക്ഷേപകന്മാർ ഓർത്തിരുന്നാൽ കൊള്ളാം. ഇതുകൊണ്ടു ന്യായമായ ആക്ഷേപം വർജ്യമെന്നു സിദ്ധിക്കയില്ലെന്നും പറഞ്ഞുകൊള്ളുന്നു.

നമ്മുടെ സാഹിത്യം അതിന്റെ ശൈശവസ്ഥിതിയിൽനിന്ന് ഉൽഗമിക്കുന്നതേയുള്ളു. ലോകത്തിലുള്ള മഹത്തരങ്ങളായ സാഹിത്യങ്ങളുടെ പംക്തിയിൽ നമ്മുടെ സാഹിത്യത്തിന്റെ സ്ഥാനം ഉ[illegible]ിക്കാനുള്ള പോകുന്നതിനു മനുഷ്യർക്ക് ഉദാരതയെയും അന്യോന്യസ്നേഹത്തെയും സംസ്കൃതസഹിഷ്ണുതയെയും മററും വർദ്ധിപ്പിക്കുന്നതിന് ഉതകുന്ന കൃതികളെ ഉണ്ടാക്കി ഭാഷാസാഹിത്യത്തെ വർദ്ധിപ്പിക്കയും സംസ്കരിക്കയും ചെയ്യേണ്ടതു ഭാഷാഭിമാനിക

ളായ എല്ലാവരെയും കൃത്യമാണെന്നുകൂടി പറഞ്ഞുകൊണ്ടു് ഈ ഉപന്യാസത്തെ ഉപസംഹരിക്കുന്നു.

പി. കെ. നാരായണപിള്ള ബി. ഏ. ബി. എൽ.

———0———

## ൨൬. അനുമാനം.

———

എല്ലാവിധം ജ്ഞാനവും ബുദ്ധിയെ ആശ്രയിച്ചിരിക്കുന്നതിനാൽ ആന്തരമെന്നുതന്നെ പറയാമെങ്കിലും അവയുടെ ഉല്പത്തിസ്ഥാനത്തെ അപേക്ഷിച്ചു് ആന്തരമെന്നും ബാഹ്യമെന്നും വിഭജിക്കപ്പെട്ടിരിക്കുന്നു. പഞ്ചേന്ദ്രിയങ്ങൾ വഴിയായി ഉണ്ടാകുന്ന ജ്ഞാനം ബാഹ്യമെന്നും, ആലോചനകൊണ്ടു ബുദ്ധിയിൽ തന്നെ ഉണ്ടാകുന്ന ജ്ഞാനം ആന്തരമെന്നും വ്യവഹരിക്കപ്പെടുന്നു. ഇവയ്ക്കു് അന്യോന്യാശ്രയം വളരെ ഉണ്ടെങ്കിലും ഈ വിഭാഗം പ്രസ്തുത വിഷയത്തിന്നു് അത്യന്തം ആവശ്യമാണു്. ശരീരത്തിനകത്തു് ഉണ്ടാകുന്ന വികാരങ്ങളെക്കുറിച്ചുള്ള അറിവു ബാഹ്യമായിത്തന്നെ ഗണിക്കപ്പെടുന്നു.

൧. ആന്തരമായ ജ്ഞാനത്തിന്നു് രണ്ടിനെയും അടിസ്ഥാനമായി, വസ്തുക്കൾ തമ്മിൽ ഉള്ള സാമ്യത്തിന്റെയും ഭിന്നതയുടെയും ബോധവും, ധാരണാശക്തിയും ആണെന്നു് ഇദാനീന്തനന്മാരായ പാശ്ചാത്യപണ്ഡിതന്മാർ വ്യവഹരിക്കുന്നു. ഇവയുടെ സഹായംകൊണ്ടു നാം പലവിധമായി ബുദ്ധിയെ വ്യാപരിപ്പിക്കുന്നു. ഇങ്ങിനെയുള്ള വ്യാപാരങ്ങളിൽ അനുമാനവും ഉപമാനവുമാണു് പ്രധാനമായിട്ടുള്ളതു്. ഈ ഉപന്യാസത്തിൽ അനുമാനത്തെക്കുറിച്ചാണു് ഞാൻ പ്രത്യേകമായി വിവരിക്കാൻ ഉദ്ദേശിക്കുന്നതു്.

൨. സ്ഥൂലമായി പറയുന്നതായാൽ ഒരു സംഗതിയിൽ നിന്നും മറ്റൊന്നിന്റെയോ ചിലതിന്റെയോ സഹായംകൊണ്ടു വേറെ ഒരു സംഗതിയെ ഗ്രഹിക്കുന്നതാണു് അനുമാനം. "രാമൻ കറുത്താണു്" "കൃഷ്ണൻ കള്ളനാണു്" "പക്ഷി പറക്കുന്നു" ഇങ്ങിനെയുള്ള പ്രതീതികൾ അനുമാനമല്ലെന്നു സ്പഷ്ടമാകുന്നു. ഇതെല്ലാം ബാഹ്യമായ പ്രത്യക്ഷജ്ഞാനത്തിൽ ഉൾപ്പെടുന്നു. അതുപോലെ തന്നെ,

(൧) 'എല്ലാ മനുഷ്യർക്കും മരണമുണ്ടു്.
അതുകൊണ്ടു് ഒരു മനുഷ്യന്നു മരണമുണ്ടു്'.

(൨) 'രാമൻ കറുത്താണു്, അതുകൊണ്ടു രാമൻ വെളുത്തോ, ചുകന്നോ, മററു കറുപ്പല്ലാത്ത നിറമോ അല്ല.'

ഈ വിധമായ ജ്ഞാനവും അനുമാനമാകുന്നില്ല. ഇവയെ അനുമാനാഭാസമെന്നേ പറയാൻ പാടുള്ളു.

൪. അനുമാനം രണ്ടുവിധത്തിലാകാം.

(എ) വിശേഷങ്ങളിൽ നിന്നു സാമാന്യത്തെ ഗ്രഹിക്കുക.

(ബി.) സാമാന്യത്തിൽ നിന്നു, മറെറാരു സാമാന്യത്തിന്റെയോ വിശേഷത്തിന്റെയോ സഹായംകൊണ്ടു് ഒരു സാമാന്യത്തെയോ വിശേഷത്തെയൊ ഗ്രഹിക്കുക. മുൻപറഞ്ഞതിനെ ഇൻഡക്ഷൻ (Induction) എന്നും, രണ്ടാമത്തേതിനെ ഡിഡക്ഷൻ (Deduction) എന്നും പാശ്ചാത്യന്മാർ വ്യവഹരിക്കുന്നു. ഓരോരോ മനുഷ്യർ മരിക്കുന്നതിനെക്കണ്ടു്, എല്ലാ മനുഷ്യരും മരിക്കുമെന്നു നമുക്കുണ്ടാകുന്ന ജ്ഞാനം വിശേഷങ്ങളിൽനിന്നും സാമാന്യത്തിന്റെ അനുമാനത്തിന്നു് ഉദാഹരണമാകുന്നു. ധൂമം കാണുന്ന ഓരോ സ്ഥലത്തും അഗ്നിയുള്ളതായി പ്രത്യക്ഷമായി കണ്ടറിഞ്ഞു് ധൂമമുള്ളേടത്തെല്ലാം അഗ്നിയും നിശ്ചയമായി ഉണ്ടായിരിക്കുമെന്നു പ്രത്യക്ഷമായി കാണാതെതന്നെ ഉണ്ടാകുന്ന ജ്ഞാനവും, ഇതിന്നു ഉദാഹരണമാകുന്നു.

൫. രണ്ടാമത്തെ വിധം അനുമാനത്തിന്നു് ഉദാഹരണം:—

(എ) എല്ലാ മനുഷ്യരും പ്രാണികളാണ്.
എല്ലാ ഹിന്ദുക്കളും മനുഷ്യരാണ്.
അതുകൊണ്ടു് എല്ലാ ഹിന്ദുക്കളും പ്രാണികളാണ്.

(ബി) എല്ലാ മനുഷ്യർക്കും മരണമുണ്ടു്.
രാമൻ മനുഷ്യനാണ്.
അതുകൊണ്ടു് രാമനു മരണമുണ്ടു്.

ഇതുപോലെതന്നെനിഷേധരൂപമായും അനുമാനമുണ്ടാകും. സാമാന്യങ്ങളുടെയും, വിശേഷങ്ങളുടെയും, വിധിയുടെയും, നിഷേധത്തിന്റെയും സങ്കലനംകൊണ്ടു പല രൂപമായി ഈ വിധം അനുമാനങ്ങൾ ഉണ്ടാകാം. എന്നാൽ രണ്ടു നിഷേധങ്ങളിൽ നിന്നോ, രണ്ടു വിശേഷങ്ങളിൽ നിന്നോ, യാതൊരു അനുമാനവും ഉണ്ടാകുന്നതല്ല.

൬. മേൽ പറഞ്ഞതിൽനിന്നു് ഒന്നാമത്തെവിധം അനുമാനംകൊണ്ടു് ഒരു സാമാന്യം സിദ്ധിച്ചതിനുശേഷമല്ലാതെ രണ്ടാമത്തെവിധം അനുമാനത്തിനു പ്രസക്തി ഇല്ലെന്നു സ്പഷ്ടമാകുന്നു. വാസ്തവത്തിൽ ഒന്നാമത്തേതാണ് വളരെ കഠിനം. അതിനെ അപേക്ഷിച്ചു് രണ്ടാമത്തേതു വളരെ ലഘുവാണ്. അതുകൊണ്ടു് ഒന്നാമത്തേതിനെക്കുറിച്ചു മാത്രം കുറെക്കൂടി താഴെ വിവരിക്കുന്നു.

൭. ഈവിധം അനുമാനത്തിനൊക്കെയും അടിസ്ഥാനമായ ഒരു ഭൂമികയുണ്ടു്. സ്ഥൂലമായി ആ ഭൂമികയെ ഇങ്ങനെ പറയാം. ഇതിന്നു മുമ്പു നടന്നിട്ടുള്ള ഇപ്രകാരംതന്നെ ലോകം ഇനിമേലും നടക്കും. മനുഷ്യരുടെ സകല പ്രവൃത്തിയിലും ഈ ഭൂമികയിലുള്ള വിശ്വാസം അന്തർഭവിച്ചിരിക്കുന്നു. വ

ളരെ സാധാരണമായതുകൊണ്ടു ജനങ്ങൾ അതിന്റെ ഗൗരവത്തിനെ അറിയുന്നില്ല. കുറെ രൂപ ഒരു സഞ്ചിയിൽ കെട്ടി പെട്ടിയിൽവച്ചു പൂട്ടിയാൽ നാളെ പെട്ടിതുറക്കുമ്പോൾ അതു വേറെ ഒരു സാധനമായി പരിണമിച്ചേക്കുമോ എന്നുള്ള ഭയം ആരുടെ ഉറക്കത്തിനും വിഘ്നമായിത്തീരുന്നില്ല. രൂപ എല്ലാം അടുക്കടുക്കായി ക്രമീകരിച്ചേന്ന് ഒരു സ്വപ്നമായിത്തീർന്നേയ്ക്കുമെന്നുള്ള സംശയത്തിന് ഇടയുണ്ടെങ്കിൽ ഈ പ്രപഞ്ചത്തിന്റെ കഥ എന്തായിരിക്കണമെന്നു വിചാരിക്കുകൂടി പാടില്ല. ഒരു നാളികേരം നട്ടാൽ അതു ക്രമേണ തെങ്ങായി നാളികേരംതന്നെ പിന്നേയും ഫലമായി ഉണ്ടാകുമെന്നു നമുക്കു നല്ല നിശ്ചയമുണ്ട്. വൈക്കത്ത് ഒരു സഹസ്രകലശം കഴിച്ചാൽ പാവൽതന്നെ വിളഞ്ഞേയ്ക്കുമെന്ന് എത്രതന്നെ ദുർമ്മോഹമുള്ള ആളുകളും ആശിക്കാറില്ല. വെടിമരുന്നു വെള്ളത്തിൽ മുക്കിയാൽ മൂകാംബികയിൽ ഒരു മാസം ഭജിച്ചാലും, വെടി പൊട്ടുന്നതല്ലെന്നു ജനങ്ങൾക്കു നല്ല നിശ്ചയമുണ്ട്. നിയതമായി ചില സംഗതികളിൽ നിന്നും മററു ചില സംഗതികൾ ഉണ്ടായിട്ടുണ്ടെന്നുള്ള ബോധവും, ഇനിയും ഈ നിയതത്വത്തിനു യാതൊരു കുറവും വരുന്നതല്ലെന്നുള്ള വിശ്വാസവും, ഈ ലോകത്തിൽ സർവ്വത്ര വ്യാപിച്ചിട്ടുണ്ട്. മിക്കവാറും ഇതിനെത്തന്നെയാണ് കാര്യകാരണസംബന്ധം എന്ന ശബ്ദത്താൽ നാം ഗ്രഹിക്കുന്നത്. ഈ തത്വത്തിന്റെ ബോധത്തെ ചിലപ്പോൾ കാമക്രോധാദി മനോവികാരങ്ങൾ മൂടുന്നതുകൊണ്ട് അന്ധവിശ്വാസങ്ങളും അനാചാരങ്ങളും ഉത്ഭവിക്കുന്നു.

൮. ഒരു സംഗതിയിൽനിന്നും മറെറാരു സംഗതി നിയതമായി ഉണ്ടാകുമെന്ന് അറിഞ്ഞാൽ, മുൻ പറഞ്ഞതു കാരണവും രണ്ടാമത്തേതു കാര്യവും ആണെന്നു ജനങ്ങൾ വ്യവഹരിക്കുന്നു. എന്നാൽ രണ്ടു സംഭവങ്ങൾ തമ്മിൽ ഈ നിയതത്വം, അല്ലെങ്കിൽ കാര്യകാരണസംബന്ധം ഉണ്ടോ ഇല്ലയോ എന്ന് അറിയുന്നതു വളരെ പ്രയാസമാണ്. പല തവണയും ഇവയെ ഒന്നിച്ചു കണ്ടാൽ നിയതത്വം ഊഹിക്കാമെന്നാണ് പൊതുവായി പറയാറുള്ളത്. സൂക്ഷ്മമായി ആലോചിക്കുന്നതായാൽ ഇതു കേവലം അബദ്ധമാണെന്നു സ്പഷ്ടമാകും. ഒന്നാമതു പല തവണ എന്നു പറയുന്നത് എത്ര തവണയാണ്? പത്തോ, നൂറോ, ആയിരമോ? ഈ ചോദ്യത്തിനു ഖണ്ഡിച്ച് ഉത്തരം പറയാൻ ആരും ഉണ്ടാവില്ല. ഒരു പുരുഷായുസ്സിൽ ഉണ്ടാകാവുന്ന അനുഭവങ്ങളിൽനിന്നു നിയതത്വത്തിനെ ഊഹിക്കാമെന്നോ അല്ലെങ്കിൽ വളരെ പുരുഷായുസ്സുകളിൽനിന്ന് ഊഹിക്കാമെന്നോ, പറയുന്നതായാൽ അതും മതിയാകുന്നതല്ല. എന്റെ പുരയിടത്തിൽ ഒരു നാളികേരം താഴെ വീഴുമ്പോഴൊക്കെയും, ലോകത്തിൽ എവിടെയെങ്കിലും ഒരു മനുഷ്യൻ മരിക്കുമെന്നു ഞാൻ ദൃഷ്ടാന്തപ്പെടുത്താം. എന്റെ പൂർവികന്മാരുടെ കാലത്തിലും നാളികേരം വീഴുമ്പോഴൊക്കെയും, ആരെങ്കിലും മരിച്ചിട്ടുണ്ടെന്നും ദൃഷ്ടാന്തപ്പെടുത്താം. അതുകൊണ്ടു മരണത്തിന് അനേകം കാരണങ്ങൾ ഉള്ളതിൽ എന്റെ പുരയിടത്തിൽ നാളികേരം വീഴുന്നതും ഒന്നാണെന്ന് ആരും സമ്മതിക്കുമെന്നു തോന്നുന്നില്ല; പലതവണ രണ്ടു സംഭവങ്ങളെ ഒന്നിച്ചു കാണുന്നതുകൊണ്ടു

മാത്രം നിയതത്വം ഊഹിക്കാൻ പാടില്ലെന്ന് ഇതുകൊണ്ടു സ്പഷ്ടമാകുന്നു. ഇതിനുപുറമെ, ഒരേതവണ കാണുന്നതിൽനിന്നു നിയതത്വം ഉണ്ടെന്നു നാം പലപ്പോഴും ദൃഢമായി അറിയാവുണ്ട്. ഫലവൃക്ഷങ്ങൾ യാതൊന്നുമില്ലാത്ത ദിക്കിൽ വളൎന്നിട്ടുള്ള ഒരാൾ ആദ്യമായി ഒരു ഊരാളി, നാളികേരം വെട്ടുന്നതു കണ്ടാൽ അവന്റെ കത്തികൊണ്ടുള്ള വെട്ടാണ് നാളികേരം താഴെ വീഴുന്നതിനുള്ള കാരണമെന്നു ക്ഷണത്തിൽ തീൎച്ചപ്പെടുത്തുന്നു. വെടിമരുന്നിനു തീവെച്ചാൽ, അതു പൊട്ടുന്നതു് ഒരിക്കൽ കണ്ടാൽ ഇനിയും മരുന്നും തീയും സമീപത്തിൽ വന്നാൽ അതുപോലെ ജ്വാലയും ശബ്ദവും ഉണ്ടാകുമെന്നു നാം നിശ്ചയിക്കുന്നു. ഈ ദൃഷ്ടാന്തങ്ങൾകൊണ്ടും കേവലം ഭൂയോദൎശനംകൊണ്ടും മാത്രം നിയതത്വത്തിന്റെ ബോധമുണ്ടാകുന്നതല്ലെന്നുള്ളതിനു പുറമെ ഭൂയോദൎശനം കൂടാതെതന്നെ ഈവിധം ബോധം ഉണ്ടാകുന്നുവെന്നും സ്പഷ്ടമാകുന്നു.

൯. ഈ യുക്തികൾക്കു ചില ആക്ഷേപങ്ങളും സമാധാനങ്ങളും താൎക്കികന്മാർ പറയും. എന്നാൽ ആ ഭാഗങ്ങൾ ഒന്നും ഞാൻ വിവരിക്കണമെന്നു വിചാരിക്കുന്നില്ല. അവ ഒക്കെയും വാക്കുകളെക്കൊണ്ടുള്ള വഴക്കാണ്. അവസാനത്തിൽ വാക്കുകളെക്കുറിച്ചുള്ള അറിവു വൎദ്ധിപ്പിക്കുന്നതിനല്ലാതെ അവയെക്കൊണ്ടു യാതൊരു പ്രയോജനവുമില്ല. കാൎയ്യകാരണസംബന്ധത്തെക്കുറിച്ചുള്ള വാദപ്രതിവാദങ്ങളൊക്കെയും വളരെക്കാലത്തേയ്ക്കു കേവലം വാഗ്വാദങ്ങൾ തന്നെ ആയിരുന്നു. ഇടയ്ക്കിടെ ഇംഗ്ലീഷ്പണ്ഡിതന്മാർ പഴയ പദ്ധതിവിട്ടു നവീനമായി ഒരു വിവരണം ചെയ്തിട്ടുണ്ട്.

൧൦. ഒന്നാമതായി കാരണം കാൎയ്യത്തിന്റെ മുമ്പു വൎത്തിക്കുന്നതായിരിക്കണം. രണ്ടും ഒരേസമയത്തു വൎത്തിക്കുന്നുവെങ്കിൽ നിയതമായി രണ്ടും ചേൎന്നു കാണപ്പെടുന്നെങ്കിലും കാൎയ്യകാരണസംബന്ധമില്ലെന്നുതന്നെ ഊഹിക്കാം. സ്വൎണ്ണത്തിന്റെ നിറം മറ്റുപദാൎത്ഥങ്ങൾക്ക് ഒന്നിനും ഇല്ലെന്നു പ്രസിദ്ധമാണല്ലൊ. വെള്ളംകൊണ്ടു തൂക്കിനോക്കിയാൽ സ്വൎണ്ണത്തിനുള്ള ഘനം(Specific Gravity) മറ്റു യാതൊരു പദാൎത്ഥത്തിനും ഇല്ല. എന്നാൽ നിറത്തിനും ഘനത്തിനുംതമ്മിൽ കാൎയ്യകാരണസംബന്ധമുണ്ടെന്ന് ഊഹിക്കാൻപാടില്ല. പുരാണപണ്ഡിതന്മാരും ഈ തത്വത്തെ വിവരിക്കുന്നുണ്ടെങ്കിലും അതിൽനിന്നും മുമ്പോട്ട് ഒരടിപോലും അവർ ആരും വച്ചിട്ടുള്ളതായി ഞാൻ അറിഞ്ഞിട്ടില്ല.

൧൧. പ്രപഞ്ചം മുഴുവനും പരമാണുക്കളെക്കൊണ്ടും, അവയിൽ അന്തൎഭൂതമായിട്ടുള്ള ശക്തിയെക്കൊണ്ടും നിൎമ്മിക്കപ്പെട്ടിരിക്കുന്നു. പരമാണുക്കൾക്കാകട്ടെ ശക്തിക്കാകട്ടെ ഒരു കാലത്തും വൎദ്ധനയും ലയവുമില്ല. ഇപ്പോൾ എത്ര പരമാണുക്കൾ ഉണ്ടൊ, അത്രയും എന്നുമുണ്ടായിരുന്നുവെന്നും, ഇനിയും എന്നുമുണ്ടായിരിക്കുമെന്നും ശാസ്ത്രജ്ഞന്മാർ തീൎച്ചപ്പെടുത്തിയിരിക്കുന്നു. അതുപോലെതന്നെ പലവിധത്തിലായി എത്രത്തോളം ശക്തി പ്രപഞ്ചത്തിലുണ്ടൊ, അത്രയും എന്നും ഉണ്ടായിരുന്നു; ഇനിയും എന്നും ഉണ്ടായിരിക്കയും ചെയ്യും. എന്നാൽ പരമാണുക്കളുടെ സംഘടനം പലപ്രകാരത്തിൽ ഉണ്ടാകയും പിന്നീടു മാറി മാറി വേറെ അനേകം വിധങ്ങളായി പരിണമിക്ക

യും ചെയ്യുന്നതുപോലെ ശക്തിയും അനേകം രൂപത്തിൽ മാറി മാറി കാണപ്പെടുന്നു. അഗ്നി, ശബ്ദം, തേജസ്സ്, വിദ്യുത്ത് മുതലായി പല ശക്തികൾ ഉള്ളവയായാലും വാസ്തവത്തിൽ ഒന്നുതന്നെയാണ്. ഇപ്പോൾ പോലെ ഒന്നിനെ മറ്റൊന്നാക്കാമെന്നു പ്രകൃതിശാസ്ത്രപണ്ഡിതന്മാർ ദൃഷ്ടാന്തങ്ങളെക്കൊണ്ടു കാണിക്കുന്നു. ഇങ്ങനെ വേഷം മാറുന്നതിൽ ഒട്ടുക്കുനോക്കിയാൽ ശക്തിക്കു കൂടുതലും കുറവും വരുന്നതല്ലെന്നും അളന്നും തൂക്കിയും എണ്ണിയും തീർച്ചപ്പെടുത്തീട്ടുണ്ട്. പ്രകൃതിശാസ്ത്രത്തിൽനിന്നും ലഭിച്ചിട്ടുള്ള ഈ തത്വത്തെ പാശ്ചാത്യന്മാരായ താർക്കികന്മാർ അനുമാനത്തിന്റെ സ്വഭാവം വിവരിക്കുന്നതിൽ ഉപയോഗപ്പെടുത്തിയിരിക്കുന്നു.

൧൨. എവിടെയെങ്കിലും ഒരുവിധം ശക്തി മറ്റൊരുവിധമായി പരിണമിക്കുന്നെങ്കിൽ അവിടെ കാര്യകാരണസംബന്ധം തീർച്ചയായി ഉണ്ടെന്നും ഇല്ലെങ്കിൽ അതു സംശയമാണെന്നും അവർ വിവരിക്കുന്നു. സ്വപ്നത്തിന്റെ നിറത്തിനും ഫലത്തിനും തമ്മിൽ ഇങ്ങിനെ ശക്തിയുടെ പരിണാമം യാതൊന്നും കാണുന്നില്ല. നാളികേരം ഒരു ദിക്കിൽ വീഴുന്നതിനും മറ്റൊരുദിക്കിൽ ഒരു മനുഷ്യൻ മരിക്കുന്നതിനും തമ്മിൽ സംബന്ധമില്ലെന്ന് ഈ കാരണംകൊണ്ടുതന്നെ തീർച്ചയായും അറിയാം. ഒരു മനുഷ്യന്റെ തലയിൽ തന്നെ നാളികേരം വീഴുന്നെങ്കിൽ, ഭൂമിയുടെ ആകർഷണശക്തി ശബ്ദവും ചൂടും ഉണ്ടാക്കുന്നതിനു പുറമേ അവന്റെ തലയിലുള്ള പരമാണുക്കളുടെ സംഘടനശക്തിയെ ഭേദപ്പെടുത്തും. അതിൽ നിന്നും മരണമുണ്ടാകാം. ഒരു വിറകു കത്തി ഭസ്മമാകുമ്പോഴും, വെടിമരുന്നു തീപിടിച്ചു പൊട്ടുമ്പോഴും എന്നുവേണ്ട കാര്യകാരണസംബന്ധമുണ്ടെന്നു നിസ്സംശയമായി പ്രതീതി ഉണ്ടാകുന്ന സന്ദർഭങ്ങളിലൊക്കെയും, ശക്തിയുടെ പരിണാമത്തെ ലേശംപോലും തെറ്റില്ലാതെ പ്രകൃതിശാസ്ത്രജ്ഞന്മാർ ദൃഷ്ടാന്തപ്പെടുത്താൻ കഴിയും.

൧൩. ഇതാണു കാര്യകാരണസംബന്ധത്തെ വിവരിക്കുന്നതിൽ നവീനമായ സമ്പ്രദായം. വിഷയഗൌരവംകൊണ്ടും, പ്രകൃതിശാസ്ത്രത്തിന്റെ അറിവ് ആവശ്യമുള്ളതുകൊണ്ടും, എന്റെ ചെറിയ വിവരണം വളരെ സ്പഷ്ടമല്ലായിരിക്കാം. ഈ അവ്യക്തത ഒഴിക്കാവുന്നതല്ലെന്നാണ് എന്റെ സമാധാനം. എന്നാൽ ഒരു സംഗതി സ്പഷ്ടമായിരിക്കാമെന്നു ഞാൻ വിചാരിക്കുന്നു. അന്ധവിശ്വാസങ്ങളെപ്പറ്റി ഒരു വാക്കു പ്രസംഗവേളയിൽ ഞാൻ പറഞ്ഞുവല്ലോ. രണ്ടു സംഗതികൾ തമ്മിൽ യാതൊരു സംബന്ധവുമില്ലാതിരിക്കുമ്പോൾ, ബുദ്ധിക്കുറവുകൊണ്ടു വല്ല സംബന്ധവുമുണ്ടായിരിക്കാമെന്നു വിശ്വസിക്കുന്നതിനെയാണ് അന്ധവിശ്വാസമെന്നു പറയേണ്ടത്. ഈ വിധം വിശ്വാസങ്ങളെ ഇല്ലാതെയാക്കുന്നതിൽ കാര്യകാരണവിവേചനം വളരെ ഉപയോഗപ്പെട്ടുമെന്ന് എന്റെ ഉപന്യാസംകൊണ്ടു സ്പഷ്ടമായിട്ടുണ്ടെങ്കിൽ "മമശ്രമം നിഷ്ഫലമല്ല കേവലം."

എം. രവിവർമ്മരാജാ എം. എ. ബി. എൽ.



